# ബാലഭൂഷണം.

ഗ്രന്ഥകർത്താ

വട്ടപ്പിള്ളി സ്ഥാനീകൻ വൈക്കത്ത്
പാച്ചുമൂത്തതവർകൾ.



പ്രസാധകൻ

പണ്ഡിത സി. കെ. വി. ശർമ്മാ



തൃശ്ശിവപേരൂർ
ഭാരതവിലാസം അച്ചുകൂടത്തിൽ
അച്ചടിച്ചത്.

1090.

വില അണ 8.

# ബാലഭൂഷണം.

ഗ്രന്ഥകർത്താ

വട്ടപ്പിള്ളി സ്ഥാനികൻ വൈക്കത്തു്
പാച്ചുമൂത്തതവർകൾ.



പ്രസാധകൻ

പണ്ഡിത സി. കെ. വി. ശർമ്മാ



തൃശ്ശിവപേരൂർ
ഭാരതവിലാസം അച്ചുകൂടത്തിൽ
അച്ചടിച്ചതു്.

1090.

വില അണ 8.

# പീഠികാ.

ഈ പുസ്തകത്തിൽ സ്മൃതിപുരാണാദിപ്രമാണങ്ങളെക്കൊണ്ടും യുക്തികൊണ്ടും അനുഭവപ്പെട്ടവയായി മതവിരോധംകൂടാതെ സാധാരണങ്ങളായിരിക്കുന്ന നല്ല അറിവുകളെ സംഗ്രഹിച്ചിരിക്കുന്നു. അതുകളിൽ രാഗദ്വേഷാദിദോഷംകൂടാതെ ലോകോപകാരഗുണങ്ങളിൽ പ്രയത്നങ്ങളോടുകൂടി സത്യമാർഗ്ഗത്തുങ്കൽ സ്ഥിരപ്പെട്ടുനടക്കുന്നത് ഈശ്വരപ്രീതിയെന്നുള്ള മുഖ്യാഭിപ്രായത്തെ സാധിക്കുന്ന വിസ്താരങ്ങളാകുന്നു. സംസ്കൃതപദങ്ങളിൽ അനായാസേന പരിചയം വരുന്നതിനുവേണ്ടി പ്രമാണവചനങ്ങൾക്കു ശരിയായിട്ടു മണിപ്രവാളശ്ലോകങ്ങളെ ഉണ്ടാക്കി അതാതു പ്രസംഗങ്ങളിൽ ചേർത്തിരിക്കുന്നു. ദുഷ്കൃതികളെ ഖണ്ഡിച്ചു യുക്തിയോടും പ്രമാണത്തോടുംകൂടി ആലോചനയാകുന്ന നല്ലപെരുവഴിയിൽ ചേർക്കുന്നതിന്ന് ഇതു ചെറിയവഴിയാകുമെന്നുവിചാരിക്കുന്നു. ഈ അറിവുകൾ ബാലന്മാർക്കു ശോഭയെ ഉണ്ടാക്കുമെന്നു വിശ്വസിച്ചു 'ബാലഭൂഷണ'മെന്നു പുസ്തകത്തിന്നു നാമധേയം ചെയ്തിരിക്കുന്നു. ഇതിലെ വാക്കുകൾ മാലയാക്കി പറയപ്പെട്ടതാകകൊണ്ട് ഉൾപ്പെട്ട ഖണ്ഡങ്ങൾ പുഷ്പങ്ങൾ എന്നു പറയപ്പെട്ടു.

ഗ്രന്ഥകർത്താ.

# അവതാരിക.

ഒരു കാലത്ത് മിദ്രസ് സൎവ്വകലാശാലക്കാരുടേയും തിരുവിതാംകൂർ ബുക്ക് കമ്മററിയുടേയും പ്രത്യേകശ്രദ്ധയ്ക്കും ആദരാതിശയത്തിന്നും പാത്രീഭവിച്ചു ശോഭിച്ചുകൊണ്ടിരുന്ന ബാലഭൂഷണത്തിന്റെ പ്രഭ പിന്നീട് മങ്ങികിടന്നത് ആയതിന്റെ ഗുണക്ഷയംകൊണ്ടാണെന്ന് അതിൽ പരിചയിച്ചിട്ടുള്ള യാതൊരാൾക്കും അഭിപ്രായമുള്ളതായി കാണുന്നില്ല. ഗുണത്തിലധികം സേവക്കു മാൎക്കറ്റുകിട്ടിത്തുടങ്ങിയ കാലംമുതൽക്കെ പല വിശിഷ്ടഗ്രന്ഥങ്ങളും മങ്ങിമയങ്ങികിടക്കേണ്ടിവന്നുപോയ കൂട്ടത്തിൽ ഈ ഭൂഷണത്തിന്റെ വിലമതിപ്പിന്നും ഹാനി തട്ടിയതായിരിക്കണം. പോര. വേറേയും അനേകകാരണങ്ങളുണ്ട്. അവയെല്ലാം ഇനി പറഞ്ഞു ബഹളമുണ്ടാക്കിത്തീൎക്കേണമെന്നല്ല എന്റെ ഉദ്ദേശ്യം. മങ്ങിമയങ്ങികിടന്ന ഒരു വിശിഷ്ടവസ്തു ഇതാ വീണ്ടും പ്രകാശിപ്പാൻ തുടങ്ങിയിരിക്കുന്നു. അതിന്റെ ഗുണഗൌരവത്തെ നിഷ്പക്ഷപാതമായി നോക്കിക്കണ്ടറിയേണ്ടതിന്നു മഹാജനങ്ങളെ ക്ഷണിക്കുകമാത്രമാണ് എന്റെ പ്രധാനകൃത്യം.

വയസ്സുകൊണ്ടും പ്രകൃതികൊണ്ടും ബാലന്മാർ രണ്ടുതരത്തിലുണ്ട്. അവർ രണ്ടുകൂട്ടരേയും, എടുത്തണിയുന്നപക്ഷം ഈ ഭൂഷണം ശോഭിപ്പിക്കുമെന്നതിന്നു രണ്ടുപക്ഷമില്ല. നമുക്ക് അവശ്യം അറിഞ്ഞിരിക്കേണ്ടതായ അനേകം പ്രമേയരത്നങ്ങളെക്കൊണ്ടു നിൎമ്മിച്ചതായ ഈ ഭൂഷണത്തെ അണിഞ്ഞു ബാലന്മാർ മാത്രമല്ല പ്രൌഢന്മാരും സാദരന്മാരായിത്തീരുന്നതാണ്. എന്തായാലെന്താ ഭൂഷണം പെട്ടിക്കകത്തുവെച്ചു പൂട്ടിക്കളഞ്ഞാൽ ആൎക്കും അതിനെ അണിയുവാൻ കഴിയുന്നതല്ല. കാലക്രമേണ അസാദ്ധ്യത്തിലുള്ള ആശയും കെട്ടുപോകുന്നു. ഇതാ ആ കഷ്ടതയും തീൎന്നു. ഇനി എല്ലാവൎക്കും ഇഷ്ടംപോലെ ഈ ഭൂഷണമെടുത്തണിയാറായി. ശാസ്ത്രീയവിഷയങ്ങൾ

പൂൎവ്വപക്ഷസിദ്ധാന്തപക്ഷപ്രതിപാദനരൂപമായിട്ടല്ലാതെ ആശയം വെളിപ്പെടുത്തുവാൻ കഴിയുന്നതല്ല. അഥവാ സിദ്ധാന്തപക്ഷത്തെ മാത്രം എടുത്തു വിവരിക്കുന്നതായാൽ ചില കുതൎക്കക്കാർ അതിൽ ലയിച്ചുകിടപ്പുള്ള പൂൎവ്വപക്ഷശകലങ്ങളെ തേടിപ്പിടിച്ചു തകരാറടിച്ചു തുടങ്ങും. അന്തശ്ശുദ്ധിവരുത്താതെ പുറമെമാത്രം ചികിത്സിച്ചു ഭേദപ്പെടുത്തിയ വ്രണാദികൾ കാലാന്തരത്തിൽ വീണ്ടും കോപിച്ചു കഷ്ടപ്പെടുത്തുന്നതു നമുക്കനുഭവസിദ്ധമാണല്ലോ. ഗ്രന്ഥകൎത്താവ് ഈ ഗ്രന്ഥത്തിൽ ഒരു ന്യൂനതയെ ആമൂലചൂഡം പരിഹരിച്ചിരിക്കുന്നു. ഇങ്ങിനെ ചെയ്യുന്നത് ഗ്രന്ഥകാരന്മാൎക്ക് വലിയ ബുദ്ധിമുട്ടായിട്ടുള്ളതാണ്. അനേകകാലത്തെ പരിശ്രമംകൊണ്ട് അനേകശാസ്ത്രങ്ങളെ പരിശീലിച്ചു പുരുഷായുസ്സുമുഴുവനും പുണ്ണാക്കി സമ്പാദിക്കേണ്ടതായ വിശിഷ്ടജ്ഞാനമെല്ലാം കൊണ്ടുകൊടുത്തു ബാലന്മാൎക്കുകൂടി സുഗ്രാഹ്യമായിരിക്കുക എന്നത് സാധാരണന്മാൎക്ക് വിചാരിക്കുമ്പോലെ അല്ല. ഇതിലാണ് ഗ്രന്ഥകൎത്താവിന്റെ സകലശാസ്ത്രപാണ്ഡിത്യവും സരളമായ സഞ്ചാരണശീലതയും കാണേണ്ടിയതു്. ആകയാൽ ഇനി സമയം കളഞ്ഞിട്ടാവശ്യമില്ല. പുസ്തകവായനയിൽ ശ്രദ്ധയുണ്ടോ? അല്പസമയംകൊണ്ട് അനല്പജ്ഞാനം സമ്പാദിക്കണമോ? വേണമെങ്കിൽ ഇതാ ഉപഹാരപ്പെട്ടി തുറന്നുവച്ചിരിക്കുന്നു.

എന്ന് — അഭിനവവാചസ്പതി.

# മുഖവുര

ഗ്രന്ഥകൎത്താവിന്റെ അനന്തിരവനും ഇപ്പോഴത്തെ വട്ടപ്പിള്ളി സ്ഥാനിയുമായ ബ്രഹ്മശ്രീ നീലകണ്ഠൻ മൂത്തതവർകൾ ഈ പുസ്തകവും ഇതുമാതിരിയിലുള്ള മററു പുസ്തകങ്ങളും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുവാനായി താഴെകാണിക്കുന്ന അനുവാദപത്രമൂലം എന്നെ അധികാരപ്പെടുത്തിയിരിക്കുന്നു. ലോകോപകാരാൎത്ഥമായ ഈ ഉദ്യമത്തിൽ എന്നെ ഈ വിധം പ്രോത്സാഹിപ്പിച്ച ആ മഹാശയനെക്കുറിച്ചും അച്ചടിവിഷയത്തിൽ സൎവ്വദാ എന്നെ സഹായിച്ച ഭാരതവിലാസം അച്ചുകൂടം ഉടമസ്ഥൻ മിസ്റ്റർ മാളിയമ്മാവു് മാത്തുവിനെക്കുറിച്ചും മഹാജനങ്ങളുടെ പ്രാതിനിധ്യം വഹിച്ചുകൊണ്ടു ഞാൻ നന്ദിപറഞ്ഞുകൊള്ളുന്നു.

പണ്ഡിത-സി-കെ-വി-ശൎമ്മാ.

---

90-ൽ നമ്പ്ര 68.

ശ്രീ.

വൈക്കത്തു് പാച്ചുമൂത്തതു് എന്നു പ്രസിദ്ധനായ വട്ടപ്പിള്ളി സ്ഥാനീകൻ ഉണ്ടാക്കിയ കൃതികളിൽ ഒന്നായ ബാലഭൂഷണം പുസ്തകം ഇപ്പോൾ വളരെ ദുൎല്ലഭം ആയിരിക്കുകയാൽ ആയതു് വീണ്ടും അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും അദ്ദേഹത്തിന്റെ കൃതികളിൽ യുക്തമെന്നു തോന്നുന്ന മററു ഗ്രന്ഥങ്ങളും ലോകോപകാരാൎത്ഥം പ്രസിദ്ധപ്പെടുത്തുന്നതിന്നും ഉള്ള അധികാരം ഇതിനാൽ വട്ടപ്പിള്ളി സ്ഥാനീകനായ നീലകണ്ഠൻമൂത്തതായ ഞാൻ കോതാണത്തു് വാസുദേവൻ മൂസ്സതിന്നു തന്നിരിക്കുന്നു.

൧൦൯൦ വൃശ്ചികം ൨൮-നു-

പരമേശ്വരൻ നീലകണ്ഠൻ (ഒപ്പ്)

# വിഷയാനുക്രമണിക.


| വൃത്തം. | വിഷയം. | ഭാഗം. |
|---|---|---|
| 1. | ഗുരുജനഗൌരവം | 1 |
| 2. | ഈശ്വരവിചാരം | 3 |
| 3. | സത്യം | 13 |
| 4. | ദയാ | 15 |
| 5. | തപസ്സ് | 16 |
| 6. | ശൌചവിചാരം | 20 |
| 7. | ആചാരം | 23 |
| 8. | വിദ്യ | 24 |
| 9. | ദിനചൎയ്യാ | 28 |
| 10. | ന്യായം | 39 |
| 11. | മാനം | 43 |
| 12. | ദാനം | 46 |
| 13. | ദാനഗുണം | 53 |
| 14. | ക്ഷമാവൎണ്ണനം | 57 |
| 15. | സന്തോഷം | 60 |
| 16. | കീൎത്തി | 63 |
| 17. | കാലാവയവവിചാരം | 66 |
| ,, | രാശിഭേദം | 68 |
| ,, | ഗ്രഹചാരാദിഫലം | 74 |
| 18. | ഭൂഗോളസിദ്ധാന്തം | 85 |
| ,, | ഭൂമി സ്ഥിരയെന്നുള്ള പക്ഷത്തിങ്കൽ ഗ്രഹങ്ങളുടെ വ്യാസവൃത്തവലിപ്പങ്ങളും അകലങ്ങളും | 90 |
| ,, | അന്യപക്ഷത്തിങ്കൽ ഈ കണക്കുകൾ | 91 |
| 19. | സ്ത്രീധൎമ്മം | 100 |
| ,, | ദായക്രമം | 105 |
| ,, | പുനൎവ്വിവാഹദോഷപരിഹാരം | 106 |
| 20. | രാജധൎമ്മം | 110 |
| 21. | ശീലഗുണം | 115 |

# ബാലഭൂഷണം.

## ൧-ാംപുസ്തകം.

---

ഹരിഃ ശ്രീഗണപതയേ നമഃ.

യേന സൎവ്വം ജഗദ്വ്യാപ്തം ധാൎയ്യതേ ച യദാജ്ഞയാ
അനന്തശക്തയേ തസ്മൈ നമോസ്തു പരമാത്മനേ.

### ഗുരുജനഗൌരവം.

സുബുദ്ധിവാക്കിന്നു സ്വന്തം മനസ്സിന്നും കാൎയ്യങ്ങൾ സാധിപ്പതിന്നായുപായവും സമസ്തവസ്തുക്കളുടെ വിഭാഗവും തരും ഗുരുക്കൾക്കു വണക്കമെപ്പൊഴും. ൧

വിചാരമല്ലൊ തെളിവിന്നു കാരണം പക്ഷെ ദുരാഗ്രഹജ്ഞാനമതിന്നു ഹേതുവാം വിശുദ്ധമാൎഗ്ഗങ്ങളെ തെളിച്ചു കാട്ടുവാൻ വിരോധിവാക്കൊടു കലൎന്നു ചൊല്ലുവൻ. ൨

വാക്കിന്നനുപ്രാസഗുണങ്ങൾ കൂട്ടിയാൽ നോക്കുന്ന ബാലൎക്കറിവാൻ പ്രയാസമാം ഓൎക്കാനെളുപ്പത്തോടു വാക്കു മാലയാക്കുന്നു ഞാനിന്നൊരു ബാലഭൂഷണം. ൩

സുമതിയെന്നൊരു മാനിനി തന്നുടെ തനയനോടു ഗുണം പറയുന്നതാം കുമതിയെന്നൊരു പെണ്ണു മദാന്ധയായ് വ്യവഹരിച്ചതു കേൾക്കുക ബാലരേ! ൪

സുമതി—പഠിക്കണം നീ ഗുരുവിന്റെ സന്നിധൌ മടിച്ചിടാതെ അവരെ വണങ്ങണം അടിക്കിലോ നന്നുപകാരമേവൻ പഠിച്ചവൎക്കേ ഗുണമൊള്ളു നിശ്ചയം. ൫

കുമതി—ഞാനൊന്നു ചോദിക്കട്ടെ എല്ലാവരും ഗുരുവിനെ വണങ്ങണമെന്നു പറയുന്നു. അതു ന്യായം തന്നെയോ? അവൻ ഒരു വേലക്കാരനല്ലയോ എല്ലാവേലക്കാരും ഭക്ഷണം കൊടുക്കുന്നവരെ മാനിക്കുന്നു. അതിന്മണ്ണം ഗുരുവെന്നു പറഞ്ഞ വേലക്കാരനും ശമ്പളം കൊടുക്കുന്ന ശിഷ്യരിൽ വണക്കം ചെയ്യേണ്ടതല്ലയോ?

സുമതി— കോപത്തോടും വിഷാദത്തോടുംകൂടി പറഞ്ഞു. കഷ്ടം! ഈ സമയം നീ എന്റെ കുഞ്ഞിന്റെ അടുക്കൽവന്നു ദുരുപദേശം കേൾപ്പിച്ചുവല്ലോ. ആട്ടെ, നിനക്കു അറിവില്ലാതെ പറഞ്ഞതാകകൊണ്ടു ഞാൻ കോപം കളഞ്ഞു വിവരം പറയാം. സാവധാനത്തിൽ കേൾക്ക. ഈശ്വരൻ മനുഷ്യരേയും ജന്തുക്കളേയും കണ്ണു ചെവി മുതലായ ഇന്ദ്രിയങ്ങളോടും വിശപ്പു ദാഹം സുഖം ദുഃഖം രാഗം ദ്വേഷം മുതലായ അവസ്ഥകളോടുംകൂടി സൃഷ്ടിച്ചു. അതിൽ മനുഷ്യര് ഓരോ വിദ്യകൾ അഭ്യസിച്ചു ബുദ്ധിശക്തി വൎദ്ധിപ്പിച്ചു തന്നെക്കാൾ വലുതായ ആനമുതലായിട്ടുള്ള ജന്തുക്കളെ സ്വാധീനപ്പെടുത്തുകയും അതിദൂരത്തിങ്കലുള്ള മനുഷ്യരേയും ഒരു എഴുത്തുകൊണ്ടു ഇഷ്ടംപോലെ നടത്തുകയും അനേകവസ്തുക്കളെ ഉണ്ടാക്കുകയും രക്ഷിക്കയും നശിപ്പിക്കയും ചെയ്കയാൽ ഈശ്വരന്റെ സൃഷ്ടിസ്ഥിതിസംഹാരശക്തികളുടെ അംശത്തോടുകൂടി അനേകം പ്രകാരം ഐശ്വൎയ്യങ്ങളെ അനുഭവിക്കുന്നു. അതിന്നു കാരണമെന്തെന്നു നീ പറക.

കുമതി— അതു ചിലരുടെ തലയെഴുത്തു തന്നെ.

സുമതി— എന്നാൽ തലയെഴുത്തു വായിച്ചുനോക്കി ഒരുത്തനുപോലും അധികാരം കൊടുക്ക എങ്കിലും അഭ്യാസംകൊണ്ടു യോഗ്യതയില്ലാത്തതിൽ ഒരുത്തനുപോലും അധികാരം കൊടുക്ക എങ്കിലും ഉണ്ടോ?

കുമതി— ഇല്ല.

സുമതി— എന്നാൽ അറിവുതന്നെ ഐശ്വൎയ്യകാരണമെന്നു മുമ്പെ അറിക. അനേകം വിശേഷപദാൎത്ഥങ്ങൾ മനുഷ്യൎക്കു അനുഭവിക്കുന്നതിന്നു സൃഷ്ടിച്ചിരിക്കയും അതുകളെ അറിയുന്നതിന്നുവേണ്ടി ബുദ്ധി കല്പിക്കയും ചെയ്തിരിക്കുമ്പോൾ ആ പദാൎത്ഥങ്ങൾ തന്റെ അടുക്കൽ നാലുപുറത്തും ഉണ്ടെങ്കിലും മൂഢന് എല്ലാം ഇരിട്ടത്തിരിക്കുന്നതുപോലെ ആകകൊണ്ട് അറിഞ്ഞുകൂടാതെ അനുഭവമില്ല. ഉദാഹരണം— ചിലരു പ്രതിവാദിയെ ജയിക്കാനുള്ള ആധാരം പെട്ടിയിൽ ഇരിക്കുമ്പോൾ എഴുത്തറിയാഞ്ഞു ലക്ഷ്യം കാട്ടാതെ തോൽക്കയും, വയറുവേദനെക്കുള്ള ഔഷധം മിറ്റത്തു നിൽക്കുമ്പോൾ

അറിയാത്ത വേദന അനുഭവിക്കയും ചെയ്യുന്നല്ലൊ. അങ്ങിനെ ഇരിക്കുമ്പോൾ ഗുരു ഇരിട്ടിനു ബാലസൂൎയ്യോദയംപോലെ ശിഷ്യനു വളരെ അറിവുകളെ കൊടുത്തു. അറിവുനിമിത്തം അവൻ സകല സമൃദ്ധിയേയും ലഭിക്കുന്നു. വേലക്കാരൻ ഭക്ഷണത്തിനു വക കൊടുക്കുന്നവനെ വണങ്ങണമെന്നു നിനക്കു സമ്മതമുണ്ടെല്ലൊ. എന്നാൽ ഗുരു ശിഷ്യനു ഒരു ജന്മത്തേക്കു ഭക്ഷണംമുതലായ സകല സുഖസമൃദ്ധിക്കും ബഹുമാനത്തിനും വേണ്ടുന്ന വകകൾ കൊടുക്കുന്ന ആൾ എന്നു വിചാരിച്ച് അധികം വണങ്ങേണ്ടയോ? അതുകൊണ്ടു സജ്ജനം ഗുരുഗീതചൊല്ലുന്നു. അതിൽ ഒരു ശ്ലോകം ഭാഷപ്പെടുത്തിയതു നീ കേൾക്കുക.

അജ്ഞാനമാം തിമിരരോഗമൊഴിപ്പതിന്നു വിജ്ഞാനമാംഗുളികകൊണ്ടു ചികിത്സചെയ്തു നന്നായെനിക്കുമതിവിശേഷഗുണങ്ങൾ കാട്ടിത്തരുന്നൊരു സല്ഗുരുവിന്നായി വണങ്ങിടുന്നേൻ ഞാൻ. ൯

മനു രണ്ടിൽ ൨-൨-൭ മുതൽക്കുള്ള ശ്ലോകങ്ങളുടെ
താല്പൎയ്യങ്ങൾ.

മാതാ പിതാവു ഗുരുവെന്നിവർ മൂന്നുപേരും ചൈതന്യ വേണ്ടുന്നതൊക്കെ വരുത്തിയൊക്കും ചേതസ്സുകൊണ്ടിവരെയും വണങ്ങണമെന്നും ചെയ്യുകിലിത്രിഭുവനത്തിനു പൂജ്യനാകും. ൧

## ൨-ാം പുഷ്പം.

### ഈശ്വരവിചാരം.

കുമതി—വിചാരം, ഇതു ശരിതന്നെ. ഇനി വേറെ ചോദിക്കാം. വാക് ഈശ്വരൻ സൃഷ്ടിച്ചുവെന്നു നിങ്ങൾ പറഞ്ഞുവല്ലൊ എന്നാൽ ഈശ്വരൻ എന്നു ഒരാളുണ്ടെന്ന് എങ്ങിനെ ബോധം വരും. ലോകത്തിൽ നടക്കുന്ന കാൎയ്യങ്ങളെ ഞാൻ ചെയ്തു എന്നും അവൻ ചെയ്തുവെന്നും ജനങ്ങൾ പറയുന്നു. നടക്കാത്തതും അനിഷ്ടവും വരുമ്പോൾ ഈശ്വരൻ ചെയ്തുവെന്നു കാൎയ്യക്കാരനാക്കി പ്രമാണമായിട്ടും പറയുന്നു എന്നല്ലാതെ അവൎക്കു വിശ്വാസവും അനുഭവ

വും ഇല്ല. അതുകൊണ്ട് ഈശ്വരസൃഷ്ടി എന്നുള്ള വാക്ക വെറുതെ തന്നെ.

സുമതി— വിചാരം, ഇതിന്റെ ഉത്തരം അതിഗൂഢമായിരിക്കുന്നു ഇവളെ ബോധിപ്പിക്കാൻ പ്രയാസം തന്നെ. എന്നാൽ കുറെ എങ്കിലും പറയാം; അത്രയും അറിവാകട്ടെ വാക്ക്. അല്ലയോ കുമുതി! ഞാൻ പറയുന്നതിനെ നീ കുറെ മനസ്സുവെച്ചു കേൾക്കുക. ലോകത്തിൽ പ്രത്യക്ഷാനുഭവംകൊണ്ടും ഊഹംകൊണ്ടും സാദൃശ്യവസ്തുക്കളെക്കൊണ്ടും യഥാർത്ഥവാദികളുടെ വാക്കുകളെക്കൊണ്ടും ഇങ്ങനെ നാലുപ്രകാരത്തിലുള്ള പ്രമാണംകൊണ്ടല്ലൊ ജനങ്ങൾക്ക് അറിവുണ്ടാകുന്നത്. അതിൽവെച്ച് ഈശ്വരനെ കണ്ണു അനുഭവമില്ലെങ്കിലും ശേഷം മൂന്നുപ്രമാണങ്ങളെക്കൊണ്ടു വിചാരിച്ചാൽ ബോധം വരും. ഊഹിക്കുന്നത് എങ്ങനെ എന്നാൽ പറയാം: ചെറുതായിട്ടുള്ള വിത്തുകളിൽനിന്നു വലുതായ വൃക്ഷാദികൾ അതാതു സ്വഭാവത്തോടുകൂടി വൃദ്ധിയായി തീരുന്നതിന്നും, കടുക മുതലായ ചില ഔഷധങ്ങൾക്ക മനുഷ്യദേഹത്തിലെ നാഴികകളിലേക്കു ഗുണഭേദങ്ങളെ വർദ്ധിപ്പിക്കുന്നതിന്നുള്ള ശക്തിയെ ഒരാള് നിർമ്മിക്കുന്നു എന്നു വിചാരിക്കണം. അതിന്നുന്നും ജന്തുക്കളിൽവെച്ചു മയിലിന്റെ ശരീരത്തിൽ ഉള്ള ചിത്രങ്ങൾ അത്ഭുതങ്ങളായി തീരുന്നതിന്നും എല്ലാജന്തുക്കളെയും കൊല്ലുന്ന സർപ്പവിഷത്തിന്നു വിഷമായിട്ട് ഒരു വിശേഷശക്തി മയിലിന്റെ ദൃഷ്ടിയിൽ ഉണ്ടാവുന്നതിന്നും ഒരു കർത്താവിനെ വിചാരിക്കണം. ഇനി ഒന്നുകൂടി പറയാം. പക്ഷികൾ സ്വഭാവവ്യാപാരംകൊണ്ടു വൃക്ഷങ്ങളെ ബാധിക്കുന്ന സർപ്പാദികളെ ഭക്ഷിച്ചു രക്ഷിക്കയും ആവാസംകൊണ്ടു പലവിധത്തിൽ കേടുവരുത്തുകയും ചെയ്യുന്നു. എന്നാൽ വൃക്ഷങ്ങൾക്കു സന്തോഷദുഃഖങ്ങൾ സ്വല്പമായിട്ട് ഉണ്ടെങ്കിലും ഈ പക്ഷികളെയും അതുകാരണമായിട്ടുള്ള ഉപകാരാപകാരങ്ങളെയും അറിവാൻ ശക്തിയില്ല. അതിന്നുന്നും പക്ഷിമൃഗങ്ങളിലും ബുദ്ധികർമ്മശക്തി വാചാശക്തി ഇതുകളെക്കൊണ്ട് അധികന്മാരായിരിക്കുന്ന മനുഷ്യരെ ചിലത് അറിയുമെങ്കിലും മനുഷ്യർ ചെയ്യുന്ന സുഖദുഃഖങ്ങളെ അനുഭവിക്കുന്നു എങ്കിലും മനുഷ്യരുടെ ഭാവങ്ങളെ അറിയുന്നില്ലെന്നും നിശ്ച

യമെല്ലൊ. ഇനി ഇതിനെന്നു ഒന്നുകൂടി മെൽപൊട്ടു വിചാരിക്കണം. ഭൂമി ജലം അഗ്നി ആദിത്യൻ ചന്ദ്രൻ ഗ്രഹങ്ങൾ നക്ഷത്രങ്ങൾ ഇങ്ങനെ ചിലതു ധാരണാശക്തികൊണ്ടും ഉഷ്ണംമുതലായ സൽഗുണങ്ങളെക്കൊണ്ടും ആകൃതികൊണ്ടും തെജസ്സുകൊണ്ടും നമ്മെളക്കാൾ വളരെ അധികങ്ങളായി കാണപ്പെടുന്നു. വായ്വാകാശങ്ങൾ അപ്രത്യക്ഷങ്ങളായിട്ടു കാണുന്നതിനൊക്കെയും വ്യാപാരത്തിങ്കൽ സഹായം ചെയ്യുന്നു എന്നും അറിയപ്പെടുന്നു. ഇതുകൊണ്ട ഇനിയും ഇതിനെന്നും നമ്മുടെ കാഴ്ചക്ക കിട്ടാത്ത ചില വിശേഷശക്തിമാന്മാരുണ്ടെന്നും അവൎക്ക ഭൂമി അല്ലാതെ ചില സ്ഥലങ്ങളിൽ സഞ്ചരിക്കാമായിരിക്കുമെന്നും വിചാരിക്കണം. എന്നാൽ വൃക്ഷങ്ങൾ മൃഗപക്ഷികളെയും അതുകൾ മനുഷ്യരെയും അവരുടെ ശക്തിയെയും എങ്ങിനെ മുഴുവനും അറിയാതെ ഇരിക്കുന്നു അതിനെന്നും മനുഷ്യരും തങ്ങൾക്ക സ്വപദാൎത്ഥങ്ങളെ ചെയ്വാൻ ശക്തന്മാരായിട്ടു കാണുന്നതല്ലാതെയും ചിലർ ഉണ്ടായിരിക്കുമെന്നും അവരുടെ ശക്തിയെ നമുക്ക അറിഞ്ഞുകൂടാ എന്നും ഉള്ള അഭിപ്രായങ്ങൾക്കും പിന്നെ വിചാരിക്കുമ്പോൾ കണ്ടറിവാൻ വഹിയാത്തതിനെ കേട്ടറിയണമെന്നും വരും. അപ്പോൾ സത്യവചനം ഉപയോഗിക്കുന്നതാകയാൽ ദേവന്മാരുണ്ടെന്നുള്ള സജ്ജനവാക്ക ബോധപ്പെട്ടു. അത്രയും അല്ല, ലോകത്തിങ്കൽ ശരീരവാങ്മനസ്സുകളെക്കൊണ്ടുള്ള വ്യാപാരങ്ങൾ എന്നു പ്രസിദ്ധമല്ലൊ അതിൽ വൃക്ഷങ്ങൾ ബുദ്ധികൂടാതെ ശരീരംകൊണ്ടു ചില വ്യാപാരം ചെയ്യുന്നു. പക്ഷിമൃഗങ്ങൾ മനഃപൂൎവ്വമായിട്ടു ദേഹവ്യാപാരങ്ങളെയും ചെയ്യുന്നു. മനുഷ്യൻ മനഃപൂൎവ്വമായിട്ടു ദെഹവ്യാപാരം ചെയ്യുന്നും ദേഹവ്യാപാരംകൂടാതെ വചനശക്തികൊണ്ടുതന്നെ മറ്റുള്ളവരെക്കൊണ്ടു വ്യാപാരങ്ങൾ ചെയ്യിക്കയും ചെയ്യുന്നു. എന്നാൽ ശരീരവചനവ്യാപാരങ്ങൾ കൂടാതെയും മനസ്സിന്റെ ഇച്ശാമാത്രംകൊണ്ടു മറ്റുള്ളവരെക്കൊണ്ടു വ്യാപാരം ചെയ്യിക്കാൻ ശക്തിയുള്ളവർ ആരെന്നു വിചാരിക്കെണ്ടതാണ. അതു വിചാരിക്കുമ്പോൾ നമ്മൾക്ക കണ്ടുകൂടാ എന്നും നമ്മുടെ ജഡമായിരിക്കുന്ന ശരീരത്തെ വ്യാപരിപ്പിക്കുന്നും പ്രയത്നാത്മകാൾ വളരെ അധികമായിട്ടുള്ള സ്വപദാൎത്ഥങ്ങളെതന്നെയും ചൊല്ലുകൊണ്ടു വരുത്തി.

നെപ്പോലെ അപ്രത്യക്ഷന്മാരായി ഇച്ഛാമാത്രംകൊണ്ടു ജീവജാലങ്ങളെ വ്യാപരിപ്പിക്കുന്നവരായി ഉള്ളവർ ദേവകൾ എന്നും അവൎക്ക് ഐശ്വൎയ്യങ്ങൾ ഉണ്ടെന്നും അവർ മനുഷ്യരുടെ പുണ്യപാപകൎമ്മങ്ങളെ അറിഞ്ഞു ഫലംകൊടുക്കുന്നു എന്നും സജ്ജനങ്ങൾ പറയുന്നതു ശരിയായി തോന്നും. പരമദയാലുക്കളായിരിക്കുന്ന സജ്ജനങ്ങൾ നിശ്ചയംകൂടാതെ അസത്യംപറഞ്ഞു് പാവങ്ങളെ ബുദ്ധിമുട്ടിക്കയില്ലെന്നും നിശ്ചയിക്കണം. എന്നാൽ പ്രപഞ്ചത്തിൽ തൃണാദിബ്രഹ്മപൎയ്യന്തം അന്യോന്യംഉപകാരം ചെയ്യുന്നതിനും ദുസ്സ്വഭാവത്താൽ അപകാരികളെ മാത്രം ശേഖരിച്ചുള്ളവൎക്ക് ഉപകാരപൂൎത്തിക്കുവേണ്ടി ബോധിക്കുന്നതിനുംവേണ്ടി ഈശ്വരൻ കല്പിച്ചിരിക്കുന്നു. മനുഷ്യർ തൃണജലാദി കൊടുത്തിട്ടും വ്യാഘ്രാദി മൃഗങ്ങളിൽനിന്നു രക്ഷിച്ചിട്ടും പശുക്കൾക്ക് ഉപകാരവും, പശുക്കൾ ക്ഷീരദാനംകൊണ്ടു മനുഷ്യൎക്ക് ഉപകാരവും എങ്ങിനെ ചെയ്യുന്നു അതിന്നവണ്ണം ദേവന്മാർ അനുകൂലവൎഷംകൊണ്ടും ധാന്യസമൃദ്ധികൊണ്ടും മനുഷ്യരെയും, മനുഷ്യർ സൽകൎമ്മംകൊണ്ടു ദേവകളെയും സന്തോഷിപ്പിക്കുന്നു. ഇങ്ങനെയുള്ള ഈ ബ്രഹ്മപൎയ്യന്തപ്രപഞ്ചത്തിനു കൎത്താവായിട്ട് ഒരാളുണ്ടെന്നു നിശ്ചയിക്കണം. കാരണംകൂടാതെ കാൎയ്യമുണ്ടാകയില്ലെന്നു പ്രസിദ്ധമല്ലോ. അതിനാൽ നിഖിലകാരണമായിരിക്കുന്നതു പരമാത്മാവാകുന്നു. അറിയുന്നതൊക്കയും അതിലെ അംശമാകയാൽ സൎവ്വത്ര നിറഞ്ഞിരിക്കുന്നു. മററുള്ളതുപോലെ അത് ഒരിക്കൽ ഉണ്ടായത് അല്ലാത്തതിനാലും കാലത്തിന്നും കാരണമാകയാലും കാലഭേദംകൊണ്ടും ജനനമരണംകൊണ്ടും ഏററക്കുറവുകൊണ്ടും വിത്യാസംകൂടാതെ പൂൎണ്ണമായിരിക്കുന്നതെന്നറിയാം. തന്നിൽനിന്നു വേറെ ഒന്നും ഇല്ലായ്കയാൽ പരമാത്മാവിനു ദ്വേഷമത്സരാദിദോഷമില്ലാ. പ്രപഞ്ചമൊക്കയും തങ്കൽതന്നെ ഉള്ളതാകകൊണ്ട് അതിനെക്കുറിച്ചു ഭയമോട്ടുംകൂടാതെ സദാ സന്തോഷിക്കുന്നു. കാണുന്ന സൂൎയ്യാദിതേജസ്സ് അതിങ്കൽ നിന്നുണ്ടായതാകകൊണ്ട് അത്ഭുതമായിരിക്കുന്ന തേജസ്സോടുകൂടിയതാകുന്നു. ഇങ്ങനെയുള്ള മാഹാത്മ്യംകൊണ്ടു പരമാത്മാവിനെ ബ്രഹ്മമെന്നും സൎവ്വമൂലകാരണമെന്നും പറഞ്ഞു മററും പലപ്രകാരത്തിലും സജ്ജനം സ്തോത്രംചെയ്യുന്നു. കാണാൻവഹി

യാത്തതിനേയും ഇങ്ങിനെ യുക്തികൊണ്ടു വിചാരിച്ചറിയുന്നത് ഊഹമെന്ന് അറിഞ്ഞാലും.

കുമതി—വിചാരം, മയിലിന്റെ ആകൃതിയും മനുഷ്യരുടെ ശക്തികളും മററും ആത്മാ സ്വഭാവമായിട്ടുള്ളതുതന്നെ എന്നു പറഞ്ഞാലൊ അല്പ്പാറി അനേകം സ്വഭാവം പാരമ്പര്യമായിട്ട തെററകൂടാതെ നടത്താൻ തക്കവണ്ണം ഒരാളുണ്ടെന്നൂഹിക്കണം. അതുതന്നെ ഈശ്വരൻ എന്നു പറയും. അതുവേണ്ടാ വേറെ ഒന്നു ചോദിക്കാം. വാദ് ആകട്ടെ പ്രപഞ്ചത്തിനു കാരണമായിട്ട് ഒന്നു കല്പിച്ചേ കഴിയൂ എന്നും അതു പരമാത്മാവെന്നും പറഞ്ഞാ എന്നാൽ ആത്മാവിനും ഒരു കാരണം കൂടിയേ കഴിയൂ. അതുണ്ടെങ്കിൽ അതിന്നും ഒരു കാരണം പറയണം. പിന്നെ ആ കാരണവിചാരം എങ്ങിനെ അവസാനിപ്പിക്കുമെന്നും പറയണം.

സുമതി—ചിരിച്ചുംകൊണ്ടു പറഞ്ഞു: കാരണമെന്നു പറയുന്നതു കാര്യത്തിനുമുമ്പെ ഉള്ളതല്ലയൊ? മുമ്പെ എന്നും പിന്നെ എന്നും ഉള്ള വാക്കു കാലത്തുങ്കലുണ്ടായതല്ലയൊ? ആ കാലത്തിന്നും കാരണമായിരിക്കുന്നതിന്നു മുമ്പും പിന്നുമില്ലായ്കയാൽ കാരണമുണ്ടാവാൻ പാടുണ്ടോ? അതുമല്ല; ഉണ്ടാവുന്ന വസ്തുവിന്നെ കാരണമുള്ളു. പരമാത്മാവ് ഒരിക്കൽ ഉണ്ടായതല്ല; എല്ലായ്പ്പോഴും ഉള്ളതെന്നു പറഞ്ഞതല്ലൊ. അതുകൊണ്ട് അന്യകാരണശങ്കയെ ഇവിടതന്നെ അവസാനിപ്പിക്കാം.

കുമതി—ആകട്ടെ ആത്മാവിങ്കൽ അംശങ്ങളായിരിക്കുന്ന സൂര്യാദികളെക്കൊണ്ടു ശുദ്ധതേജസ്സാണെന്ന് ഊഹിച്ചല്ലൊ. ഇരിട്ടും ആത്മാവിന്റെ അംശമാകകൊണ്ടു നിസ്തേജസ്സെന്നും ഞാൻ പറയാം.

സുമതി—ഇതു കേൾക്കു. നമ്മുടെ കണ്ണിന് ആദിത്യന്റെയൊ അഗ്നിയുടേയൊ ഒരു തേജസ്സിന്റെ സഹായംകൂടാതെ കാണ്മാൻ ശക്തിയില്ലല്ലൊ. അവർ ഇല്ലാത്തേടത്തു നമ്മുടെ കണ്ണിന്നും ശക്തിയില്ലാത്തതിനാൽ അറിഞ്ഞുകൂടാത്ത പ്രദേശങ്ങളിൽ ഇരുട്ടെന്നു പേർ പറയുന്നു. അതിന്നർത്ഥം അറിഞ്ഞുകൂടാത്തതെന്നാകുന്നു. ദൃഷ്ടാന്തം, ഒരുത്തനു കാര്യബോധം ഇല്ലാഞ്ഞു വെറുതെ മര്യാദക്കാര

ന്റെ മേപരിൽ പറയുന്ന ദൃശ്യങ്ങളെ അറിവുള്ളവൻ വിചാരിക്കുമ്പോൾ എങ്ങിനെയോ ഇല്ലാത്തതെന്നു ബോധംവരും. അതുപോലെ ഇതും വാസ്തവമായിട്ട് ഇല്ലാത്തതെന്ന് അറിഞ്ഞാലും. എന്നാൽ മറുവാസ്തവമായിട്ടുതന്നെ പർവ്വതാദികളുടെ കറുപ്പുകൊണ്ടു നിന്റെ ശങ്ക രണ്ടാമതു ഉള്ളതുണ്ടോ. ഇന്ദ്രധനസ്സിൽ ചില കറുപ്പുതലയായി പലനിറംകൊണ്ട് ഒരു തേജസ്സിനെതന്നെ പുഷ്ടികാണുമെന്നു നീ വിചാരിക്ക. ഇതിവണ്ണം വിചാരിച്ചറിയുന്നത് ഊഹപ്രമാണം. ഇതിനു ദൃഷ്ടാന്തം മുകളിൽ പുകകണ്ടിട്ടു താഴെ തീയുണ്ടെന്ന് ഊഹിച്ചു ചെന്നാൽ തീ കാണുന്നില്ലയൊ.

കുമതി— ഇരിക്കട്ടെ പരമാത്മാവുകൽതന്നെ പ്രപഞ്ചത്തെ പ്രകാശിപ്പിക്കയും മറയ്ക്കയും ചെയ്യുന്നുവെന്നു വാക്കുകൊണ്ടു ശരിയിട്ടു എങ്കിലും അനുഭവം വരുന്നില്ല.

സുമതി—വിചാരം, ഈശ്വരവിചാരവും സൃഷ്ടിക്രമവും ബഹുവിസ്താരമായിട്ടും സയുക്തികമായിട്ടും ഇവിടെ പുരാണം വായിക്കുന്ന ബ്രാഹ്മണൻ പറഞ്ഞുകേട്ടിട്ടുണ്ട്. അതിൽ ശതാംശംപോലും ഞാൻ പറഞ്ഞില്ല. വല്ലതെ പറഞ്ഞാലും ഈ ദുര്യുക്തികാരെ ബോധിപ്പിക്കാൻ പ്രയാസംതന്നെ.

മെല്ലെപ്പറഞ്ഞനുഭവം വരുമാറെന്നെങ്കിൽ ചൊല്ലാൻ തുടങ്ങീട്ടിലങ്ങറിയുന്നവിജ്ഞൻ എല്ലാം നമുക്കറിവിതെന്നു വൃഥാ ധരിച്ചാൽ ചൊല്ലാൻ ചെറുതപണിയുണ്ടു പിതാമഹനും. എ

ഇങ്ങനെ സജ്ജനവാക്യ സത്യംതന്നെ. ഇനി സാദൃശ്യപ്രമാണംകൊണ്ടു പറയുന്നതിനായ്ക്കാം വാക്ക്. അല്ലയൊ കുമതി! വലകെട്ടുന്ന എട്ടുകാലൻ തനിക്കിച്ഛയുണ്ടാകുമ്പോൾ തന്റെ ഉള്ളിൽനിന്നു നൂലുണ്ടാക്കി അനേകം മാതിരിയിൽ ഭംഗിയായിട്ടു വലകെട്ടി അതിൽ ഇരുന്നു കളിച്ചു തൃപ്തിതോന്നിയാൽ വല്ലിന്നേരം അവൻ ആ വലയെ ഭക്ഷിക്കുന്നതു കണ്ടിട്ടുണ്ടോ?

കുമതി—വീട്ടിൽ ധാരാളം ഉണ്ടാകകൊണ്ടു ദിവസവും കാണുന്നുണ്ട്. അതിനിക്കു ബോധംതന്നെ. അതുപോലെ ഈശ്വരനും ഈ പ്രപഞ്ചത്തെ ചെയ്യുന്നു എന്നു വരാം. അതുമല്ല ഇവിടെ

പന്ത്രണ്ടുമണിക്ക് ആ മണിക്കൂട്ടിൽനിന്നു ചില പക്ഷികൾ പുറത്തുവരികയും പാടുകയും ശബ്ദിക്കയും മറ്റും പല നേരമ്പോക്കു കാണുന്നു. ആ മണി അടിച്ചുകഴിയുമ്പോൾ എല്ലാററിനേയും അകത്താക്കുന്നു. ഒന്നു വിചാരിക്കുമ്പോൾ നിങ്ങളു പറഞ്ഞവണ്ണം വരാം.

സുമതി—ഇങ്ങിനെ സാദൃശ്യംകൊണ്ട് അനുഭവം വരുത്തുന്നതു സാദൃശ്യപ്രമാണം. എറ്റി യഥാർത്ഥവാദിയുടെ വാക്കിനേയും കേൾക്കുന്നു. തപോബലംകൊണ്ട് അതീന്ദ്രിയങ്ങളായ വസ്തുക്കളെ കണ്ടിട്ടുള്ള ഋഷിശ്രേഷ്ഠന്മാരുടെ ഉപദേശം ലഭിച്ചിട്ടും താൻ കണ്ടിട്ടും അനുഭവമുള്ള മനു എന്ന മഹാപുരുഷൻ യഥാർത്ഥവാദിയാകുന്നു. പതിനെട്ടു സ്മൃതികൾ പ്രമാണമായിട്ടുണ്ടെങ്കിലും അതിൽ വെച്ചു മനുസ്മൃതിതന്നെ മുഖ്യമെന്നും അതിനെ മിക്കതും അനുസരിച്ചുതന്നെ ശേഷം സ്മൃതികൾ എന്നും സർവ്വസമ്മതമെന്നും കേട്ടിരിക്കുന്നു. അതിൽ ഒന്നാം അദ്ധ്യായത്തിൽ [illegible] മുതൽ ആറു ശ്ലോകങ്ങളുടെ അർത്ഥം ഞാൻ ഭാഷയാക്കി കേട്ടിരിക്കുന്നു.

കാണുന്നതല്ലുമില്ലുമിന്നനേകധാ കാണും പ്രപഞ്ചത്തിനു മുഖ്യകാരണം നാനാസ്വഭാവത്തിനു ബീജമാകിലും സ്വാനന്ദമാത്രം ക്ഷയവൃദ്ധിവർജ്ജിതം. ൧

എന്നും നിരാതങ്കമുള്ള ശുദ്ധചൈതന്യമാത്മാവു വിലാസകൗതുകാൽ സൃഷ്ടിപ്പതിന്നീ ഭുവനത്തെയെല്ലാം സൃഷ്ടിച്ചു പൂർവ്വം വിധിയെന്ന ദേവനെ. ൨

ബ്രഹ്മാവിനാൽ കല്പിതമായി ലോകമാകാശവായ്വഗ്നിജലങ്ങൾ ഭൂമിയും ഗ്രഹങ്ങൾ നക്ഷത്രഗണങ്ങൾ ദേവരും കാലങ്ങളും ദിക്കുകൾ ജന്തുഭേദവും. ൩

കുന്നും സമുദ്രം പുഴ വൃക്ഷജാതിയും തമോരജസ്സത്വഗുണങ്ങൾ കർമ്മവും പ്രപഞ്ചവൃദ്ധിക്കഹോ പുണ്യപാപഭേദങ്ങളും ജീവഗണങ്ങൾ മായയും. ൪

അഹംകാരമനോബുദ്ധി പഞ്ചപ്രാണേന്ദ്രിയങ്ങളെ സമാവഹിച്ചു ജീവങ്ങൾ നിജകർമ്മഫലങ്ങളാം.

സുഖദുഃഖങ്ങളെ നിത്യം ഭുജിക്കുന്നിതനേകധാ അനേകമിക്കിലോടിക്കുന്നിവരെ മോഹജാലവും. ൫

യാതൊന്നിന്നു വിധിച്ച യാതൊരുവിധം കൎമ്മങ്ങൾ ഭക്ഷ്യങ്ങ
ളും തത്തജ്ജാതികളൊക്കെയെന്നു മുതലിന്നോളം നടത്തുന്നതു ഭക്ഷി
ക്കും ഭേദമായിട്ടനേകവിധമാം വസ്തുക്കളെ മാനുഷൻ ഭക്ഷ്യംചോറാവ
നും പുലിക്കു പശുവും ദുസ്സ്വഭാവങ്ങളും. ൧

മൎത്ത്യന്മാരിലുമിങ്ങിനെ ചിലവിധം ജാതിസ്വഭാവങ്ങളും ക
ല്പിച്ചിട്ടവരൊക്കെ താന്തസുഖമെന്നുള്ളോരു ബോധത്തെയും ചേൎത്തും
കൊണ്ടിവരെയിത്തി[illegible]നാട്യത്തിൽ കളിപ്പിച്ചുള്ളും കണ്ടുംകൊ
ണ്ടു രസിച്ചിട്ടന്നൊരുമഹാശക്തൻ നമുക്കീശ്വരൻ. വൃ

കുമതി—സ്മൃതിയെന്നും പുരാണമെന്നും ചില പാഴ് കള്ളവാക്കുകളെ ഞാൻ വിശ്വസിക്കുന്നില്ല. നിന്ന നിലയിൽതന്നെ അതിലെ അസംബന്ധങ്ങൾ ഞാൻ വളരെ ബോധം വരുത്തിത്തരാം.

സുമതി—കോപത്താലും ലജ്ജയാലുംകൂടെ, അതുള്ളതുതന്നെ. അതിന്റെ താല്പൎയ്യം അറിയാത്തവർ അങ്ങിനെ പറയും. അത് എന്തെന്നാൽ സ്മൃതി പുരാണങ്ങളിൽ അൎത്ഥവാദമെന്നും യഥാൎത്ഥവാദമെന്നും രണ്ടുപ്രകാരത്തിൽ വാക്കുണ്ട്. നേരായും ഗുണമായും ഉള്ള താല്പൎയ്യാൎത്ഥം വേറെ കരുതിക്കൊണ്ടു കേൾക്കുന്നവൎക്ക നല്ലവണ്ണം കൌതുകവിശ്വാസങ്ങൾ ഉണ്ടാകണമെന്നു മാത്രം ഇച്ഛയോടെ ഉള്ളതിൽ അധികമായിട്ടു സ്തുതിനിന്ദചെയ്തു പറയുന്നത് അൎത്ഥവാദം. വാസ്തവമായുള്ളതു യഥാൎത്ഥവാദം എന്നറിക. ഉദാഹരണം—ബാലന്മാരോടു കഥ പറയുമ്പോൾ ജന്തുക്കളുടെ വാക്കുകൾ കൌതുകമായിട്ടു പറയും. അതിൽനിന്ന് ഒരു അറിവുണ്ടാകുന്നതു വക്താവിന്നു താല്പൎയ്യം. അനിഷ്ടം പ്രവൃത്തിക്കുമ്പോൾ ദേവത കടിക്കുമെന്നു പറയും. നിഷിദ്ധങ്ങളെ ശീലിക്കരുതെന്നു താല്പൎയ്യം. മരുന്നു സേവിച്ചാൽ പഞ്ചസാര തരാമെന്നു പറയും. മരുന്നിന്റെ ഫലം രോഗനിവൃത്തിതന്നെ ആകുന്നു. അവനെ പഞ്ചസാര എന്നു വിശ്വസിപ്പിക്കുന്നു. എന്നാൽ അൎത്ഥവാദം ദുൎല്ലഭമായിരിക്കും. ഇതിന്നു പ്രമാണം ഭാഗവതത്തിൽ ഏകാദശസ്കന്ധത്തിൽ വ്യാസവാക്യം ഒരു ശ്ലോകത്തിന്റെ അൎത്ഥം കേട്ടിട്ടുണ്ട്.

എവം മനുഷ്യൎക്കറിവിന്നുവേണ്ടി കഥാവിശേഷങ്ങൾ കഥിച്ചു
ള്ളതാം അവൎക്കൊക്കെയും ഗുണമാം യഥാൎത്ഥമാം കഥാപ്രപഞ്ചങ്ങ
ളിലി വാസ്തവം. ൯

കുമതി—മഹാ കഷ്ടം! കഷ്ടം വലിയ ആളുകളും കള്ളം കൂട്ടിപ്പറഞ്ഞു പാവങ്ങളെ കളിപ്പിക്കുന്നുവല്ലൊ.

സുമതി—അല്പംകൂടി ഞാൻ പറയട്ടെ. വാക്കിന്റെ അൎത്ഥമെന്നു പറയുന്നതു പറയുന്നവൻ ഉദ്ദേശിച്ച താല്പൎയ്യമാകുന്നു. അൎത്ഥവാദംകൊണ്ട് അറിവു കുറഞ്ഞവൎക്ക് തല്ക്കാലം കൌതുകവും ക്രമത്താലെ താല്പൎയ്യജ്ഞാനവും ബുദ്ധിമാന്മാൎക്ക് ഉടനെ താല്പൎയ്യജ്ഞാനവും ഉണ്ടാകുന്നു. ഇതിന്നു ഉഭയാനുകൂലമായിട്ടു പറയുന്നവരുടെ ഗുണത്തെ വിശേഷിച്ചു മാനിക്കണം. സത്യമായുള്ള ഉദ്ദേശ്യമുള്ളപ്പോൾ ഗുണത്തിന്നുവേണ്ടി വളച്ചുപറഞ്ഞ വാക്കിനെ കള്ളമെന്നു പറഞ്ഞുകൂടാ. അത്രയുമല്ല, ജനങ്ങളിൽ വളരെ ശ്രദ്ധയോടുകൂടി അറിവുണ്ടാകുന്നതിന്ന് അനേകം ഗ്രന്ഥങ്ങൾ വൃദ്ധന്മാരായ ബുദ്ധിമാന്മാർ ഉണ്ടാക്കിക്കൊടുത്ത അവരുടെ വാക്കിനെ സമ്മതിച്ച് അതിൽപ്രതിപാദിക്കുന്ന അറിവുണ്ടായി അനുസരിച്ചു നടക്കയും ചെയ്യുന്നു. അപ്പോൾ ഒരുത്തനു ബുദ്ധിക്കു ഗുണം പോരാഞ്ഞിട്ടു ഗുണമാൎഗ്ഗത്തിൽ നടക്കുന്നതിന്നു ശാസിക്കുന്ന മാതാപിതാക്കന്മാരെ വിരോധികൾ എന്നു പറയുന്നതുപോലെ ആ മഹാത്മാക്കളുടെ വാക്കിന്റെ താല്പൎയ്യത്തെ അറിയാതെ കള്ളമെന്നു പറയുന്നതുതന്നെ മഹാകഷ്ടം. അതുകൊണ്ടു സ്മൃത്യാദിവചനങ്ങളേയും നാലാമത്തെ പ്രമാണമെന്നു നിശ്ചയിക്കണം. അല്പകാലം ജീവിച്ചിരിക്കുന്ന മനുഷ്യൻ പൂൎവ്വന്മാരുടെ എഴുത്തുകളേയും പാരമ്പൎയ്യമായുള്ളവാക്കുകളേയും വിശ്വസിക്കാഞ്ഞാൽ മുമ്പെ ഉള്ള വൎത്തമാനം എങ്ങിനെ അറിയും. അതുകൊണ്ടു നമുക്കു പ്രത്യക്ഷപ്രമാണം ഒഴിച്ചശേഷം മൂന്നു പ്രമാണംകൊണ്ടും പറഞ്ഞ ഗുണങ്ങളോടുകൂടിയ ഈശ്വരൻ ബോധപ്പെടുന്നു. യോഗീശ്വരന്മാർ പ്രത്യക്ഷമായിട്ടും കാണുന്നു എന്നറിക. അതിനാൽ ഈ നാലുവാക്കു പ്രസിദ്ധമായി പറയുന്നു; അഖിലവും ആത്മാവിന്റെ അംശമാകുന്നു, കളിപ്പാൻ കൎമ്മങ്ങൾ കല്പിച്ചു, വിധിച്ച കൎമ്മം ചെയ്യു, വിധിക്കു സന്തോഷമൊള്ളു; ഇഷ്ടം സാധിപ്പാൻ ഈശ്വരകൃപവേണം.

കുമതി— പൂൎവ്വന്മാരുടെ ഗ്രന്ഥങ്ങളും വാക്കുകളും പ്രമാണമെന്നുപറഞ്ഞാൽ വലിയ തൊറവു തന്നെ. ഇവിടെ പല ജാതിക്കാൎക്കും

ഈശ്വരവിചാരങ്ങളിൽ അവരവരുടെ പൂർവ്വന്മാരുടെ ഗ്രന്ഥങ്ങളും വാക്കുകളും പ്രമാണമായിരിക്കുന്നു; ചിലതു ഒരോ വിപരീതമായും ഇരിക്കുന്നു. അതിൽ ഏത് അസ്ഥിരപ്പെട്ടതാം.

സുമതി—ഒന്നും അസ്ഥിരപ്പെട്ടതല്ല. ഈശ്വരൻ ഈ പ്രപഞ്ചംകൊണ്ടു കളിക്കുന്നു എന്നു ഞാൻ പറഞ്ഞല്ലൊ. ഒരു കളിക്കാരൻ പലവിധത്തിലുള്ള വേഷങ്ങളും നാട്യങ്ങളും നിശ്ചയിച്ച് അതാതു വാസനക്കാരെ അതാതിൽ ചേർത്താൽ അന്യോന്യ വിരോധമുള്ള വേഷത്തിലും അവർ കല്പിച്ച വേഷനാട്യങ്ങളെ അനുസരിച്ചാൽതന്നെ പ്രമാണിക്കു സന്തോഷംവരും. ഇതിവണ്ണം വിരുദ്ധഗുണങ്ങളായിട്ട് അനേകവിധം ശീലത്തരങ്ങൾ രസങ്ങൾ രാഗതാളഭേദങ്ങൾ ഇതൊക്കെയും ഒരു പ്രഭുവിനുതന്നെ എങ്ങിനെ സന്തോഷകരങ്ങളായി ഭവിക്കും. അതിവണ്ണം അനേകം മതങ്ങളും അതാതിലെ ധർമ്മങ്ങളും തെറ്റാതെ നടത്തിയാൽ ഒരു ഈശ്വരനു പ്രസാദത്തെ ഉണ്ടാക്കും. അതുകൊണ്ടുതന്നെ സത്തുക്കളായിരിക്കുന്ന മഹാപുരുഷന്മാർ അനേക കാലമായിട്ട് ആചരിച്ചുവരുന്ന അവരവരുടെ ധർമ്മകർമ്മങ്ങളെ രക്ഷിച്ചുകൊടുക്കയും വിരോധികളെ ശിക്ഷിക്കയും ചെയ്യുന്നു. ദീർഘബുദ്ധിയില്ലാതെ ചില ദുർജ്ജനങ്ങൾ ഒരു മതംമാത്രം അറിഞ്ഞു മറ്റേതിന്റെ ഗുണം— അറിയാതെ ചീത്തയെന്നു നിശ്ചയിച്ച് അനേക മഹത്തുക്കളുടെ മതത്തെ ലംഘിച്ചു ബാഹ്യജനവിരോധത്തെയും അതിനാൽ യുദ്ധംമുതലായ അനർത്ഥങ്ങളേയും ഉണ്ടാക്കുന്നു.

കുമതി—അപമര്യാദക്കു കീഴ്മര്യാദ ഉണ്ടോ.

സുമതി— അനേകംകാലം മഹത്തുക്കൾ നടത്തിയതേ കീഴ്മര്യാദയാകു. അങ്ങിനെ നടക്കുന്നത് അപമര്യാദയല്ലെന്നുതന്നെ നിശ്ചയിക്കണം. ബാഹ്യജനങ്ങൾക്കു സന്തോഷസമ്മതത്തോടുകൂടി നടത്തുന്നതു മര്യാദയെന്നും ഈശ്വരാജ്ഞയെന്നും നിശ്ചയിക്കണം.

കുമതി— എന്നാൽ ബലംകൊണ്ടു വിപരീതമായിട്ടു നടത്തിയാലും ഈശ്വരാജ്ഞതന്നെ.

സുമതി—ആ ജ്ഞാനശക്തികൊണ്ടു സൌമ്യവശം അറിയാ

ലും ആനയുടെ ചിത്രത്തിൽ തലയിൽ കാളയുടെ കൊമ്പുവെച്ചി എഴുതിയാലും ഒരു രാഗത്തിൽ അന്യരാഗം കലൎന്നാലും അറിയുന്നവൎക്ക് എത്ര സങ്കടമൊണ്ടൊ അതുപോലെ ആജ്ഞാലംഘനങ്ങൾ ഈശ്വരന്നു വ്യസനമൊണ്ടായിരിക്കണം.

അതുകൊണ്ടു അവരവരുടെ പ്രമാണംകൊണ്ട് അതാതു ജനങ്ങൾ ധൎമ്മമനുഷ്ഠിച്ച് ഒരു ഈശ്വരനെ സന്തോഷിപ്പിക്കുന്നു. എല്ലാധൎമ്മങ്ങളുടേയും പ്രേരകൻ ഈശ്വരനെന്നറിക.

## ൩-ാം പുസ്തം.

### സത്യം.

ബാലൻ— അല്ലയൊ മാതാവെ ഈശ്വരന്റേയും ജനങ്ങളുടേയും പ്രീതി ഉണ്ടാവുന്നതിന്നു ഞാൻ എങ്ങിനെ നടക്കേണമെന്ന് ഉപദേശിക്കേണമെ.

സുമതി— വിചാരം, ശോധനം തന്നെ. വിളിക്കാൻ വിചാരിച്ചപ്പോൾ വാതൽതുറന്നു. വാക്ക്, അല്ലയോ കുമാര! നിനക്കു ഗുരു മേൽ വിസ്തരിച്ചു പറഞ്ഞുതന്നതിനെത്തന്നെ അല്പം ഞാനും പറയാം. സത്യം, ദയ, തപസ്സ്, ശൌചം ഇങ്ങനെ നാലുകൂട്ടന്തന്നെ മനുഷ്യന്നു മുഖ്യമായിട്ടുള്ള ഗുണങ്ങൾ. ഇതുകളെക്കൊണ്ട് എല്ലാപേൎക്കും സന്തോഷംവരും.

പുത്രൻ—സത്യത്തിന്റെ ഗുണം മുമ്പെ അറിഞ്ഞാൽ കൊള്ളാം.

സുമതി— സത്യസ്വരൂപനായിരിക്കുന്ന ഈശ്വരനെയറിഞ്ഞു നിത്യ നടക്കേണമെന്നതിന്നാരു ബോധംചെയ്യാൽ അത്യന്തകോപമുണ്ടാകുതിനാലനൎത്ഥം മൎത്ത്യന്നു വന്നുപെട്ടുമെന്നു ധരിക്കനിത്യം.

കുമതി— ഈശ്വരൻ സത്യസ്വരൂപനോ അസത്യസ്വരൂപനോ എന്നു ഞാൻ കണ്ടിട്ടില്ല. എന്റെ കടക്കാരൻ വരുമ്പോൾ ചിലപ്പോൾ അവരോട് ഇടയില്ല തരാൻ പ്രയാസമെന്നു സത്യംപറയും. അപ്പോൾ എന്നെ നന്നു ബുദ്ധിമുട്ടിക്കും. ഒരുദിവസത്തി

നകം ഭർത്താവു വരുമ്പോൾ വാങ്ങിച്ചുതരാമെന്നും ചിട്ടിവന്നിട്ടു നാളെ വാങ്ങിച്ചുതരാമെന്നും മററും നേരുകേട്ട പറഞ്ഞാൽ അനൎത്ഥമൊഴിയും നിശ്ചയംതന്നെ. അറിയുമല്ലൊ എന്റെ ഭർത്താവു കള്ളസ്സാക്ഷി പറഞ്ഞു കൂട്ടുകാരുടെ പണം കൊണ്ടുവരും. നാലുദിവസം ഞങ്ങൾക്കു സുഖംതന്നെ. ഇപ്പോഴത്തെ ഗ്രഹപ്പിഴകൊണ്ടു ചങ്ങലയിൽ അകപ്പെട്ടുപോയി.

സുമതി— നിനക്കും അസത്യമായിട്ടു രണ്ടു് അവധി കഴിയുമ്പോൾ നേരുകെട്ടവൾ എന്ന പേർ കിട്ടും. ഭർത്താവിന്റെ അടുക്കലൊയെന്നുംവരാം. പിന്നെ നിന്റെ നാലുപുറത്തും പാൎക്കുന്നവർ ധാരാളമായിട്ടു കയ്യിലുള്ള പദാൎത്ഥവും നിനക്കുമാത്രം തരികയില്ല. നീയതുകളെ കണ്ടുംകൊണ്ടു ദാരിദ്ര്യമനുഭവിക്കും. അതുകൊണ്ടു സജ്ജനവാക്യത്തിനെ കേൾക്ക.

വസ്തുക്കളെന്നനേകങ്ങൾ മൎത്ത്യനാൎക്കുസുഖത്തിന് സത്യമെ
ന്നൊന്നുപോരാഞ്ഞാൽ മിത്ഥ്യ തന്നെയതാകയും. ൨

ദൂരങ്ങളിൽ ചിതറിയുള്ള പദാൎത്ഥമെല്ലാം നേരേവരുത്തുവതി
നായൊരുനല്ലസൂത്രം നേരെന്നു പറതിനു കേട്ടുവരുത്തിയെന്നാൽ
ദൂരത്തെറിച്ചു ധനവും ജനവും നശിക്കും. ൩

മനു ൮-ാം അദ്ധ്യായം ൯൭-ാം ശ്ലോകത്തിലെ താല്പൎയ്യാൎത്ഥം കേട്ടിരിക്കുന്നു.

കള്ളസ്സാക്ഷികഥിപ്പതിന്നുസഭയിൽ ചെല്ലുമ്പോൾ പൂൎവ്വന്മാ
ളിൽ സാക്ഷിയിരുന്ന ദൈവമുടനെ പേടിച്ചുതെട്ടുന്നപോൽ എ
ല്ലാംതന്നെ സഹിക്കുമീശ്വരനിതൊന്നില്ലെന്നു വന്നീടിനാൽ സ്വ
ൎല്ലോകത്തിലുമേറെ മാനമവനുണ്ടാകുന്നു സല്കീൎത്തിയും. ൪

ആദിത്യൻ ഭൂ സമുദ്രം പവനനിവർ തനിക്കുള്ള മുഖ്യാധികാരം
ഖേദിച്ചിട്ടും നടത്തുന്നിഹ ബഹുഭയയാ തെററകൂടാതെയിന്നും ഭേ
ദിക്കാതെ മഹാത്മാക്കളെമതിമുതമോം നേരുരക്ഷിച്ചിടേണം ഭേദിപ്പാ
നായി തുടൎന്നാൽ ശിവശിവ ഭുവനം നഷ്ടമാമെന്നുകഷ്ടം. ൫

കുമതി— ചിലപ്പോൾ ആപന്നിവൃത്തിക്കായിട്ടും വലിയ ആളുകളുടെ സേവയ്ക്കുവേണ്ടിയും അസത്യംപറയാതെ കഴിയുന്നതല്ല. നേരുകേടിനും ഞാൻ പ്രമാണം കേട്ടിട്ടുണ്ടു്.

സുമതി— ഉള്ളതുതന്നെ ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ടു്.

കളിയിൽ പ്രാണരക്ഷയ്ക്കും ഗോബ്രാഹ്മണാഹിതത്തിനും വെളിക്കും വൃത്തിരക്ഷയ്ക്കും പൊളി നിന്ദിതമല്ലെടോ. ൩൫

എന്ന് ആപത്തുകളേല്ക്കു മഹാബലിയോടു മധ്യമപക്ഷമായി ശുക്രമഹർഷിയുടെ വാക്കുണ്ടെങ്കിലും അതിന്റെ ഫലം വലിയ കറിവ്യസനമാകകൊണ്ട് ഉദ്ദേശം സത്യമേതന്നെ ആകുന്നു. ഉത്തമപക്ഷം കേട്ടുകൊൾക.

പ്രിയം പഥ്യം സത്യം ത്രിഗുണമതു വാക്കിലെഴുതാം പ്രിയം കൂടാതെയും പറകിലറിവുള്ളോർക്കിതിരസം ഭയംവെച്ചിട്ടാലും വെടിയരുതു സത്യത്തെയതിലും ത്രയത്തോടെയും പോകും വചനമതു ലോകത്തിനവധി. ൩൬

എന്നാൽ ഈ സത്യം മനോവാക്കായ കർമ്മങ്ങളിലും വേണ്ടതാകകൊണ്ടു പ്രവൃത്തിക്കുന്നതും വിചാരിക്കുന്നതുംകൂടി സത്യമായിട്ടു വേണമെന്നറിയണം. ഇവിടെ ഒരു വാക്കുണ്ട് — നേരെ പറവാൻ നേരെ ചെയ്യണം.

## ൪-ാം പാഠം.

### ദയ.

ബാലൻ — ഇനി ദയയുടെ സ്വരൂപംതന്നെ പറഞ്ഞുകേട്ടാൽ കൊള്ളാം. ചിലർ ഉപദ്രവിച്ചാലും ദയാവാന്മാരെന്നു പറയുന്നു.

സുമതി — ഇവിടെ സജ്ജനവചനം.

പരസങ്കടമോചനത്തിനിച്ഛാ തരംതന്നെ ദയയെന്നു മുഖ്യധർമ്മം പരപീഡനവൃത്തി നീക്കി നിത്യം പരിതോഷിപ്പവരിൽ പെരുത്തിരിക്കും. ൧

ജഗതാംദയയെന്നൊരന്യമാതാ മതഭേദങ്ങളിലും പ്രസിദ്ധയല്ലോ അതിനെപ്പുരിചിൽ ഭരിപ്പവൻ താൻ പിതൃതുല്യൻ പ്രഭുവാസ്സരേണമെന്നും. ൨

അതുകൊണ്ടു പരപീഡചെയ്യുന്നവരെ ശിക്ഷിക്കുന്നവർ ദയാവാന്മാർതന്നെ.

കുമതി — ചിലരെ ശിക്ഷിക്കുമ്പോൾ അവന് അവരിൽ നി

ർദ്ദയനെന്നു നിശ്ചയംവന്നു. ചിലരിൽ ദയയും ചിലരിൽ നിർദ്ദയത്വവും ഉള്ളവർ ഭയാവഹന്മാരെങ്കിൽ ഭാൎയ്യാപുത്രാദികളായി പലരിലും ചോരന്മാൎക്കും ദയയുണ്ടാകകൊണ്ടു ദയാലുക്കളല്ലാതെ ലോകത്തിൽ ആരുമില്ലാ.

സുമതി— വളരെ ഭേദമുണ്ട്. ചോരദ്രവ്യം വിഷംപോലെ അവനും അനുഭവിക്കുന്നബന്ധുക്കൾക്കും അനൎത്ഥമുണ്ടാകുമ്പോൾ ചോരൻ സൎവ്വത്ര നിർദ്ദയനെന്നുതന്നെ പറയാം. ശിക്ഷ ചെയ്യുന്നപക്ഷം ഒന്നാമത് ഒരു പാപിയെ ശിക്ഷിച്ചാൽ അനേകം ജനങ്ങൾ രക്ഷപ്പെടുന്നു. അപ്പോൾ ആ പ്രഭുവിന് അനേകം ജനങ്ങളിൽ ദയയുണ്ടെന്നു സ്പഷ്ടമായല്ലോ. രണ്ടാമത് അറിവില്ലാത്തതിനാൽ ചൌൎയ്യം ചെയ്യുവനെ ശിക്ഷിച്ചു മേൽ വ്യാജമരുതെന്ന് അറിവുണ്ടാക്കി അവനെയും രക്ഷപ്പെടുത്തണമെന്നു താല്പൎയ്യമാകകൊണ്ട് ആ ചോരാദികളിലും പ്രഭുവിന്നു മുഖ്യമായിട്ടു ദയതന്നെ ആകുന്നു. അതുകൊണ്ട് ആരൊ ദുഷ്ടന്മാരിൽ ശിക്ഷ ചെയ്യാത്തു അവർ ചോരാദികൾക്കു ധൈൎയ്യത്തെ കൊടുക്കുന്നതിനാൽ എല്ലാവരിലും നിർദ്ദയന്മാർതന്നെ, ശിക്ഷതന്നെ രക്ഷയല്ല രക്ഷയെന്നു വാക്യമുണ്ട്. അതുകൊണ്ടു ദയയെന്നുള്ള മുഖ്യധൎമ്മത്തിന്നു ശരിയായിട്ടു മറ്റൊന്നുമില്ലാ. അതിനാൽ സജ്ജനം പറയുന്നു:

ഭൂതങ്ങളിൽ ദയ വളൎന്നൊരു ഭൂപവീരൻ ഭൂതന്റെ കോണിലൊരെടത്തു വസിച്ചുകൊണ്ട് ചേതംവരുത്തിയുമനേകജനങ്ങൾ ചെയ്യു ചേതസ്സിലേറെ മനുജൎക്കു സുഖം കൊടുക്കും. ൩൨

ഛായയില്ലാത്ത തരുവും ദയയില്ലാത്ത മൎത്ത്യനും ഫലമൊട്ടു കൊടുത്താലും വലച്ചീടും നിത്യതാപനാൽ. ൩൩

## ൩-ാം പുഷ്പം.

സുമതി— വിചാരം, ഇനി തപസ്സിന്റെ പ്രാധാന്യം പറയണം. അതിനു തപസ്സിന്റെ മഹത്വംകൊണ്ടുതന്നെ ലോകം നടക്കുന്നു എങ്കിലും ഇപ്പോൾ ഉള്ളവൎക്ക് അതു വളരെ ദുഷ്കരമാകകൊണ്ടു ഫലം അസ്ഥിരമായിരിക്കുന്നതിനാൽ [illegible]ന്റെ വൎദ്ധനം യഥാ

ത്ഥമെങ്കിലും ഇവറ്റ അത്ഥവാദമെന്ന പറയും. അപ്പോൾ അതിന്റെ അംശമായിരിക്കുന്ന ശൌചവൎണ്ണനവും അതിൻവണ്ണംതന്നെ ബോധിക്കയില്ല. ബോധംവരാത്ത വാക്ക പറയാതെയിരിക്കുന്നതുതന്നെ കൊള്ളാം.

മനസ്സിലെ പാപമൊഴിച്ചുവെങ്കിലേ ഗുണങ്ങളുള്ളിൽ കയ
റിവസിക്കപ്പെട്ടു തുണിക്കഴുക്കേറെ യുറച്ചു കാണ്കിലോ പണിപ്പെട്ട
ന്നില്ല നിറങ്ങൾ കേറുവാൻ. ൨

വാക്, അല്ലേയാകുമാരാ! തപസ്സ് എന്നുപറയുന്ന സംഗതിന്റെ മാഹാത്മ്യം ഇത്രയെന്നു പറഞ്ഞുകൂടാ. അതിന്റെ വിസ്താരവും ഇവിടെ യോഗ്യതയില്ല. എന്നാൽ ചുരുക്കമായിട്ടു പറയാം. അതാതു ജാതിക്കൾ്ക്ക പാരമ്പൎയ്യമായിട്ടുള്ള പ്രമാണങ്ങളിൽ പറഞ്ഞതുപോലെയുള്ള ദൈവത്തെ സേവിക്കുന്നതുതന്നെ നിൎവ്വ്യാജമായുള്ള തപസ്സാകുന്നു. ഈ ഈശ്വരൻ തന്നെ അനേകം സ്വരൂപത്തെ ധരിച്ച് അനേകം മതവും അവൎക്കനുഗ്രഹവും പ്രത്യേകം കൎമ്മങ്ങളും കല്പിച്ചുവെന്നു ഞാൻ മുമ്പിൽ പറഞ്ഞുവല്ലോ. അതുകൊണ്ട് എല്ലാവിധത്തിലുള്ള തപസ്സും പരമാത്മാവിങ്കൽ ചേരും; ഇവിടെ സജ്ജനം പറയുന്നു:

ഓരോരോ കുന്നിന്നൊഴിയുന്ന വെള്ളമോരോവിധത്തിൽ പുഴ
യോടു ചേൎന്നുടൻ നേരെ പുറപ്പെട്ടു പയോധിയോടേ ചേരുന്നതോ
ൎത്താൽ പുനരില്ല മത്സരം. ൩

എന്നാൽ എല്ലാജാതിക്കാരുടേയും ഈശ്വരസേവ ഒരുപോലെയെന്നും അപ്പോൾ ബ്രാഹ്മണരെ മാറ്റുള്ളവർ ഈശ്വരസേവക്കുവേണ്ടി അപേക്ഷിക്കുക വേണ്ടാ എന്നും ജാതിതാരതമ്യമില്ലെന്നും വന്നു.

സുമതി—അഭിപ്രായമന്യഥാ ധരിച്ചു. ആകട്ടെ ദൃഷ്ടാന്തമായിട്ട് ഒന്നു ചോദിക്കാം. ഇവിടെ കാൎയ്യസ്ഥനും അരിവെപ്പുകാരനും ഞാനും മുറ്റം തളിക്കുന്നവളും അവരവരുടെ വേലകൊണ്ടു ഭൎത്താവിനെ സേവിക്കുന്നു. ഭൎത്താവിന്ന് എല്ലാവരിലും സന്തോഷവും ഉണ്ട്. എങ്കിലും ജാതിയും കൎമ്മവും ഫലവും ഒരുപോലെതന്നെയോ?

കുമതി—അല്ല, ഭിന്നമായും.

സുമതി— ഭൎത്താവിനെക്കൊണ്ടു വേണ്ടുന്ന കാൎയ്യം സാധിക്കുന്നതിന് അന്യന്മാർ തളിക്കുന്നവരെ ആശ്രയിക്കെണ്ടതുണ്ടോ?

കുമതി—ഇല്ല. ഞാൻകൂടെയൊന്നു ചോദിക്കട്ടെ, എന്നാൽ ഈയാളുകളെത്തന്നെ എജമാനൻ വേലമാറി നിശ്ചയിച്ചാലോ?

സുമതി—ആരെ എങ്കിലും ആ സ്ഥാനങ്ങളിൽ ചേൎത്തവരെത്തന്നെ അന്യന്മാർ ആശ്രയിക്കണം. അതിനുവണ്ണം ബ്രാഹ്മണാദി നാലു വൎണ്ണങ്ങളേയും അവൎക്കു പ്രത്യേകം വൃത്തികളേയും കല്പിച്ചിട്ടുണ്ട്. അതിൽ ബ്രാഹ്മണൎക്ക് ആത്മാൎത്ഥമായിട്ടും ശേഷം മൂന്നുവൎണ്ണത്തിനുവേണ്ടീട്ടും ഈശ്വരസേവാവൃത്തി കല്പിച്ചു. അവൎക്ക് ഇനി മറ്റേതുവിധത്തിലെങ്കിലും ഈശ്വരൻ വൃത്തി നിശ്ചയിക്കുമ്പോൾ അതു വിചാരിക്കേണ്ടതാകുന്നു.

സാരമുള്ളവചനങ്ങൾ കേൾക്കിലും നീരസാൎത്ഥമറിയുന്നു ദുൎജ്ജനം ക്ഷീരമൊമുള്ളാരകിടിൻ ചുവട്ടിലും ചോരതന്നെ കൊതിക്കുന്നു കൌതുകം. ന.

ഇവിടെ ഒരുവാക്കുണ്ട്. അട്ടക്കു ദുഷ്ടരക്തംതന്നെ ഇഷ്ടമൊള്ളു.

കുമതി—എന്നാൽ അവരവരുടെ അവസ്ഥപോലെ സേവിച്ചാൽ കൊറെയെങ്കിലും സന്തോഷിപ്പിക്കാമല്ലോ വേറെ ചെയ്യിക്കേണ്ടു.

സുമതി—സത്യം. അതുതന്നെ ഉത്തമം. ഒരുവിധമെങ്കിലും അവരവരുടെ നിലവും കൊളുവും കാലക്ഷേപത്തിനു മതിയാകുമ്പോൾ സുഖാധിക്യത്തിന്നുവേണ്ടി നല്ല നിലങ്ങൾ അൎത്ഥംകൊടുത്തു വാങ്ങിക്കയും ദൂരത്തു നദിയിൽ സ്നാനം ചെയ്കയും വേണമെന്നു തൊന്നുന്നതുപോലെ ഈശ്വരപ്രീതികൊണ്ട് ഉൽകൎഷമധികം വേണമെന്നപേക്ഷിച്ചു ബ്രാഹ്മണാദികളെക്കൊണ്ടും ഈശ്വരസേവ ചെയ്യിക്കുന്നു.

കുമതി—ബ്രാഹ്മണാദികൾ സേവിച്ചാൽ ഈശ്വരന് അധികം പ്രീതിയുണ്ടെന്ന് ആരുപറഞ്ഞു?

സുമതി—ഓരോ മതത്തിൽ ഓരോ വഴി ഈശ്വരൻ പറഞ്ഞി

ട്ടുണ്ടെന്നു ഞാൻ മുമ്പെ പറഞ്ഞിട്ടുണ്ടല്ലോ. നമുക്കു നടപ്പാനുള്ള വഴി പറഞ്ഞതെന്ന് ഈശ്വരൻതന്നെ പറഞ്ഞിരിക്കുന്നു.

കുമതി—അതെങ്ങിനെ വിശ്വസിക്കാം.

സുമതി—ഞാൻ ഒരു യുക്തി പറയാം: ബ്രാഹ്മണാദി ചാതുൎവ്വൎണ്ണ്യത്തിൽവെച്ചു ബ്രാഹ്മണരെത്തന്നെ ഒരു ഭാഗമായിട്ടും ശേഷമെല്ലാപേരെയുംകൂട്ടി ഒരുഭാഗവും ഇങ്ങിനെ രണ്ടായിട്ടു വിഭജിച്ചാൽ മറ്റുള്ളവരെക്കാൾബ്രാഹ്മണര് എണ്ണംകൊണ്ടും ക്ഷത്രിയവൈശ്യാദികളെക്കാൾ ശക്തികൊണ്ടും ദ്രവ്യംകൊണ്ടും കൊറവായിരിക്കുമ്പോൾ ശേഷമെല്ലാപേരും അതിശക്തിമാന്മാരായിരിക്കുന്ന മഹാരാജാക്കന്മാരുംകൂടെ ബ്രാഹ്മണരെക്കൊണ്ടു വളരെ ദ്രവ്യവ്യയത്തോടുകൂടി ഈശ്വരനെ സേവിപ്പിക്കയും അവരെ മാനിക്കയും അതിനാൽ സിദ്ധിച്ചിരുന്ന ഫലം യഥാൎത്ഥവാദികളായിരിക്കുന്ന വൃദ്ധന്മാർ പറഞ്ഞു കേട്ടിരിക്കയും ചെയ്തിരിക്കകൊണ്ടുതന്നെ വിശ്വസിക്കാം.

കുമതി—എന്നാൽ എന്റെ ഭൎത്താവിനെ ബന്ധനത്തിന്നു വിടേണ്ടതിന്ന് അമ്പലത്തിൽ നാലുചക്രം വഴിവാടുകൊടുത്തു് ഒരു ബ്രാഹ്മണനു ചോറുകൊടുപ്പിച്ചു ദക്ഷിണയും ചെയ്തു. ഇന്നുതന്നെ വിടേണമെന്നു പറഞ്ഞു; ഭൎത്താവിനെ പാറാവിലിട്ടവൻ നശിക്കുന്നതിന്നു വിചാരിച്ചുംകൊണ്ടു തേവരെ തൊഴുതു; ഇതുവരെ വിട്ടില്ല.

സുമതി—വിചാരിക്കാതെ ചിരിച്ചുപോയി. വാക്ക്, നാലുചക്രം വഴിവാടുകൊടുത്താൽ വിടുമെന്നൊരു പ്രമാണമുണ്ടോ?

കുമതി—വിടീക്കണ്ടയോ?

സുമതി—ധൎമ്മവിരോധത്തിന്നു ദൈവാനുകൂലമില്ല. വിചാരം, ഭക്തിവിശ്വാസംകൊണ്ടു വേണ്ടെടുത്തു യുക്തിവിവാദം വ്യൎത്ഥം തന്നെ.

ആത്മപ്രശംസ ചെയ്യാലുമാഭിജാത്യം കഥിക്കിലും സ്വമത
ശ്ലാഘ ചെയ്യാലും യോഗ്യനല്ലെന്നു വന്നുപോം. ൪

അതുകൊണ്ടു് ഈ ഭാഗം ഇരിക്കട്ടെ. സാമാന്യതപസ്സുപറയാം. വാക്ക്, ശരീരംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും ഉള്ള തപസ്സിന്റെ ലക്ഷണം ഒരു മഹാത്മാവു പറഞ്ഞിട്ടുള്ള ശ്ലോകങ്ങൾ കേട്ടുകൊൾക.

ദേഹാഗ്ന്യഗ്നിജലാൎക്കവിപ്രമന്ത്രഗവ്യം കാലകൎമ്മങ്ങളും ശുദ്ധിദായിവി
ധിച്ചു സജ്ജനമതിൽ ശ്രദ്ധിച്ചിട്ടനിപ്പുഴം. ൭

ഓൎത്താലെല്ലാശ്ശുദ്ധിയെക്കാളൎത്ഥശ്ശുദ്ധിവലിപ്പമാം അൎത്ഥ
ത്തിൽ ശുദ്ധിയില്ലാഞ്ഞാൽ വ്യൎത്ഥമാമന്യശുദ്ധികൾ. ൮

അതുകൊണ്ടു ദേഹാവയവാദികൾ മണ്ണുകൊണ്ടും ജലംകൊണ്ടും ധാന്യാദികൾ അൎക്കവായുക്കളെക്കൊണ്ടും സ്വൎണ്ണാദികൾ അഗ്നിയെക്കൊണ്ടും ആശൌചാദികൾ കാലംകൊണ്ടും ബ്രാഹ്മണരുടെ മന്ത്രം പഞ്ചഗവ്യം പ്രായശ്ചിത്താദികൎമ്മം ഇങ്ങനെ ഉള്ളവകളെക്കൊണ്ടും ശുദ്ധിവരുത്തുന്നു.

കുമതി—എന്നാൽ നിങ്ങൾ മുമ്പിൽപറഞ്ഞ നാലംഗങ്ങളും തികഞ്ഞിട്ടുള്ള തപസ്സിപ്പൊഴുണ്ടോ?

സുമതി—ദുൎല്ലഭമെന്നേ.

കുമതി—എന്നാലതു പോകട്ടെ. നിങ്ങൾ ധനത്തിന്നു ശുദ്ധിയുണ്ടെങ്കിലെ ഫലമൊള്ളുയെന്നു പറഞ്ഞല്ലൊ. അന്യായമായിട്ടു സമ്പാദിച്ച ദ്രവ്യംകൊണ്ടു സദ്യ കഴിച്ചാൽ എല്ലാവൎക്കും തൃപ്തിയായിട്ടു സന്തോഷമുണ്ടാകുന്നില്ലയോ? ആ വക നെയ്യുകൊണ്ടു ഹോമിച്ചാൽ അഗ്നി ജ്വലിക്കുന്നില്ലയോ? അതിന്നൊന്നും പുണ്യഫലം ദൃഷ്ടമായിട്ടു കാണുമ്പോൾ ഫലമില്ലെന്ന് എങ്ങിനെ പറയാം.

സുമതി— ഒരു വ്യാജദ്രവ്യം സമ്മാനം കൊടുക്കുന്നതിനായിട്ടു ത്രാസിൽ നിറുത്തി പെട്ടിയിലാക്കി കൊടുത്തയച്ചാൽ ത്രാസിനും പെട്ടികൾക്കും കൊണ്ടുപോകുന്നവനും ശുദ്ധദ്രവ്യത്തെക്കാൾ ഭേദം അറിഞ്ഞുകൂടായെങ്കിലും വ്യാജദ്രവ്യമെന്ന് അറിയുന്നവൻ ഈ ദ്രവ്യത്തെ വൎജ്ജിക്കുമല്ലൊ. അതിന്നൊന്നും സൎവ്വസാക്ഷികളായിരിക്കുന്ന ദേവകൾ ശുദ്ധിയില്ലാത്ത ദ്രവ്യമെന്നറിഞ്ഞു തങ്ങളുടെ അംശത്തെ സ്വീകരിക്കാത്തതിനാൽ നിഷ്ഫലമെന്നു പറഞ്ഞു.

കുമതി—ആകട്ടെ എന്നാൽ പ്രായശ്ചിത്തമെന്നു ഒരു കൌശലമാണെന്നു പറഞ്ഞല്ലൊ. അതുകൊണ്ടു ബോധിച്ചതുപോലെ ചെയ്യാം; ഒടുക്കം സൎവ്വപ്രായശ്ചിത്തം ചെയ്താൽ മതിയല്ലൊ.

സുമതി—ഞാൻ ഒരു ദൃഷ്ടാന്തം പറയാം. ഇവിടെ ജനങ്ങൾ അല്പങ്ങളായ ചില അപരാധങ്ങൾ വളരെ ചെയ്താലും വലിയ

അപരാധം ഒന്ന് അറിയാതെ ഒരിക്കൽ ചെയ്തുപോയാലും ന്യായസ്ഥലത്തു മാപ്പും പിഴയും ചെയ്യാൽ ഒതുങ്ങും; അതിൽ അധികമായാൽ ശരിയെ ശിക്ഷതന്നെ അനുഭവിക്കുന്നില്ലയോ? അതിവണ്ണംതന്നെ അല്പപാപങ്ങൾക്കു പ്രായശ്ചിത്തം ഫലിക്കും; പാപമധികമായാൽ നരകംതന്നെ അനുഭവിക്കണം. സജ്ജനവചനം:

അല്പഫലമായ ദുരിതങ്ങളുനല്പമൊന്നും കല്പിച്ചിട്ടും പ്രതിവിധി
ക്രിയകൊണ്ടു വീണ്ടും എപ്പോഴുമോർമ്മയോടു ചെയ്തമഘങ്ങളെല്ലാം
തീർപ്പാൻപ്രതിക്രിയ നിനയ്ക്കിലതത്രമൌഢ്യം. ൪

കുമതി— ന്യായസ്ഥലത്തുന്നു പ്രത്യക്ഷമായിട്ടുള്ള ശിക്ഷ ചെയ്യുന്നതു കണ്ടനുഭവമുണ്ട്. ദേഹത്തിന്നു പോയ ജീവനു നരകമൊന്നെന്നും മറ്റും ഒരുത്തനുംപോലും അനുഭവമില്ലാ. ആ പഴങ്കഥയും അനുഭവവും കൂട്ടിപ്പറഞ്ഞാൽ ബോധിക്കുമൊ?

സുമതി— ദേഹത്തിന്നു പോയ ജീവന്റെ ഫലം ബോധിക്കുന്നവർ ബോധിക്കട്ടെ; എല്ലാവരും ബോധിക്കയില്ലെന്ന് ഇരിക്കും പക്ഷംതന്നെ, ഒരു വലിയ ആളും പറഞ്ഞിട്ടുണ്ട്.

അവ്യക്തമായി ജനനത്തിനു പൂർവ്വമെല്ലാം വ്യക്തം ജനിച്ചതി
നുമേലറിയാമനേകം ദേഹം വെടിഞ്ഞതിനുമേലുമറിഞ്ഞുകൂടാ ദേ
ഹിക്കു സംഗതിയതിന്നു വിഷാദമെന്ത്. ൫

എന്നുണ്ട്. ലോകത്തിൽ കാണുന്നവർ എല്ലാം പാപപുണ്യഫലങ്ങളെ അനുഭവിക്കുന്നവരുതന്നെ: അതിൽ പുണ്യത്തിന്റെ ഫലം മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലോ. അതിവണ്ണം പാപത്തിന്റെ ഫലമല്പം പറയാം. ഈ ലോകത്തിൽ മനുഷ്യർ സുഖത്തിന്നുതന്നെ പ്രയത്നം ചെയ്യുമ്പോൾ വിപരീതമായി ഫലിക്ക് അനേകദുഃഖം സംഭവിക്കുന്നു; അതു പാപഫലമെന്നറിക. അത്രയുമല്ലാ, ദാരിദ്ര്യം കൊണ്ടും മഹാവ്യാധികൊണ്ടും മനുഷ്യോപദ്രവം കൊണ്ടും അനേകം നരകങ്ങൾ ഇവിടെ അനുഭവിക്കുന്നു. അതുകണ്ടാൽ പ്രായശ്ചിത്തം കൊണ്ടു നിവൃത്തിവരാത്ത പാപത്തിന്റെ ഫലമായ നരകമിവിടെത്തന്നെ അനുഭവിക്കുമെന്നറിക. തൃതീയസ്കന്ധത്തിൽ പറഞ്ഞിട്ടുമുണ്ട്.

ഇക്കോണിയിൽ തന്നെ ഭവിക്കുമെന്ന പക്ഷം പക്ഷിക്കും നരകം സുരതപ്രാപ്യം സൂക്ഷിച്ചു പാൎത്താൽ പെരുതായ യാതനാശിക്ഷാദിയല്ലാമിഹകാണുമെപ്പോഴും. ൩

ഇവിടെ ഒരു വാക്കുണ്ട്. പരിശുദ്ധിയുണ്ടെങ്കിലഭിവൃദ്ധിയുണ്ടാകും.

## ൮-ാം പുഷ്പം.

### ആചാരം.

ബാലൻ— ധൎമ്മത്തിന്നു നാലംശങ്ങൾ പറഞ്ഞതിൽ ഒട്ടുകത്തേത് എന്നും അനേകപക്ഷമുണ്ടാകകൊണ്ടു പലവിധത്തിൽ സജ്ജനങ്ങൾ ആചരിക്കുന്നു. അതിന്നു കാരണമെന്തെന്നറിഞ്ഞാൽ കൊള്ളാം. വിവരം ചിലൎക്കു പൂൎവ്വശിഖാ ചിലൎക്കു പിന്നിൽ ശിഖാ ചിലൎക്കു സ്നാനശുദ്ധിയും ചിലൎക്കു വസ്ത്രശുദ്ധിയും ചിലൎക്കു തിഥിശ്രാദ്ധവും ചിലൎക്കു നക്ഷത്രശ്രാദ്ധവും ഇങ്ങനെ ഭേദങ്ങൾ ഭവിക്കുന്നു.

കുമതി— അതു ഞാൻതന്നെ പറയാം. സ്വാതന്ത്ര്യമുള്ളവർ ആവശ്യംപോലെ കാൎയ്യം നടത്തും; അപ്പോൾ പലവിധമായിരിക്കും.

സുമതി— അങ്ങിനെ അല്ല. മനുഷ്യൎക്കു ഗുണപ്പെടുവാനുള്ള വഴികൾ പലതും ഈശ്വരകല്പിതങ്ങളായിട്ടുണ്ട്. അതിൽ ഓരോന്നിനെ ഓരോ വലിയ ആളുകൾ വിസ്തരിച്ചു സാധിച്ചിരിക്കുന്നു; അവരുടെ പലവിധത്തിൽ ഉള്ള പക്ഷങ്ങളും ഓരോ സ്മൃതികളിൽ സംഗ്രഹിച്ചിരിക്കുന്നതുതന്നെ ആകുന്നു. ആ വലിയ ആളുകളുടെ ശിഷ്യപ്രശിഷ്യപാരമ്പൎയ്യേണ ചില ദേശങ്ങളിലും ചില കുലങ്ങളിലും നടന്നുവരുന്നതു ആചാരമെന്നു പറയും. അതു മുഖ്യമായുള്ള ധൎമ്മമെന്നു സൎവ്വസജ്ജനസമ്മതംതന്നെ. മനുസ്മൃതിയിൽ ൪-ാം അദ്ധ്യായത്തിൽ ൧൫൬-ാം ശ്ലോകത്തിന്റെ ഭാഷാശ്ലോകം.

ആചാരം വലുതായ ധൎമ്മത്തിനെ രക്ഷിക്കണം സൎവ്വദാ പൂൎണ്ണായുസ്സുമഭീഷ്ട സന്തതികളും വാടാതെത്താനൈശ്വൎയ്യവും സാധി

ബാലൻ—വിദ്യായെന്ന പറയുന്നതിന്റെ അൎത്ഥമെന്താകുന്നു.

സുമതി—എല്ലാ വസ്തുക്കളിലും വിവരമായും യഥാൎത്ഥമായും ഉള്ള അറിവിനെ വിദ്യയെന്ന പറയുന്നു.

കുമതി—ലോകത്തിൽ എല്ലാം അറിഞ്ഞവരും ഒന്നും അറിയാത്തവരും ഇല്ലെന്ന പ്രസിദ്ധമല്ലൊ. അപ്പോൾ അതാത് അറിഞ്ഞിരിക്കുന്നവർ അതാതു വിദ്വാന്മാരെന്ന വന്നു; എന്നാൽ പഥിമാൎഗ്ഗം തുടങ്ങി വഴികളെങ്ങും അറിഞ്ഞിരിക്കുന്നവരും വിദ്വാന്മാരെന്നും അതിൽ പലതും അറിഞ്ഞവൻ വലിയ വിദ്വാനെന്നും വന്നു.

സുമതി— അസാരം ഭേദമുണ്ട്, സന്മാൎഗ്ഗത്തിലും ദുൎമ്മാൎഗ്ഗത്തിലും സ്വരൂപജ്ഞാനത്തെ അറിവെന്ന പറയുന്നു എങ്കിലും ദുൎമ്മാൎഗ്ഗദോഷത്തെ അറിഞ്ഞു ത്യജിച്ചു സൎവ്വരക്ഷകരായിട്ട സന്മാൎഗ്ഗങ്ങളെ ഉണ്ടാക്കുന്നതിന്ന ഓരോ ബുദ്ധിമാന്മാർ പരിശോധിച്ചു വെച്ചിരിക്കുന്നതുകളുടെ അറിവിനെ വിദ്യയെന്ന മുഖ്യമായി പറയുന്നു. അതുകളിൽ വെച്ചു സകല വിദ്യകളേയും ഗ്രഹിക്കുന്നതിന്നും ഗ്രഹിപ്പിക്കുന്നതിന്നും വാക്ക വേണ്ടതാകകൊണ്ടും വാക്കിന്റെ പരിശുദ്ധസാധനമായ വ്യാകരണശാസ്ത്രവും സകല ജീവരക്ഷക്കും മുഖ്യസാധനമായ വൈദ്യശാസ്ത്രവും സകല കാൎയ്യങ്ങൾക്കും കാലവിഭാഗം ആവശ്യമാകകൊണ്ടു ഭൂതഭവിഷ്യൽകാലജ്ഞാനസാധനമായിരിക്കുന്ന ജ്യോതിശ്ശാസ്ത്രവും ജനങ്ങളുടേയും മറ്റ ശാസ്ത്രങ്ങളുടേയും രക്ഷാകരമായിരിക്കുന്ന നീതിശാസ്ത്രവും ഇങ്ങനെ പ്രധാനപ്പെട്ടിരിക്കുന്ന ചില ശാസ്ത്രങ്ങളുടെ അറിവിനെ വിദ്യകളെന്നും മറ്റുള്ളതു കലാവിദ്യകളെന്നും പറയുന്നു. വിദ്യകളിൽ പ്രശസ്തപരിചയമുള്ളവൻ വിദ്വാൻ എന്ന പറയപ്പെടുന്നു. അതിന്റെ വൎണ്ണനം ഭൎത്തൃഹരിയുടെ ശ്ലോകത്തിന്റെ ഭാഷാശ്ലോകം നോക്കുക.

ചോരന്നു വേണ്ട തിരിപ്പുവും കളയുന്നതല്ല ദൂരത്തുപോകിലതി-
നാവതൊരു ഭാരമില്ല വാരിക്കൊടുക്കിലധികം പെരുകുന്നു നിത്യം വി-
ദ്യാധനത്തിന്ന ഗുണം പറയാവതല്ലാ. ൧

ഭൂഷണങ്ങളധികം ധരിക്കിലും ഭോഷനെങ്കിലുപഹാസകാ-

ന്നം ദോഷഹീനബാഹ്യവിദ്യചേരുകിൽ ഭൂഷണമതിന്നു മവൻ പ്രഭൂഷണം. ൮

കണ്ണിനും പിടിപെടാത്തവയെല്ലാമെണ്ണിയെണ്ണി വിവരത്തോടു ചിത്രം വിണ്ണറിയിപ്പതിന്നു നല്ലൊരുശാസ്ത്രം കണ്ണുകണ്ടു തെളിയാത്തവനന്ധൻ. ൯

ബുദ്ധിക്ക ജാഡ്യമൊഴിയും പരിതോഷമേറും വൎദ്ധിച്ചകീൎത്തിവിശദം ധരയിൽ പരക്കും മാനികളേറെയറിവുള്ള ജനങ്ങളെല്ലാം മാനാദരം സുലഭമാമറിവുള്ളവന്ന്. ൰

ഇങ്ങനെ ഗുണമൊള്ള വിദ്യയുടെ ഗുണം ബാലന്മാൎക്ക ബാല്യത്തിങ്കൽ അറിഞ്ഞുകൂടാ. അപ്പോഴും സാധിക്കേണ്ടതാകകൊണ്ട് അഭ്യസിപ്പിക്കാഞ്ഞാൽ മാതാപിതാക്കന്മാൎക്കും അപവാദം വരുന്നു.

ശത്രുക്കളും തന്നെ ജനനീജനകാദിയെല്ലാം പുത്രനു വിദ്യ വടിവോടു കൊടുത്തിടാഞ്ഞാൽ ഇഷ്ടത്തിനൊപ്പി കളിയെന്നിവയേറിയെന്നാൽ കഷ്ടം പെരുത്തനുഭവിക്കുമവൻ നിമിത്തം. ൰൧

കുമതി — വിചാരം, ഇതു പരമാൎത്ഥംതന്നെ. എന്റെ ചെറുക്കൻ കിട്ടിയതൊക്കെ തിന്നും. വയറു നന്നെ വീൎപ്പിച്ചിരിക്കുന്നതാൽ ഇനിക്കും അമ്മക്കും വലിയ സന്തോഷംതന്നെ. കളിയുടെ വിശേഷംകൊണ്ടു പടിക്കെക്കൂടെ വരുന്നവരൊക്കെയും പേടിക്കും. ഒരുസമയം ചെറുക്കന്റെ കളികൊണ്ട് അവർ കോപിച്ചെങ്കിൽ അവരെത്തന്നെ കുറ്റക്കാരാക്കുന്നതിന്നു ഞാനും അമ്മയും സഹായിക്കും. അവന്റെ തരം വിചാരിച്ചാൽ അതിശയംതന്നെ. കഞ്ഞിയിരുന്ന പാത്രം നക്കിയ പട്ടിക്കുട്ടിയുടെ കണ്ണു ക്ഷണംകൊണ്ടു കുത്തിക്കളഞ്ഞു. ഈയിടെ ഗ്രഹണി വൎദ്ധിച്ച വയററിൽ നീരുംവന്ന് ഉണ്ണുംകൊണ്ടപ്പോഴും ഒരു കണ്ണുപോയി എങ്കിലും പൊറുത്തു സഹിച്ചുവന്നാൽ പൊറുത്തു വട്ടകകാണാം നിശ്ചയം. ഇവിടെത്തന്നെ താമസിപ്പിച്ചാൽ ഞങ്ങളുടെ പോരും വട്ടകവരുത്തും; അതുകൊണ്ടു ഞങ്ങൾ ചെറുക്കൻ നിമിത്തം വളരെ കഷ്ടം അനുഭവിക്കുന്നു. എന്നാൽ ഈ അവമാനം ഇവരോടു പറയേണ്ടാ. വേറെ ഒന്നു ചോദിക്കാനുണ്ട്. വാക്ക്, സുഖദുഃഖങ്ങൾക്ക പൂൎവ്വപുണ്യ

പാപങ്ങൾ കാരണമെന്നു നിങ്ങൾ മൂന്നാം പ്രസംഗത്തിൽ പറഞ്ഞുവെല്ലൊ. എന്നാൽ പുണ്യംകൊണ്ടു ഭാഗ്യമുള്ളവനു യോഗ്യതയുണ്ടായിക്കൊള്ളും അതില്ലാത്തവനെ എത്ര അഭ്യസിപ്പിച്ചാലും ഫലമില്ലാ. പിന്നെ എന്തിനു കുട്ടികളെ ബുദ്ധിമുട്ടിപ്പിക്കുന്നു?

സുമതി—അനേകം കാരണങ്ങൾ കൂടിയെ ഒരു കാൎയ്യം സാധിക്കു. ദൃഷ്ടാന്തം: ഒരാഭരണം ഉണ്ടാക്കുന്നവനു മുഖ്യമായ സാധനം സ്വൎണ്ണം തന്നെ. അതുകൂടാതെ തികുന്നതല്ലെങ്കിലും പണിയിക്കേണ്ടതിന്നു ഇച്ഛയും പണിക്കാരനും സാമാനങ്ങളും വേലയും തീരാൻ മാത്രം വേണ്ടുന്ന കാലവും കൂടിയേ തീരു. അതിന്വണ്ണം പുണ്യമെന്നു പറയുന്നതു സുഖത്തിനു മുഖ്യസാധനമാകുന്നു. അഭ്യാസം ആശ്രയം വ്യാപാരങ്ങളിൽ സത്യസ്ഥിതി ജനരഞ്ജനം മുതലായ സഹായം കൂടുമ്പോൾ നന്നെ പ്രകാശിച്ചു ഫലിക്കും. പുണ്യം കുറഞ്ഞവനു മററു സാധനം വളരെ ഉണ്ടായാലും നന്നെ പ്രകാശിക്കയില്ലാ.

കുമതി—പുണ്യത്തിനു ഫലമുണ്ടെങ്കിൽ അതിന്റെ ശക്തികൊണ്ടു താനെ പഠിക്കണമെന്നു തോന്നട്ടെ.

സുമതി—അതുള്ളതുതന്നെ. പാപശക്തികൊണ്ടു താനെ വരുന്ന ആപത്തുകൾ എത്രതന്നെ തടുത്താലും എങ്ങിനെ നില്ക്കുന്നില്ല, അതിന്വണ്ണം ഏറെ പുണ്യവിശേഷമുണ്ടെങ്കിൽ അനേക വിഘ്നങ്ങളെ തടുത്തു ബാലനു താനെ അഭ്യാസത്തിനു മനസ്സുവരും, അഭ്യസിച്ചില്ലെങ്കിൽ ആഭാസയോഗ്യതകൊണ്ട് അനേകഭാഗ്യം വരും. അതു ദുല്ലഭമായി കാണുന്നില്ലയോ? അപ്രകാരം സ്വൎണ്ണവും അതു പണിചെയ്യിക്കുന്നതിന്നു വേണ്ട ശമ്പളക്കാരും കൂടിയുള്ളടത്തു നായകൻ കളിച്ചിരുന്നാലും ശമ്പളക്കാരൻ വേലചെയ്യിച്ചു സമയത്ത് അലങ്കരിപ്പിക്കുന്നു. അങ്ങനെ ചില രാജസ്ഥലങ്ങളിൽ കാണുന്നതിനെ വിചാരിച്ചു മററുള്ളവർ കളിക്കാറുണ്ടോ?

കുമതി—എന്നാൽ സമ്പാദിച്ച പുണ്യത്തിനു ശക്തിയുണ്ടെങ്കിൽ എങ്ങിനെയെങ്കിലും ഫലം കൊടുക്കേണ്ടയോ?

സുമതി—ഒരുത്തൻ ആഭരണത്തിനു കുറെ സ്വൎണ്ണം സമ്പാദിച്ചുവച്ചാൽ പിന്നെ അവനു ദുസ്സംസൎഗ്ഗംകൊണ്ടു കടം വന്നാൽ

അതിന്റെ നിവൃത്തിക്ക് ഉപയോഗിക്കുന്നു. അതിവണ്ണം ഒരു ദോഷംകൊണ്ട് അവിവേകിയായിത്തീൎന്നാൽ സമ്പാദിക്കുന്ന ധനം തന്നെ ആ പുണ്യം ലഘുവാക്കി ചെയ്യും. അപ്പോൾ കൃതകൃത്യമായി പുണ്യം നശിക്കും. അല്ലെങ്കിൽ അന്യജന്മപ്രയത്നത്തിൽ ഫലിക്കും. സുകൃതദുഷ്കൃതങ്ങൾ ഫലിക്കാതെ വേറിട്ടു പോകയില്ല.

അൎത്ഥാഗ്രഹേ നിവൎത്തന്തേ ശ്ലോകാനേ മിത്രബാന്ധവാഃ സുകൃതം ദുഷ്കൃതം ചൈവ ഗച്ഛന്തമനുഗച്ഛതി. ൭

അതുകൊണ്ട് ആത്മീകപുണ്യപാപങ്ങൾ കൂടാതെ മദ്ധ്യവൃത്തികളായിരിക്കുന്ന ജനങ്ങൾതന്നെ ഭൂമിയിങ്കൽ അധികമുണ്ടാകുന്നു. വിധിച്ചവണ്ണം ന്യായമായ പ്രയത്നവും ഒരു പുണ്യമാകകൊണ്ട് അതു പൂൎവ്വപുണ്യത്തെ വൎദ്ധിപ്പിച്ചു സുഖപ്പെടുത്തുമെന്നറിക.

ഉത്സാഹമൊള്ള പുരുഷന്നു സുഖം ലഭിക്കും ദൈവത്തിനെ പ്പഴി വൃഥാ പറയും ജഡന്മാർ ദൈവത്തിലാദരവുചെയ്തുതന്നെ കൊണ്ടാൽ സൎവ്വം ലഭിക്കുമെടോ ലഭിയാസ്ഥിലെന്നു. ൮

ഉദ്യമംകൊണ്ടു സിദ്ധിക്കും വിദ്യാമാനധനാദികൾ ഉറങ്ങും സിംഹവക്ത്രത്തി ലിറങ്ങുന്നില്ല വാരണം. ൯

ചേരുന്ന വിദ്യകൾ പഠിപ്പതിനായ്തുടൎന്നാൽ പാരം വിരോധമിവയാറു ധരിച്ചിടേണം ദുരാൽ ഭയം ദുരഭിമാനമുറക്കമേറെ നാരീലയം മടി മനസ്സിലസാദ്ധ്യചിന്താ. ൧൦

അതുകൊണ്ടു ഈ ദോഷങ്ങൾ കൂടാതെ വിദ്യകളെ ലഭിക്കണം. ഇവിടെ ഒരു വാക്കുണ്ട്. 'താൻ പാതി ദൈവം പാതി.'

# ൯-ാം പുഷ്പം.

## ദിനചൎയ്യാ.

ബാലൻ— അല്ലയോ മാതാവേ! ക്ഷണചാപല്യം ദുഃഖകാരണമെന്നു പറഞ്ഞല്ലോ. എന്നാൽ വേണ്ടുന്ന ക്രമം പറഞ്ഞാലും.

സുമതി—സകലധൎമ്മങ്ങളുടേയും ആദ്യസാധനമായിരിക്കുന്ന ശരീരത്തെ രക്ഷിക്കേണ്ട ക്രമം എല്ലാവരും അറിയേണ്ടതാകുന്നു. ഇപ്പോൾ രക്ഷണപ്രസ്താപത്തുങ്കൽ നമ്മുടെ വൈദ്യൻ പറഞ്ഞിരിക്കുന്ന ദിനചൎയ്യയെ ചുരുക്കിപ്പറയാം.

ജന്മത്തിനുള്ളോരു മഹാഫലങ്ങൾ ധൎമ്മാൎത്ഥസൌഖ്യാനുഭവങ്ങളെല്ലോ ആദ്യാശ്രയം മൂന്നിനുമിന്നുദേഹം വൈദ്യാഗമാചാരമതിന്നു രക്ഷ. ൧

അഞ്ചുനാഴികവെളുപ്പിനുണൎന്നു പഞ്ചശുദ്ധി പരിചോടു കഴിച്ചു കിഞ്ചിദീശപരഗുണങ്ങൾ നിനച്ചും തഞ്ചരിത്രഗുണമോൎക്ക നിത്യം. ൨

ബാലൻ—വിചാരം, മലാശയം മൂത്രാശയം മുഖം കണ്ണ് കാല് ഇതുകൾ ശുദ്ധമായിരിക്കണമെന്നു പറയാറുണ്ട്. അതായിരിക്കും പഞ്ചശുദ്ധിയെന്നു പറഞ്ഞത്.

ആയവ്യയങ്ങളും ദേശകാലാവസ്ഥാ സ്വശക്തിയും ബന്ധുശത്രുക്കളും തന്റെ ഗുണവും നിത്യമോൎക്കണം. (എന്നും) ൩

ഉദിച്ചിട്ടസ്തമിക്കുമ്പോൾ പകലൊന്നു കഴിഞ്ഞുപോം അതിന്നകത്തൊരു പുണ്യം സമ്പാദിച്ചെന്നുമോൎക്കണം. ൪

എന്നും അമ്മ പഠിപ്പിച്ചിട്ടുണ്ട്. തൻചരിത്രമെന്നു പറയുന്നത് അതായിരിക്കും.

കുമതി—സൌഖ്യത്തിനുള്ള ദിനചൎയ്യയിൽ അഞ്ചുനാഴിക വെളുപ്പിനുണരണമെന്നു പറഞ്ഞതു വലിയ ദുഃഖമെന്നു നിത്യാനുഭവം തന്നെ, അനുഭവത്തിനു വിരോധമായ പ്രമാണത്തെ വിശ്വസിച്ചുകൂടാ. എനിക്കു മാത്രവുമല്ലാ എന്റെ വീട്ടിലെല്ലാവൎക്കുമങ്ങിനെതന്നെ. അപ്പോൾ ഉണൎന്നിട്ടുള്ള ദുഃഖം സഹിച്ചിട്ടു മറ്റൊരു സുഖത്തെയും ലഭിക്കണമെന്നില്ല. ഞാനൊരു വൎത്തമാനം പറയാം. ഒരിക്കൽ അടുത്ത വീട്ടിലെ കിഴവി മാഘസ്നാനം ചെയ്താൽ സ്വൎഗ്ഗത്തിൽ ചെന്നു കല്പവൃക്ഷകുസുമങ്ങളെക്കൊണ്ട് അലങ്കരിച്ചു ഭൎത്താക്കന്മാരോടുകൂടി ബഹു സൌഖ്യമായിരിക്കാൻ എടവരും. അതുകൊണ്ടു നിങ്ങൾ മാഘസ്നാനം ചെയ്യണമെന്ന് എന്നോടു

പറഞ്ഞു. ആ വിവരം ഞാൻ ഭർത്താവിനോടു പറഞ്ഞപ്പോൾ ഭർത്താവു ധർമ്മാംശ സൌഖ്യം പരിപൂർണ്ണമായിരിക്കുന്നു. മനുഷ്യകാലത്തു പ്രഭാതത്തിങ്കലുള്ള സൌഖ്യത്തെ വിട്ടു തണുപ്പിൽ മുങ്ങി വിറച്ചു പിന്നെ സ്വർഗ്ഗസൌഖ്യമുണ്ടെന്നു വിശ്വസിക്കുന്നതു ഭ്രമോഹരണമെന്നുമെന്നു പറഞ്ഞു. അതു ശരിയാകകൊണ്ട് അതുപോലെ പ്രഭാതത്തിങ്കലെ ഉറക്കം ഉപേക്ഷിച്ചു പിന്നെ സുഖിക്കാമെന്നു പറയുന്നതു ശരിയല്ല.

സുമതി — വിചാരം, അഗതികളായിരിക്കുന്ന ഇവക്കു പരിപൂർണ്ണസൌഖ്യമെന്നു പറയുന്നതു മായാവിശേഷന്തന്നെ. തൃതീയസ്കന്ധത്തിൽ കേട്ടിട്ടുണ്ട്.

ജന്തുക്കളിന്നു ഭവബന്ധനമേറെ ജനമെന്തെങ്കിലും ഗുണമതിന്നധികം നിനച്ച്
സന്തോഷമോടതതിലുള്ള സുഖാനുഭോഗം സന്ധിച്ചിട്ടുന്നു പുനരില്ല വിരക്തിയൊട്ടും. ൧

സ്നേഹംവളർന്നു നരകത്തിലിരിപ്പുവന്നും ദേഹം ത്യജിപ്പതിനു സങ്കടമേറെയുണ്ട്.
മോഹാന്ധകാരമൊരു ദേഹമിതീശമായമാഹാത്മ്യമെന്നു പറയുന്നു മഹാജനങ്ങൾ. ൨

വാക്കു, മനുഷ്യർക്കു ചിലതു സ്വഭാവേന സുഖകരങ്ങളായിട്ടും ചിലതു ശീലിക്കകൊണ്ടു സുഖമെന്നു തോന്നുന്നതുമുണ്ടെന്നറിക. ഇവിടെ പ്രഭാതത്തിങ്കലെ നിദ്രാസുഖം ശീലിക്കകൊണ്ടു തോന്നുന്നതെന്നറിക. ദേഹത്തിന്നു ശ്രമം തീക്കാൻ പതിനഞ്ചു നാഴിക ഉറക്കം കൂടിയേ കഴിയൂ. അതിന്ന സമയം ശീലിക്കുന്നതുപോലെ സുഖമായിരിക്കും. നിങ്ങൾ പ്രഭാതത്തിങ്കൽ ഉറങ്ങി ശീലിക്കകൊണ്ടു സുഖമെന്നു തോന്നുന്നു. ബഹു ജനങ്ങൾ പ്രഭാതത്തിന്നു മുമ്പിൽ നിദ്രക്കു തൃപ്തിവരുത്തി ഉണൎന്നു സന്തോഷമായിരിക്കുന്നു. അവൎക്കു ഒരു നിമിത്തംകൊണ്ടു പ്രഭാതത്തുങ്കൽ ഉറക്കം വന്നുപോയാൽ നിങ്ങൾക്കു അപ്പോൾ ഉറങ്ങാഞ്ഞാലത്തെപ്പോലെ അന്നു ദുൎദ്ദിനമെന്നു തോന്നും. അതുകൊണ്ടു നിങ്ങളും പത്തുദിവസം പ്രഭാതത്തിങ്കൽ ഉണൎന്നു ശീലിച്ചാൽ ഇതു ബഹുസൌഖ്യമെന്നനുഭവം വരും. പ്രഭാതത്തിങ്കൽ ഉണൎന്നിരിക്കണമെന്നു സകല ലക്ഷണങ്ങൾക്കും

സമ്മതംതന്നെ. മനു ൪-ാം അദ്ധ്യായത്തിൽ ൯൨-ാം ശ്ലോകത്തിന്റെ ഭാഷാശ്ലോകം.

നാലാംപാദം നിശകളുള്ളതു വിദ്വജ്ജനങ്ങൾക്കു സന്തോഷമേറും കാലം ബ്രാഹ്മം മനസ്സിൽ തെളിവുകൾ വിളയുന്നോരു യാമിനീടെ യാമം ബ്രഹ്മധ്യാനങ്ങൾ ചെയ്വാൻ സമയമിതുണർന്നാചെയ്തിട്ടു മർത്ത്യൻ ധർമ്മാർത്ഥങ്ങൾക്കു യത്നങ്ങളുമതുപൊഴുതിൽത്തന്നെ ചിന്തിച്ചീടേണം. ൬

'പ്രാതർജ്ജാഗരണം ശ്രീകരാണാമഗ്ര്യ'മെന്ന നീതിസൂത്രവും കേട്ടിട്ടുണ്ട്. പിന്നെ വലുതായ സുഖം ലഭിക്കുമെങ്കിലും ഇപ്പോൾ ശീലിച്ച സുഖത്തെ വിടണമെന്നുള്ള ദുഃഖപക്ഷം വിചാരിക്കുന്നവർ നൂറു വിളവു കിട്ടുന്ന വിത്തു വിതയ്ക്കുന്നതിന്ന് തല്ക്കാലം പതായതിലെ വിത്തു കളഞ്ഞിട്ടുള്ള ദുഃഖവും സഹിക്കയില്ല.

മൂന്നാം തരം പിഴിക്കുന്ന കഷായങ്ങളും പിന്നെ പ്രകർഷേണ സുഖം ലഭിക്കും അന്നം വെടിഞ്ഞൌഷധസേവചെയ്താൽ നന്നായുടിച്ചുണ്ടു സുഖിക്കുമെന്നും. ൭

ബാലൻ—ആക്ഷേപസമാധാനനിമിത്തം അധിക താമസം വരുന്നു. പ്രകൃതം നടക്കട്ടെ,

സുമതി—ദേഹകൃത്യങ്ങൾ ചിന്തിച്ചു ഗേഹകൃത്യങ്ങളും തഥാ സാഹസങ്ങൾ വരാതെകണ്ടീഹിതങ്ങളെടുക്കണം. ൮

ശക്തിയുള്ളവനായാസം ശക്തിയിൽപാതിചെയ്തിടിൽ ഭക്തിസൌഖ്യത്തോടുംകൂടി ശക്തിദേഹേ പെരുത്തിടും. ൯

നമസ്കരിക്കുന്നു കരേറി വാഹനേ ശ്രമിച്ചിടുന്നു ജനങ്ങൾ ചെയ്യുവാൻ കടം പിരിക്കുന്നു കിളച്ചിടുന്നതുപോലെട്ടുന്നതുപോലെ ചില ദേഹവിഭ്രമം. ൧൦

പുണ്യാവഹം ദേഹമലങ്ങൾ പോക്കുമെന്നതിന്നും അചിരേണയുണ്ടാം കണ്ണും സുഖിക്കും കുളിക്കാണ്ടു മേലെഴുപ്പാംചെയ്തുകൊള്ളുവതാലതില്ലെന്നർത്ഥം. ൧൧

അഭ്യംഗശീലിക്കുന്നോർക്ക് സുനിദ്രാ ദൃഷ്ടി പുഷ്ടിയും വൈമലമായുസ്സുമുണ്ടാകും ജരയും വാതവും കെടും. ൧൨

പിത്തുഭാവസ്ഥാനമാദിയില്ലാ മേവസ്ഥയായാരോഗ്യമുദിച്ചി

ടേണം അവസ്ഥയെക്കാളധികം നടിച്ചാലനൎത്ഥമുണ്ടാകുന്നതിനാൽ ക്രമത്താൽ.

കുമതി—നിങ്ങൾ ആഭരണാദിയെന്നു പറഞ്ഞേടത്തു ആദി ശബ്ദംകൊണ്ടു കുറിയിടണമെന്നും അൎത്ഥം സംഗ്രഹിച്ചിട്ടുണ്ടല്ലോ. എന്നാൽ ഇന്നലെ വഴിയിൽ ഒരു നേരമ്പോക്കുണ്ടായതു കേട്ടാലും: ഒരു കൊച്ചുബ്രാഹ്മണൻ കുളിച്ചു ഭസ്മവും ചന്ദനവും ധരിച്ചു വരുമ്പോൾ ഒരു മാപ്പിള ചോദിച്ചു. ഞാനല്പം ചോദിക്കട്ടെ നിങ്ങൾ കോപിക്കാതെ മറുപടി പറയണം. നിങ്ങൾ ഒന്നും ചാരവും കരിയും അരച്ചു നെററിയിൽ തേക്കുന്നു അതിനു ഹേതുവെന്തു? എല്ലാവൎക്കും തലക്കുത്തോ മററൊ ഉപദ്രവമുണ്ടായിട്ടൊ എന്നു അറിഞ്ഞില്ല. ദേഹത്തിനു ഭംഗിക്കെങ്കിൽ ദൈവം സൃഷ്ടിച്ചിരിക്കുന്നേടത്തു ചില ഗോഷ്ഠികാട്ടാതെ ഇരിക്കുന്നതുതന്നെ ഭംഗിയായിരിക്കും. അപ്പോൾ ബ്രാഹ്മണൻ പറയുന്നു: ഞങ്ങൾ ദൈവകല്പിതങ്ങളായിരിക്കുന്ന പദാൎത്ഥങ്ങളിൽ ചിലഭാഗം കളഞ്ഞിട്ടും ചിലതു കൂട്ടീട്ടും അനുഭവിക്കുന്നു. കുമ്പളങ്ങയുടെ തോടും കുരുവും കളഞ്ഞു ഉപ്പും മുളകും കൂട്ടുന്നു. അരിയെന്നും സകലത്തിലും ഭേദം വരുത്തും. സ്ത്രീപുമാന്മാർ ശരീരത്തിലും ചിലതു കളഞ്ഞു സുഗന്ധവും നിറവുമൊള്ള ഭസ്മം ചന്ദനം ഗോപി ഗന്ധാക്ഷതം വസ്ത്രം മുതലായതുകൊണ്ടു അലങ്കരിക്കുന്നു. അതു ദൈവകല്പിതമായിരിക്കുന്ന അംശത്തിനു പരിഷ്കാരമെന്നും തോന്നുന്നു— നിങ്ങൾ നിസ്സാരമായ പഞ്ഞികൊണ്ടു അനേകം ഗോഷ്ഠികളുണ്ടാക്കി അതിൽ കരി ചുമപ്പു മുതലായ തേക്കരുതേച്ചു മേലൊക്കെ വച്ചുകെട്ടാതെയും ചില തോലിന്റെ ഖണ്ഡത്തെ കഴുത്തിൽ ധരിക്കാതെയും ദൈവകല്പിതമായിരിക്കുന്ന എല്ലാ അംഗങ്ങളിലും അന്യവസ്തുസംബന്ധം കൂടാതെ തന്നെ സ്ത്രീപുരുഷന്മാർ സഞ്ചരിച്ചുകൊണ്ട് ഇപ്രകാരം ചോദിക്കേണ്ടതാകുന്നു എന്നു പറഞ്ഞു. മാപ്പിള ലജ്ജിച്ചു വാടിയ മുഖത്തോടുകൂടീട്ടു തോലിന്റെ ഖണ്ഡം ധരിക്കണമെന്നു ഞങ്ങളുടെ വേദത്തിൽ പറഞ്ഞിട്ടുള്ളതാകുന്നുയെന്നു പറഞ്ഞു. ബ്രാഹ്മണൻ നിങ്ങൾക്കുമാത്രമേ പ്രമാണത്തിൽ വിശ്വാസമുള്ളു മററുള്ളവൎക്കില്ലെന്നു എങ്ങനെ നിശ്ചയിച്ചു? എന്തിനുവല്ലരെ പറയുന്നു? പ

രിഹാസവചനം എല്ലാവൎക്കും അയോഗ്യമാകുന്നു. നിനക്കു കൊറെ ദ്രവ്യപുഷ്ടി ഉണ്ടാകകൊണ്ട് ഈ വെയിലത്ത് എന്നെ നിറുത്തി ഇത്രയും വ്യസനപ്പെടുത്തി. ഇനി അധികം ദ്രവ്യപുഷ്ടിയും ശക്തിയുമുണ്ടാകുമ്പോൾ നിസ്സാരങ്ങളായ ദ്രവ്യവഹാരം കൊണ്ടും മറ്റും പരപീഡ ചെയ്യാതിരിപ്പാൻ നിനക്കു അറിവു വരുത്തണമെന്നു ഞാൻ ദൈവത്തെ പ്രാൎത്ഥിക്കുന്നു. ഒരുത്തനെ അവമാനിച്ചു സന്തോഷിക്കുന്നതു അറിവു കുറഞ്ഞിട്ടാകുന്നു എന്നുപറഞ്ഞു.

സുമതി—പുത്രനോടുചോദിച്ചു. ഇക്കാൎയ്യത്തിൽ നിനക്കു എങ്ങിനെ അഭിപ്രായം?

പുത്രൻ അന്യാചാരത്തിൽ നിന്നുവരാത്ത സദാചാരമനുഷ്ഠിക്കണം. പ്രപഞ്ചത്തിങ്കലെ വൈചിത്ര്യത്തെ അറിഞ്ഞു അതിനെ അനുസരിച്ചു സന്തോഷിക്കണം.

കുമതി—അതു ശരിതന്നെ. ആചാരത്തിനു ബാധ ചെയ്യുന്നവൻ അയോഗ്യൻതന്നെ എന്നു നിങ്ങൾ ഒന്നാം പ്രസംഗത്തിങ്കൽ പറഞ്ഞിട്ടുണ്ടല്ലൊ.

സുമതി—കുറിയിടുന്നതിനെക്കുറിച്ചു നമ്മുടെ പ്രമാണങ്ങളിൽ വിധിച്ചതു കേട്ടാലും. ഭാരതത്തിലെ ശ്ലോകത്തിന്റെ ഭാഷ:

എന്തെങ്കിലും ധവളമായൊരു നല്ലചൂൎണ്ണമെന്നാകിലും കറി
കളും കലൎത്തിപ്പോലെ നിത്യംധരിക്കണമെങ്കിലും വരാതിരിപ്പാ ന
ത്യങ്ങളുന്നുമുച്ചിക്കൊരിടിപ്പുടനതാൻ. ൫൪

ഊൎദ്ധ്വപുണ്ഡ്രം ഗോപികൊണ്ടുഭസ്മമെന്നാൽ ത്രിപുണ്ഡ്രകം
രണ്ടിനും ചന്ദനംകൊള്ളാം വൎത്തുളംരാജഭൂഷണം. ൫൫

കുമതി— അതു് ഇനിക്കും സമ്മതന്തന്നെ. ഇക്കാൎയ്യംകൊണ്ടു ഭൎത്താവും പറഞ്ഞിട്ടുണ്ട്. ജനങ്ങൾ അന്യമതത്തിൽ കലരാതെ അവരവരുടെ വേഷഭൂഷണങ്ങളെ ധരിച്ചുവരുന്നതുതന്നെ നമ്മുടെ തമ്പുരാന്നു സന്തോഷമെന്നു പറഞ്ഞുകേട്ടിട്ടുണ്ട്.

സുമതി—അതു് ഈശ്വരാംശത്തിന്റെ മുഖ്യലക്ഷണമാകുന്നു. ഇനി പ്രകൃതം തുടങ്ങാം.

സിദ്ധൌഷധം ധരിക്കണം സിദ്ധമന്ത്രങ്ങളും തഥാ നവവ
സ്ത്രങ്ങളുംചേൎന്ന മിവരക്ഷിക്കുമെപ്പോഴും. ൫൬

ആപത്തും വ്യാധിദാരിദ്ര്യ മിവയുള്ള ജനങ്ങളിൽ ആവുന്ന പോലെ ഔഷധാദിനാ വർത്തിക്കയും ഗുണം. ൭൩

ചിന്തിച്ചു ധർമ്മകാര്യത്തെ ബന്ധിച്ചിട്ടുള്ള പക്ഷികൾ ജന്തുക്കളെന്നിവരെല്ലാമാശു തൃപ്തിവരുത്തണം. ൭൪

അതിഥിക്കന്നു സൽക്കാരമുചിതംപോലെ ചെയ്യണം അതിന്നൊക്കു മേറിയെല്ലാ ധർമ്മങ്ങളിലുമുത്തമം. ൭൫

കുമതി—ഒരുത്തൻ ഭോജിപ്പിച്ച തന്റെ കുടുംബത്തിലുള്ളവർ ഭക്ഷണം കൊടുക്കുമ്പോൾ ആ സമയം ഒരു സംശയം കൂടാതെ അവിടെ ചെന്നു അവരുടെ ചോറു കൊണ്ടു സൌഖ്യമായിട്ടു ഭക്ഷിക്കാമെന്നു വിചാരിക്കുന്നത് അധർമ്മമല്ലായ്കയാൽ അങ്ങിനെ അധർമ്മം ഉണ്ടെന്നു പറഞ്ഞു ചൊല്ലിക്കുന്നവർക്കു പാപമുണ്ട്. അതുകൊണ്ട് ഈ ശ്ലോകം ശരിയല്ല.

സുമതി—ഗൃഹസ്ഥന്മാരുടെ അടുത്തല്ലാതെ അതിഥി ചെല്ലുകയില്ല; അവർ അതിഥിക്കുകൂടെ ഒരു ഭാഗം എല്ലാ സമയത്തും കരുതിയിരിക്കും. അവരുടെ ധർമ്മം നടത്തുന്നതിനു വഴിപോക്കന്റെ പദാർത്ഥംകൂടെ വേണ്ടതാകകൊണ്ടു ബുദ്ധിമാന്മാർക്കും സന്തോഷമെന്നു വിചാരിക്കാം. മനു ൩-ാം അദ്ധ്യായത്തിൽ ൱-ാം ശ്ലോകത്തിന്റെ ഭാഷാശ്ലോകം.

ശിലോഞ്ഛമിങ്ങനെയുള്ള മൂലഫലങ്ങൾ കൊണ്ടാലരവോടു നിത്യം ശുശ്രൂഷനായുള്ള വൃത്തികൊണ്ടു മതിഭൃതൽകൃഷ്ട ഗൃഹസ്ഥധർമ്മം. ൮൦

ചതുർത്ഥസ്കന്ധത്തിൽ ൩-ാം ശ്ലോകത്തിന്റെ ഭാഷാശ്ലോകം.

സജ്ജനപാദാംബുജിനാൽ വർജ്ജിതമായുള്ള പെരിയ മന്ദിരം സജ്ജിതബാഹ്യധനമെങ്കിലുമൂർജ്ജിതസർപ്പങ്ങളുള്ള വൃക്ഷസമം.()

അതുകൊണ്ട് അതിഥിസൽക്കാരം അവശ്യം ചെയ്യണം. പിന്നെ അല്പിവസരത്ത ഭക്ഷണാദിയെ ഓർത്തു ദീപനാദി ദേഹവ്യാപാരങ്ങൾക്കു വിശേഷമുണ്ടെങ്കിൽ വൈദ്യനോടുപറഞ്ഞ് ഔഷധം സേവിച്ചതിന്റെശേഷം ഭക്ഷിക്കണം.

ഇഷ്ടമുള്ള പദാർത്ഥങ്ങളിഷ്ടമുള്ള ജനങ്ങളും അഷ്ടിക്കുകൂടിയാലേറ്റം തുഷ്ടിയും ദേഹപുഷ്ടിയും. ൮൧

നയത്തിൽ സന്തോഷത്തോടെ കുമതിയോടു പറഞ്ഞു: രോഗികൾ താനെ വൈദ്യന്റെ അടുക്കൽചെന്നു കാണുകയും അയാളുടെ പ്രീതിസമ്പാദിക്കാൻ വേണ്ടി പണം കൊടുക്കയുമല്ലാതെ വൈദ്യൻ എന്നെക്കൊണ്ടു ചികിത്സിക്കണമെന്നു നിർബ്ബന്ധംകൊണ്ടും രാജശാസനകൊണ്ടും അല്ലല്ലൊ. അസാദ്ധ്യരോഗത്തെ വൈദ്യൻ മാറ്റുമെന്ന് ആരും വിചാരിക്കുന്നില്ലാ. സാദ്ധ്യരോഗങ്ങളെ മാററുകയും യാപ്യരോഗങ്ങളെ കൂടാതെ സൂക്ഷിക്കയും അസാദ്ധ്യരോഗങ്ങളിൽ നിത്യോപദ്രവങ്ങൾക്കു കുറവുചെയ്യുകയും വൈദ്യംകൊണ്ടുള്ള ഉപകാരമെന്നറിയണം. മാറാത്തതു മാററണമെന്നു അസാദ്ധ്യഫലങ്ങളെ ആഗ്രഹിക്കുന്നവൻതന്നെ ദോഷനാകുന്നു.

അസാദ്ധ്യമായുള്ളതിലാശവെച്ചാലസഹ്യമായുള്ളൊരു ദുഃഖമുണ്ടാം കരത്തിൽ വേണംശശിയെന്നു ബാലൻ കരഞ്ഞുകൊണ്ടാലടിതന്നെ കൊള്ളും. ൨൧

എന്നാൽ വൈദ്യൻ ഒരു രോഗിയുടെ അടുക്കൽ ചെന്നാൽ അയാളുടെ അനന്തരവരെപ്പോലെ ദുഃഖത്തിനും ആവലാധികളും സമാധാനംചെയ്ത് അതിൽ പങ്കുകൂടുകയും അനുഭവിക്കുന്നു. അങ്ങിനെ അയാളുടെ ജന്മം മുഴുവൻ രോഗികളിൽ കഷ്ടം അനുഭവിച്ചിട്ടും പാപികളായിരിക്കുന്ന രോഗികളിൽ സമാധാനം ചെയ്യുന്നവനാകകൊണ്ടു വൈദ്യനെ വളരെ ദയാലുവെന്നു പറയണം. അയാളുടെ കഷ്ടത്തെ വിചാരിച്ചു അയാളിലും ദയചെയ്യണം.

വൈഷമ്യമായുള്ളതു വൈദ്യദോഷം ജീവികളിലോ ഭാഗ്യമതെന്നു ചൊല്ലും അന്യന്റെ ദുഃഖങ്ങൾ സഹിച്ചു വൈദ്യനന്നം ഭക്ഷിച്ചീടണമെത്രകഷ്ടം. ൨൨

അത്രയുമല്ലാ, വൈദ്യന്ന് അനേക ഗുണങ്ങൾ വേണം. അതുകളിൽവച്ചു ശാസ്ത്രാഭ്യാസവും ചെയ്തിട്ടുള്ള ശീലവും സ്വഭാവഗുണവും മുഖ്യമായുണ്ടെങ്കിലെ ജനങ്ങൾക്ക് ഉപകാരപ്പെട്ടു. ഈ ഗുണങ്ങളുണ്ടായാൽ വൈദ്യനാകും. അയാൾക്കു സജ്ജനങ്ങൾ ധൎമ്മക്കുള്ള രാജഭാഗം കൊടുക്കുന്നപോലെ ദേഹരക്ഷക്കായിട്ടു തന്റെ മുതലിൽനിന്നു വൈദ്യഭാഗം സന്തോഷത്തോടുകൂടി കൊടുക്കുന്നു. അതുകൊണ്ടു വൈദ്യശാസ്ത്രവും വൈദ്യനും ദുഃഖത്തെ ക

കരിടേണം അധമോത്തമമദ്ധ്യമാദിചിന്തയുള്ളധമത്വം പുനരാരിലും വരൊല്ലാ. ൩൮

അപകാരികളോട്ട കോപമെന്നാലുചിതം കോപവിരോധിയോട്ട കോപം മതികെട്ടതിസാഹസാദനാൎത്ഥം മതിമാന്മാൎക്കവൻ വലിച്ചിടുന്നു. ൩൯

മന്ദസ്മിതത്തോട്ട വരിച്ചിടേണം സന്ദർഭവും നല്ലതുവേണമുള്ളിൽ അന്യായമന്യന്നു ഭവിക്കുമെന്നാലന്നാളെത്തുന്നതുതന്നെയുക്തം.

ദാഹം വിശപ്പു മലമൂത്രമതൽപ്രവൃത്തി രേതസ്സു നിദ്രവമനാശ്രുവിതൊക്കെ വന്നാൽ രോധം ചെറുക്കയുമടക്കുകയും വിരോധം രോഗാദിയാം രിപുവേഗമുടൻ തടുക്കാം. ൪൦

അനംഗനാകുന്ന മതംഗജോത്തമൻ ജനങ്ങളാമിക്ഷുവനങ്ങളിൽ ദ്രുതം ക്രമങ്ങൾ വിട്ടോട്ടമനങ്ങിടാതെയങ്ങൊഴിച്ചിടേണം വഴിയേ സ്വരക്ഷകൻ ൪൧

കുമതി— വിചാരം, ഇവിടെ ക്രമംവിട്ടു കാമക്രീഡചെയ്താൽ ആന നശിപ്പിച്ചു കരിമ്പിൻതോട്ടംപോലെ ക്ഷണം നിശ്ശേഷശരീരം നശിക്കുമെന്നുള്ള ഉപമ ശരിതന്നെ. ആ ഭാഗം ചിലരുടെ അവസ്ഥകൊണ്ടും എന്റെ അനുഭവംകൊണ്ടും ഞാൻതന്നെ സമ്മതിച്ചു. ഇതു മിണ്ടണ്ടാ.

സുമതി— യാമദ്വന്ദ്വമുറങ്ങണം രജനിയിൽ ക്ഷീണങ്ങൾ പോയിടുവാൻ ബാലക്ഷീണവയോധികാദികളുറങ്ങേണം പകൽകൂടിയും ഏറ്റീടിൽ കഫപിത്തമൊട്ടു പെരുകും കേട്ടുണ്ടു രോഗത്തിനാലില്ലെങ്കിൽ സുഖദേഹപുഷ്ടിബലധീശൌൎയ്യാദിയെല്ലാം കെടും.

കുമതി— വൈദ്യന്മാർ ശരീരം അറുത്ത് അഭ്യസിച്ച് അതിന്റെ ഉള്ളിലെ വിവരങ്ങൾ പറയാതെ ഇന്നപ്പോൾ ഉണരണമെന്നും അതിഥിസല്ക്കാരം ചെയ്യണമെന്നും മററും അസംബന്ധമായിട്ടു വൈദികവിധി പറഞ്ഞതെന്തിനാകുന്നു?

സുമതി—ആ വിധികളും ദേഹരക്ഷക്ക് ഉപയോഗപ്പെട്ടതാകുന്നു. കീറിഅഭ്യസിക്കുന്നതുകൊണ്ടു നല്ല അറിവുണ്ടാകുന്നു. അതിന്നൗഷധങ്ങളുമന്യന്നുണ്ടാക്കുന്നതു പുസ്തകത്തിൽകണ്ടറിയാതെ

അവരവർതന്നെ ഉണ്ടാക്കുന്നതും വളരെ ഗുണമാകുന്നു. ഇതുരണ്ടും കൂടാതെയും ഉപദേശംകൊണ്ടു രോഗനിവൃത്തി ചെയ്യാം. ദൃഷ്ടാന്തം പറയാം: ഒരു രാജധാനിയിങ്കലെ രാജാവും രാജപുരുഷന്മാരും അതിനെ ഉപേക്ഷിച്ചു പോയിരിക്കുമ്പോൾ ഒരുത്തൻ അവിടെ സഞ്ചരിച്ചുനോക്കി കലവറ പാകശാല ഭോജനശാല ശയ്യാഗൃഹം മുതലായത് ഓരോ ലക്ഷ്യങ്ങളെക്കൊണ്ട് ഊഹിച്ച് അറിഞ്ഞു എങ്കിലും അവിടത്തെ രീതികളും ഉപയോഗമാർഗ്ഗങ്ങളും ഊഹിച്ചാൽ ചിലതു ശരിയായിട്ടും പലതും വ്യത്യാസമായിട്ടും വരും. അവൻ അതുപോലെ ഉള്ള മറ്റൊരു രാജധാനിയിങ്കൽ രാജപ്രവൃത്തികൾ വ്യാപാരപരന്മാരായിരിക്കുമ്പോൾ ആ രാജധാനിയിങ്കൽ ഉപയോഗപ്പെടുത്തുന്നതിനായിട്ടു ചില സാമാനങ്ങളെക്കൊണ്ടു ചെന്നാലും അവിടത്തെ അധിപന്മാരുടെ നിയോഗപ്രകാരം രാജധാനിയുടെ ഓരോ വാതുക്കൽ ക്രമംപോലെ അരി വസ്ത്രം വാഹനം മുതലായ പദാർത്ഥങ്ങൾ കൊടുത്തെങ്കിൽതന്നെ ഉപയോഗപ്പെടുകയൊള്ളൂ. എന്നാൽ ത്യക്തരാജധാനിയെക്കണ്ടു പരിചയിക്കാത്തതിൽ ഒരുത്തൻ അവിടെ പരിചയിച്ചവരോടു ചോദിച്ചറിഞ്ഞു പ്രയാസംകൂടാതെ അതാതു സാമാനങ്ങൾ അതാതു സ്ഥാനങ്ങളിൽ കൊടുത്തു രാജാവുങ്കൽ ഉപയോഗിപ്പിക്കുന്നു. അതുകൊണ്ടു രോഗലക്ഷണങ്ങളെയും അതുകളുടെ ചികിത്സാക്രമങ്ങളേയും അഭ്യസിച്ചാൽ രോഗനിവൃത്തി ചെയ്യാം. ദേഹപ്രദേശങ്ങളും ഔഷധപാകങ്ങളും കൂടി അറിഞ്ഞാൽ ചില ഭാഗങ്ങൾക്ക് ഗുണം അധികമുണ്ടെന്നറിക.

## ൧൧-ാം വൃക്ഷം.

### ന്യായം.

സ്മൃതി—ധർമ്മശാസ്ത്രപ്രകാരം പ്രഭുക്കൾ നിശ്ചയിച്ചിരിക്കുന്ന ന്യായത്തിൽ ഉൾപ്പെട്ടു നടക്കയും താഴെയുള്ളവരെ നടത്തുകയും ചെയ്യുന്നതു വലിയ രക്ഷയാകുന്നു.

ന്യായമായ വഴിയോടു കൂടിയാലായാലും ബാഹ്യസഹായവും വ

കുമതി— അനന്തരവൻ സൌഖ്യമായിരിക്കുന്നുവല്ലൊ.

സുമതി— ശരീരം പോയപ്പോൾ തമ്മിൽ സംബന്ധംവിട്ടു. ഇവരുടെ സൌഖ്യംകൊണ്ടും ആയാൾക്ക സന്തോഷമില്ലാതെ തീൎന്ന സമ്പാദ്യം നിഷ്ഫലമായില്ലയൊ? പിന്നെ അന്യഗൃഹത്തിലെ മുതൽപോലെയായി. ലോകത്തിൽ സുഖികളും ദുഃഖികളും വളരെ ഉണ്ട്; അതിൽ ആൎക്കെങ്കിലും വിശേഷിച്ച് അന്യനെകൊണ്ടു സുഖദുഃഖങ്ങൾ ഉണ്ടാകണമെങ്കിൽ പരസ്പരം സംബന്ധജ്ഞാനം വേണം — അങ്ങിനെ ഉള്ള സന്തോഷവും ഈ പാപി അനുഭവിക്കാതെതന്ന് ഈശ്വരകോപമായാകുന്നുയെന്ന് അറിയണം. അത്രയുമല്ലാ കൈക്കൂലിയെന്ന പറയുന്നതു വലിയ പരോപദ്രവമാകുന്നു. ഈ ദുഃഖം ആ ഉപദ്രവത്തിന്റെ തല്ക്കാലഫലമാകുന്നു. ദുഷ്ഫലംകൊടുക്കാൻ യമധൎമ്മരാജാവുതന്നെ മതിയാകും.

കുമതി— ഉപകാരംചെയ്തു സന്തോഷിപ്പിച്ചു വാങ്ങിയാൽ ദൂഷ്യമുണ്ടൊ?

സുമതി— സൎവ്വപ്രകാരത്തിലും കൈക്കൂലി വലിയ പാപം തന്നെ. ഒരുത്തന് അധികാരം മുഖേന കിട്ടാൻ സംഗതി ഉള്ളപ്പോൾ അവനുതന്നെ കൊടുത്താൽ കൈക്കൂലി കിട്ടുന്നതു സന്തോഷത്തോടുകൂടി തന്നെയെന്ന വെറുതെ ഭ്രമിക്കണ്ടാ. മൊറ്റുള്ള നേരെ വരുവാനുള്ളതിന്നു പണം കൊടുത്തില്ലെങ്കിൽ തെറ്റുമെന്ന ഭയം തോന്നി കൊടുക്കാൻ മേലാവിലെ അന്യായനടത്ത കാരണമാകുന്നു. അപ്പോൾ ഭയപ്പെടുത്തിതന്നെ വാങ്ങിച്ചു എന്നു പറയണം. മുറയില്ലാതെ ഒരുത്തനു കൊടുത്തു സന്തോഷിപ്പിച്ചാൽ മറെറാരുത്തന് അവകാശിയായിരിക്കുന്നവനെ ഉപദ്രവിച്ചിട്ടുള്ള വേലയാകുന്നു. അതുകൊണ്ടു ന്യായമാൎഗ്ഗത്തിന്നു കേട്ടുവരുത്തിയല്ലാതെ ഒരേടത്തും കൈക്കൂലി സംഭവിക്കയില്ലാ. ബഹുജനങ്ങൾക്ക് അനേകം കാലത്തേക്ക പ്രയാസംകൂടാതെ വളരെ രക്ഷപ്പെടാനുണ്ടാക്കിയിരിക്കുന്ന ന്യായത്തിനും വഴിപ്പാലങ്ങൾക്കും ചിറകൾക്കും ഭവനങ്ങൾക്കും ബുദ്ധിപൂൎവ്വമായിട്ട് അല്പലാഭത്തെ ഉദ്ദേശിച്ചു നാശംചെയ്യുന്നവനു വലിയ ശിക്ഷകൊടുക്കേ

ണ്ടതാകുന്നു. മനുസ്മൃതിയിൽ ൭-ാം അദ്ധ്യായത്തിൽ ൧൨൪-ാം ശ്ലോകത്തിന്റെ ഭാഷാശ്ലോകം.

കാൎയ്യാധികാരി ദുരകൊണ്ടൊരിടത്തുപോലും കൈക്കൂലി വാങ്ങിയതു നിശ്ചയമെങ്കിലപ്പോൾ സൎവ്വസ്വവും നൃപനവന്റെയടക്കി വേഗമുൎവ്വീതലത്തിന്നു പുറത്തു കളഞ്ഞിടേണം. ൩

എന്നാണ്. ഒന്നുകൂടെ പറയാം. കൈക്കൂലികൊണ്ട് അനൎത്ഥമനുഭവിക്കാത്ത പാപിയേക്കാൾ അനൎത്ഥമനുഭവിച്ചവൻതന്നെ പുണ്യവാനാകുന്നു. അതെന്തെന്നാൽ: ഒന്നാമത്തവൻ തന്റെ ദുൎന്നടത്ത നിമിത്തം പാപഭാരം വഹിച്ചുകൊണ്ടു മററും അറിവില്ലാത്തവൎക്കു ഇതു കൊള്ളാമെന്നു ദുൎബ്ബോധത്തെച്ചെയ്തു് അനേകജനങ്ങളെ കെടുത്തി അതിലുള്ള പാപത്തെയും അപവാദത്തെയുംകൂടി വാങ്ങുന്നു. രണ്ടാമത്തവൻ കാലിൽപററിയ ചളി ഉടൻ കഴുകിക്കളഞ്ഞതുപോലെ രാജശിക്ഷകൊണ്ടു ശുദ്ധിവന്നു കൈക്കൂലി ഗുണമെന്നുള്ള അന്യദുൎബ്ബോധത്തെയും കളയുന്നു. മനു ൮-ാം അദ്ധ്യായത്തിൽ ൩൧൮-ാം ശ്ലോകത്തിന്റെ ഭാഷാശ്ലോകം.

ഭൂപശിക്ഷ പരിചോടു സഹിച്ചാൽ പാപമൊക്കെയൊഴിയും മനുജൎക്കു് സൽഗതിക്കതു കാരണമാകും സ്വൎഗ്ഗതൌ സുകൃതമെന്നതുപോലെ. ൪

കുമതി— ഭൂപനു ദോഷംകൂടാതെ കാൎയ്യംനോക്കി സമ്പാദിച്ചാൽ പിന്നെ ശിക്ഷചെയ്യാനിടയുണ്ടോ?

സുമതി— ദുഷ്ടാധികാരിയെ ശിക്ഷിക്കാഞ്ഞാൽ പ്രജാരക്ഷ നശിക്കും; അതുതന്നെ ഭൂപനു വലിയ ദോഷമാണല്ലോ. മനു ൭-ാം അദ്ധ്യായത്തിൽ മൂന്നാം ശ്ലോകംതുടങ്ങി മൂന്നു ശ്ലോകത്തിന്റെ ഭാഷ.

ഇന്ദ്രാദിദിക്പാലകലാവിശേഷമൊന്നിച്ചുകൊണ്ടിജ്ജനരക്ഷ ചെയ്യാൻ തീൎന്നോരു ഭൂപാലകനെ പ്രജൌഘം വന്ദിക്കണം ദേവനിതെന്നു ഭക്ത്യാ. ൫

മനുസ്മൃതിയിൽ ൮-ാം അദ്ധ്യായത്തിൽ ൩൦൬-ാം ശ്ലോകത്തിന്റെയും ൩൦൭-ാം ശ്ലോകത്തിന്റെയും ഭാഷാശ്ലോകം.

ലോകെ ദാനതപസ്സു ധാന്യധനമെന്നിത്യാദിയെല്ലാത്തിലും ഷഷ്ഠാംശം നൃപതിക്കു കിട്ടുമഖിലാ ധൎമ്മേണ രക്ഷിക്കിലോ രക്ഷിക്കാതെ കരങ്ങൾ ചുങ്കധനമെന്നിത്യാദി പാരിസ്സുഖംമാത്രം നോക്കി വസിക്കിലന്നു നരകേ വാസം ഭവിക്കും ചിരം. ൩

ഭൎത്തൃഹരി ശ്ലോകം.

നിന്ദിക്കിലും സ്തുതികൾ ചെയ്കിലുമെന്തു ലോകം വന്നീടിലും ധനതതി പോകിലുമെന്തു ലക്ഷ്മി ഇന്നേ മരിക്കിലുമനന്തവയസ്സുപോലും ന്യായം വെടിഞ്ഞൊരടി നീങ്ങുകയില്ല ധീരൻ. ൪

അരക്ഷണംപോലുമധീശപാരൻ മടിച്ചുരക്ഷണം ചെയ്യുകില്ലന്നു ദുൎജ്ജനം കരുതനായുള്ള മഹീശനെങ്കിലും പെരുത്തനൎത്ഥം മനുജൎക്കു ചെയ്തിടും. ൫

നീതിയെ നരവരൻ വഹിക്കിലാ ഭീതിയോടഖിലർ ഭക്തിചേൎന്നിടും ഈതിഭീതികളൊഴിഞ്ഞു ലോകവും താതനെന്നു നൃപനെ നിനച്ചിടും. ൬

ഇവിടെ ഒരു വാക്കുണ്ട്: നീതിമാൎഗ്ഗംകൊണ്ടു ഭൂതിവൎദ്ധനയുണ്ടാകും.

൧൧-ാം വൃത്തം.

മാനം.

സുമതി— മാനവൎക്കു പെരുതായ ഭൂഷണം മാനമെന്നിതൊരു നീതിസാരമാം മാനഹീനനരനെന്തു പോകിലും ശ്വാനതുല്യനിലയുണ്ടു നിൎണ്ണയം. ൧

കുമതി— മാനമെന്നുള്ളതു കറുത്തതോ വെളുത്തതോ എന്നും എന്തൊരു രൂപമെന്നുമറിഞ്ഞില്ലാ. ചില മോഹന്മാർ ഇഷ്ടധനാൎത്ഥം ലഭിപ്പാൻ തരമുള്ളപ്പോൾ മാനക്കേടെന്നു വിചാരിച്ചു ലഭിക്കാതെ കൊതിച്ചു കഷ്ടപ്പെടുന്നു. ത്രൈലോക്യത്തിൽ ആരും കാണാത്ത മാനത്തെ പാപശങ്കിതരെന്ന അവരുടെ കണ്ണിനേരെ

ത്തുന്നു. ഈ മാനമൊന്നില്ലാതെപോയാൽ ശത്രുവിന്റെ ദുർവൃത്തം നിവൃത്തിയാൻവേണ്ടി നാലു ശിപായിവീതം നിയമിക്കേണ്ടിവരും; അപ്പോൾ പ്രഭുവിന്നു പ്രജാരക്ഷണമസാദ്ധ്യമാകും. അതുകൊണ്ടു മാനം വളരെ ഗുണമുള്ളതെന്നു വിചാരിക്കണം. എന്നാൽ അത് അതിയായിപ്പോയാൽ ദുരഭിമാനമായിട്ടതിന്ന് ഈ പറഞ്ഞതിനൊക്കെ ബഹു വിരോധമായിട്ടു തീരും. 'അതി സർവ്വത്ര വർജ്ജയേൽ' എന്നുണ്ടല്ലൊ. ഇവിടെ ഭർത്തൃഹരിശ്ലോകത്തിന്നു ഭാഷാശ്ലോകം.

ക്ഷുത്തും ദാഹവുമേറിയേറെ വലയുന്നേരത്തുമാക്കേസരീ ഹസ്തിപ്രാപ്യതയുള്ള ജംബുകകുലം നോക്കുന്നുമില്ലത്ഭുതം ചീർത്തുകൊണ്ടു കരീന്ദ്രമസ്തകമതല്ലാതെ ഭക്ഷിക്കുമോ മർത്ത്യന്മാരിതോർത്തുകൊണ്ടു സഹസാ മാനത്തെ രക്ഷിക്കണം. ൪

ഒട്ടും ചാട്ടവുമിക്കവിട്ടുനടയും കൂട്ടത്തു ദുർഗ്ഗന്ധവും കാട്ടും കോപവുമേറ്റിക്കിട്ടുവതിന്നാണെന്നുള്ളതിലും സദാ കാട്ടിലെച്ചുച്ചിലുമൊട്ടു പട്ടിണികളും കിട്ടും പ്രഹാരങ്ങളും കഷ്ടം ശ്വാനനു മാനമൊട്ടുമറികിൽ കാട്ടിൽ സ്വല്പം വൃദ്ധിയാം. ൫

കുമതി—ഇതു നന്നായില്ല. ശ്വാവു വളരെ ഗുണമുള്ള ജന്തുവാകുന്നു. അവന്റെ സ്വാമിഭക്തി വിചാരിച്ചാൽ അത്ഭുതപ്പെടണം. നന്നായിട്ടൊരു ഭൃത്യന്റെ വേലയെടുക്കും; ഇങ്ങനെ ഗുണമൊള്ള ജന്തുവിനെ നിന്ദിക്കുന്നതു നിങ്ങടെ ഗുണത്തിനു ചേർന്നതല്ല. ആ വകയിലും ചിലതിനു ഭാഗ്യമുണ്ട്.

ഭാഗ്യംനിമിത്തമണയുന്ന സമൃദ്ധിയെങ്ങും യോഗ്യത്വമൊത്തു വരുമെങ്കിലതിന്റെ ഭാഗ്യം ആരോഹണേ ശിബികയും മണിഭൂഷണൌഘം ക്ഷീരാദിഭക്തിസുഖവും ശുനകന്നുമൊണ്ട്. ൬

സുമതി—ശ്വാവിന്റെ കൃതജ്ഞതയെക്കുറിച്ചും സൌഖ്യത്തെക്കുറിച്ചും ഞാൻ ദുഷിച്ചില്ല. കൃതജ്ഞതാഗുണം എനിക്കു നന്നെ സമ്മതംതന്നെ. അവന്റെ സൌഖ്യഭാഗ്യത്തെക്കുറിച്ച് അങ്ങിനെയല്ല. എന്തെന്നാൽ, കയറും സ്വർണ്ണഭൂഷണവും ശ്വാവിനു ബാധതന്നെ. ആടിനു കഞ്ഞി കൊടുത്താലും കച്ചിയിലകളിൽതന്നെ രുചിയായിരിക്കും. അതിന്നണ്ണം ജന്തുക്കൾക്കു മനുഷ്യഭക്ഷണസാധനംകൊണ്ട് ഉദരപൂർത്തി വരുമെങ്കിലും രുചിയും സൌഖ്യവും വേ

റെ ദാരാന്നിൽ ഇരിക്കും. വാഹനസ്ഥിതിയും അനുഗമനത്തുങ്കൽ ആഗ്രഹംകൊണ്ടുതന്നെ ശ്വാവിന്ന് ഇതൊക്കെയും സുഖമെന്ന വ്യർത്ഥമായിട്ട് ആരോപിച്ചാലും ഉദരപൂർത്തിക്കുമാത്രം സദാ അലയുന്നത് അപമാനമെന്നാണ് ഞാൻ പറഞ്ഞതെന്ന പഴയപോലെതന്നെ സ്ഥിരപ്പെട്ടു. എന്നാൽ നീയ് ഇവിടെ സാരം ഗ്രഹിക്കു. ജന്തുക്കൾക്കു മാനാപമാനം വിചാരിക്കാനില്ലായ്കകൊണ്ട് ഈ സ്തുതിനിന്ദകൾ അവരിലെല്ലു. സിംഹംപോലെ അനാശ്രയസുഖം അനുഭവിക്കുന്ന മാനിയിങ്കലും, ശ്വാവുപോലെ അനുചിതക്ലേശം ചെയ്യുന്ന മാനഹീനനിങ്കലും ചേരുന്നു. അതുകൊണ്ട ശ്വാവിന്റെ ഗുണത്തെ ആക്ഷേപിച്ചുവെന്ന വ്യസനപ്പെടണ്ടാ. മാനത്തെക്കുറിച്ച് ഇനിയും കേൾക്കു.

മാനമുള്ളവന്ന ശക്തികൾക്കൂട്ടം ഹീനകാര്യമവിട്ടുനടനോട്ടും വഹ്നികൊണ്ടു വളന്നിഹചൂട്ടും കെട്ടുപെട്ടു ശിരിങ്ങളുമോട്ടും ൧

## ൧൨-ാം വൃത്തം.

### ദാനം.

സുമതി—ഇനി ദാനമെന്ന മഹാധൎമ്മത്തെ കേൾക്കണം.

കീൎത്തിക്കും സുകൃതത്തിനും പരസുഖത്തിന്നും കിടക്കും ധനം വൎദ്ധിക്കുന്നതിനും സ്വപിതൃസദൃശം ദാനങ്ങൾ ചെയ്തീടണം പാത്രംപോലെ പാത്രക്കാർ മേദിനി മണിസ്വൎണ്ണാദി നൾകീടണം വസ്ത്രാന്നാദി കൊടുപ്പതിന്ന വലയുന്നോർ തന്നെ സൽപാത്രമാം. ൧

കുമതി— ഞാനൊരു ശ്ലോകം കേട്ടിട്ടുണ്ട്. അതു കേൾക്കുക.

കെടുപ്പുള്ള ധനമെല്ലാമെത്തുകെട്ടുപ്പാനിച്ചുയുള്ളവൻകൊടുപ്പിന്നു ചൊല്ലീടും കടുപ്പം ദുഷ്ടനാമവൻ. ൨

അതുകൊണ്ടു കെടുപ്പുള്ളതിനെ വൎദ്ധിപ്പിക്കാൻ ദാനംചെയ്യണമെന്ന പറഞ്ഞതു വിപരീതംതന്നെ.

സുമതി—ഒരു പദാൎത്ഥത്തിൽനിന്ന കൊറെ എങ്കിലും എടുത്താൽ അത്രയും കുറയുമെന്നുള്ളത് എല്ലാവസ്തുക്കളിലും ഒരുപോലെ വിചാരിക്കണ്ടാ. ദൃഷ്ടാന്തം: ചില ചെടികൾക്ക് അറാംവെ

ട്ടി എടുത്താലും ചിലതിന്നു വേരുവെട്ടി എടുത്താലും വേഗം വളരുന്നു, അതിനെന്നും കെണററിൽനിന്നു വെള്ളം കോരിഎടുത്താൽ നന്നാ തെളിവെള്ളം വരുന്നു, ഇതവണ്ണം ചെയ്യാഞ്ഞാൽ അതുകൾ വഷളായി പോകയും ചെയ്യുന്നു. ദൈവാധീനമുള്ളവന്നു പ്രയത്നത്തിലധികം ഫലം കാണുമെന്നും ഇല്ലാത്തവന്നു പ്രയത്നത്തിൽ ക്ഷയിക്കുമെന്നും ഞാൻ മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ, ദൈവം സകല ജനങ്ങൾക്കും ഉപകാരത്തിനായിട്ടു ധനധാന്യാദികളെ സൃഷ്ടിച്ചിരിക്കുന്നു. രാജനീതിയെപ്പോലെ തന്റെ ആജ്ഞയെ അനുസരിച്ചു നടക്കുന്നവൎക്കു ക്ഷേമസമൃദ്ധിയും അല്ലാത്തവൎക്കു ക്ഷാമസമൃദ്ധിയും കൊടുക്കുന്നതിന്നു ദൈവവും ഇച്ഛിക്കുന്നു. മേഘം താനിക്കുള്ള ആകൎഷണശക്തികൊണ്ടും അന്തൎപ്രയത്നംകൊണ്ടും ജലത്തെ ആകൎഷിച്ച് ഉണക്കമുള്ള പ്രദേശങ്ങളിൽ വൎഷിക്കുന്നതുപോലെ രാജ്യശക്തിക്കു ചേൎന്ന പ്രയത്നംകൊണ്ടു ധനധാന്യാദികളെ ഉചിതസൽപാത്രങ്ങളിൽ ചിലവുചെയ്താൽ അതു ഈശ്വരാജ്ഞയെ അനുസരിച്ച സ്ഥിതി ആകകൊണ്ട് അവരവർ ചെയ്യുന്ന കൃഷി കച്ചോടം മുതലായ യത്നങ്ങളിൽ ക്രമേണ സൎവ്വധനാഭിവൃദ്ധിയായിരിക്കും. ഇങ്ങനെ കൃഷികച്ചോടങ്ങളിൽ കിടക്കുന്ന മൂലദ്രവ്യത്തിന്നു ധൎമ്മംകൊണ്ടു വൃദ്ധി വരുമെന്നല്ലാതെ പെട്ടിയിൽ എണ്ണിവച്ചിരിക്കുന്ന പണത്തിൽനിന്ന് എടുത്തു ദാനംചെയ്താൽ പിന്നെ എണ്ണിനോക്കുമ്പോൾ ഏറിയിരിക്കുമെന്നു ഞാൻ പറഞ്ഞില്ല.

കുമതി— എന്നാൽ അധികം ദാനം ചെയ്താലധികം വൎദ്ധിക്കേണ്ടയോ.

സുമതി— അങ്ങിനെയല്ലാ. ക്രമംവിട്ടു ദാനംചെയ്താലും നശിക്കും. ചെലവു ചെയ്യേണ്ട ക്രമത്തിന്നു പ്രമാണം ഭാഗവതത്തിൽ കേട്ടിട്ടുണ്ട്.

ധൎമ്മത്തിന്നും യശസ്സിന്നും ലാഭത്തിന്നും സുഖത്തിനും സ്വജനങ്ങൾക്കുമഞ്ചാക്കി സ്വധനം വിഭജിക്കണം. ൯

ദേവൎഷിപിത്രതിഥിസംഭൃതജന്തുസംഘം സേവിച്ചിടുന്ന ജനവും സ്വകുടുംബമെല്ലാം ഈവണ്ണമുള്ളവരിലാവതുപോലെ രക്ഷയാവശ്യമായ ഗൃഹഭാരമിതോൎത്തുകൊൾക. ൰

ആവശ്യകവ്യയംനീക്കി ശേഷമുള്ളതു ഗൃഹസ്ഥന്നു സാധനമെന്നു പറയുന്നു.

കുമതി—ഇതിൽ നാലുഭാഗവും നശിക്കുന്ന വഴിതന്നെ.

സുമതി— നശിക്കാനുള്ള വഴിയില്ലാ. അതു ഞാൻ പറയാം. ഭർത്തൃഹരി ആ വിഷയത്തിൽ ഇങ്ങിനെ പറയുന്നു.

ധനംപോകുന്ന മാൎഗ്ഗങ്ങൾ ദാനം ഭോഗം വിനാശവും ആദ്യം രണ്ടുമടച്ചെന്നാലന്ത്യം താനേ തുറന്നുപോം. ൩

അത്രയുമല്ലാ, മനുഷ്യൎക്ക് അന്നം ക്ഷീരം ഘൃതം ശയ്യാ മുതലായ പദാൎത്ഥങ്ങൾ ആവശ്യപ്പെടുന്നു ഈ വകകൾ ഓരോന്ന് ഓരോ ജനം യത്നംചെയ്തു നിൎമ്മിക്കുന്നു. ഈ സാധനങ്ങൾ എല്ലാവൎക്കും ഉപകാരംവരാൻവേണ്ടി അന്യോന്യംകൊടുത്തുവാങ്ങുന്നതിന്നു ഒരു സ്ഥിരപദാൎത്ഥം ഏൎപ്പെടവച്ചാൽ കൊള്ളാമെന്നുവിചാരിച്ചു മണ്ണിൻറവകഭേദങ്ങളായ സ്വൎണ്ണം വെള്ളി ചെമ്പുമുതലായതിൽ ചില അച്ചുകളെക്കൊണ്ട് അടയാളം പതിച്ചു ജനങ്ങൾ ചില കണക്കു സങ്കേതംചെയ്ത് എല്ലാ പദാൎത്ഥങ്ങളും വാങ്ങുന്നതിന് എളുപ്പത്തിന്നുവേണ്ടി ഉണ്ടാക്കിയതിനെ ധനമെന്നു പറയുന്നു. അതു കിട്ടിയാൽ അന്നക്ഷീരാദിയെ വാങ്ങിയനുഭവിക്കാത്തവന്ന് ഒരു ഫലവുമില്ലാ. അതു വളരെക്കെട്ടി സദാ ശിരസ്സിൽ ധരിച്ചുകൊണ്ടിരുന്നാലും കരിങ്കൽചില്ലിചുമക്കുന്നതുപോലെ ദുഃഖിക്കുന്നതല്ലാതെ സുഖാനുഭവമില്ല. സുഖത്തിന്നുവേണ്ടി ചെയ്ത സങ്കേതവും ലുബ്ധന്ന വിപരീതം ദുഃഖകാരണമായിത്തീരുന്നു. അതുകൊണ്ടു ദാനഭോഗങ്ങൾ തന്നെ ഫലം. അത്രയുമല്ല, ധനം വ്യൎത്ഥമായിരുന്നതുകണ്ടാൽ അതിനെ അപഹരിക്കാനായി ചില ദുൎജ്ജനങ്ങൾ നശിപ്പിക്കാൻ പുറപ്പെടും. അവർചെയ്യുന്ന ശല്യവും അൎത്ഥനാശാനന്തരമുള്ള ദുഃഖവും മാത്രം ലുബ്ധന്ന വിശേഷിച്ചു കിട്ടും. എന്നാൽ ദ്രവ്യത്തിൻറ ഗുണദോഷഫലങ്ങളെ പറഞ്ഞാലും ബോധം വരാതെ തീരുവാൻ കാരണമായിട്ടു ലോഭമെന്നൊരു മനോദോഷമുണ്ടാകുന്നു. അത് അവന്നു ബാധിച്ചാൽ വളരെ കേടുതന്നെ. ഏകാദശത്തിൽ ഒരു ശ്ലോകത്തിൻറ ഭാഷ.

ചന്ദ്രാംശുജാലപരിശുദ്ധയശസ്സിനെയും വന്ദ്യങ്ങളായഗു

ഭൂമ്യഗുണങ്ങളെയും നിഷേധിപ്പതിന്നു ഹേതുകാരണമിന്നു ലോകം സൌ
ന്ദര്യമുള്ള ധനം പാണ്ടു പിടിച്ചപോലെ. ൯

ഇനി ഒരുനേരംപോക്കു ശ്ലോകംകൂടെ കേൾക്കുക.

നാണം വെടിഞ്ഞഥ തുടികളിലിരുന്നുവസ്ത്രം താണിട്ടുലഞ്ഞു പ
ണിയാലൊരിടത്തുചേരത്തു കോണിൽ ഒളിച്ചതൊട്ടുവാൻ വഹിയാ
വണ്ണം കാണിച്ചമൂല്യമതിലുള്ളൊരുമൊന്നുപോലെ. ൰

ഈ ധനംകൊണ്ടു അസ്ഥിരമായും നിസ്സാരമായും ഉള്ള ശരീരത്തിൽ ക്ഷണനാശപരങ്ങളായ സുഗന്ധാദിഗുണങ്ങൾ അധികം വരുത്തുന്നതിനേക്കാൾ, ദാനാദിധർമ്മം ബഹുകാലവർത്തിയായിരിക്കുന്ന ജീവനു പുണ്യപദിഷ്ഠാം ചെയ്യുന്നതാകകൊണ്ടു അതുതന്നെ യുക്തമാകുന്നു. ദരിദ്രന് അനേകകാലം ദേഹക്ലേശം ചെയ്തെങ്കിലെ അല്പം പുണ്യം ലഭിക്കു. ധനികൻ ദ്രവ്യം അധികം വ്യയംചെയ്താൽ അനായാസേന ബഹു പുണ്യത്തെ ലഭിക്കുന്നു. എന്നാൽ അനേകജന്മങ്ങളിൽ ചെയ്ത യത്നം ആയ ഒരു ജന്മത്തുകൾ ദ്രവ്യശക്തിവന്നാൽ അപ്പോൾ മൂലധനം കളയാതെ വൃദ്ധിധനംകൊണ്ടു ദാനം ചെയ്തു പുണ്യങ്ങളെ സമ്പാദിക്കണം. ഭാരതത്തിൽ:

മൂഢനു ബഹുമാനേച്ഛാ ധനികൻ ദാനഹീനനും ദരിദ്രന്ദി
ദാതൃത്വം മൂന്നും മൌഢ്യം ധരിക്കണം. വ്യ.

കുമതി—എനിക്കൊരു സംശയമുള്ളതു ചോദിക്കട്ടെ. കഴിഞ്ഞുപോയവർക്കു തൃപ്തിവരുത്തുന്നതിനായിട്ടു ഇഷ്ടങ്ങളായുള്ള ഭക്ഷണാദിദാനംകൊണ്ടു അവർക്കു പകരമായിട്ടു ബ്രാഹ്മണരെ തൃപ്തിവരുത്തുന്നു, അതു പിതൃക്കൾ ഏല്ക്കുമെന്നും പറയുന്നു. അതുകൊണ്ടു കഴിഞ്ഞുപോയവരുടെ അപേക്ഷയിൽ ചിലതു സാധിപ്പിക്കാതെയുള്ളതു ഇപ്പോൾ ബ്രാഹ്മണരെ ഏല്പിച്ചാൽ പിതൃക്കൾ ഏല്ക്കുമല്ലോ. എന്നാൽ എന്റെ അമ്മാമൻ വാതംപിടിച്ചു കിടന്നപ്പോൾ എല്ലാ അപേക്ഷയും സാധിപ്പിച്ചു എങ്കിലും ഒന്നുമാത്രം കിടപ്പുണ്ടു. വാതത്തിന്റെ കഴപ്പു മാറുന്നതിന്നു അവയവങ്ങളിൽ കാച്ചിവച്ചു പഴുപ്പിക്കണമെന്നു പറഞ്ഞിരുന്നു അതു സംഗതിവന്നില്ല. ആ വിഷാദത്തോടുകൂടി കഴിഞ്ഞുപോയി; അതു ക

ടമായിട്ടു കിടക്കുന്നു. ഇനി നാലു ബ്രാഹ്മണരിൽ ഇരുമ്പു കാച്ചി വെച്ചു പഴുപ്പിച്ചാൽ അമ്മാവനു തൃപ്തി വരികയില്ലയോ?

സുമതി—വിചാരം, ധൎമ്മജ്ഞാനം മനസ്സിൽ ബോധമുള്ളപ്പോൾ അവമാനിക്കുന്നതിന്നു തന്നെ ദുശ്ശാഠ്യം ചെയ്യുന്നവരോടു മിണ്ടാതിരിക്കുന്നതു തന്നെ ഉത്തമപക്ഷം. പറഞ്ഞാൽ വ്യൎത്ഥകാലക്ഷേപമാകും. എങ്കിലും പരിഹരിച്ചു പറയാഞ്ഞാൽ അറിവില്ലാത്തവൎക്കു ദുസ്തൎക്കം സത്യമെന്നു ഭ്രമം വരും. അതുകൊണ്ടു പറയുകയുള്ളൂ. വാക്ക്, നിന്റെ ദുശ്ശാഠ്യത്തിനോടു ഞാനല്പം ചോദിക്കട്ടെ. ൧-ാമത്, അന്നു വാതംപിടിച്ചു കിടന്ന ശരീരത്തെ നിങ്ങൾ മുഴുവനും ചുട്ടുകരിച്ചു വാതം മാറിയില്ലയോ? ൨-ാമത്, ആ ജീവനു മുമ്പിലത്തെ ശരീരവുമായിട്ടു സംബന്ധം വേർവിട്ടിരിക്കുമ്പോൾ മുമ്പിലത്തെ ശരീരത്തിലെ വാതം മാറുന്നതിന്നു ഇച്ഛയുണ്ടാകുമോ? ൩-ാമത്, വേദശാസ്ത്രങ്ങളിൽ വിധിച്ചിരിക്കുന്ന സങ്കല്പമന്ത്രാദികളോടുകൂടി ബ്രാഹ്മണഭോജനം ചെയ്യിപ്പിച്ചാൽ പിതൃപ്രീതി വരുമെന്നല്ലാതെ ബ്രാഹ്മണന്റെ വയറ്റിനകത്താക്കിയ ഭക്ഷണസാധനങ്ങളെ പിതൃക്കൾ ആകൎഷിച്ച് അവരുടെ വയറ്റിലാക്കുമെന്നു ഒരു പ്രമാണത്തിലെങ്കിലും പറഞ്ഞിട്ടുണ്ടോ? അങ്ങിനെ ആകൎഷിക്കുമെങ്കിൽ ശ്രാദ്ധം ഭക്ഷിച്ചവൎക്കു വിശപ്പുമാറാൻ വേറെ ഭക്ഷണം വേണ്ടിവരുമെല്ലോ. ൪-ാമത്, പിതൃക്കളെ ഉദ്ദേശിച്ചു ചില ബ്രാഹ്മണരെ ആരാധിച്ചാൽ പിതൃക്കൾക്കു പ്രീതിയാകുമെന്നറിയുമ്പോൾ അവരെ തപിപ്പിച്ചാൽ പിതൃക്കളും തപിക്കുമെന്നു നിശ്ചയിക്കണം. അതുകൊണ്ടു നിന്റെ ശങ്ക നിൎമ്മൂലയായിരിക്കുന്നു. എന്നാൽ ശ്രാദ്ധത്തിന്റെ പ്രമാണം അല്പം പറയാം. മനുസ്മൃതിയിൽ മൂന്നാം അദ്ധ്യായത്തിലും ഗാരുഡപുരാണത്തിലും വിസ്തരിച്ചു പറയുന്നു. പിതൃക്കൾ ദേവകളെപ്പോലെ ഒരുജാതി ആകുന്നു. അതിൽ ബ്രാഹ്മണരുടെ പിതൃക്കൾ സോമപന്മാരെന്നും അഗ്നിഷ്വാത്താദികൾ എന്നും ക്ഷത്രിയൎക്കു ഹവിൎഭുക്കുകൾ എന്നും വൈശ്യന്മാൎക്ക് ആജ്യപന്മാരെന്നും ശൂദ്രൎക്കു സുകാലികൾ എന്നും ഇതിന്നു മാറും ഋഷിപുത്രന്മാരായിട്ടും പല പിതൃക്കളുണ്ട്. അവൎക്ക് അവരവരുടെ കുലത്തിങ്കലുള്ള മനുഷ്യൎക്കു സന്താനഗുണാദിക

ളെ അനുഗ്രഹവിശേഷംകൊണ്ടു കൊടുക്കാൻ ശക്തിയെ ഈശ്വരൻ കൊടുത്തിരിക്കുന്നു. അവരുടെ അനുഗ്രഹം സുഖത്തിന്നും നിഗ്രഹം ദുഃഖത്തിന്നും വലിയ കാരണമാകുന്നു. മരിച്ചവർ കൊറെക്കാലം അവരോടു ചേൎന്നിരിക്കുന്നതാകകൊണ്ട് ആ കാലത്തെ സംബന്ധിച്ച് അവൎക്ക് ആരാധനം ആവശ്യമായിട്ടു കല്പിച്ചിരിക്കുന്നു. അതുകൊണ്ടു ദേവപൂജയെക്കാൾ പിതൃപൂജ പ്രധാനമായിട്ടു വേണമെന്നു മനു ൩-ാം അദ്ധ്യായത്തിൽ ൨൱൩-ാം ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നു. എന്നാൽ ശ്രാദ്ധം ചെയ്യാത്തവൎക്കു സന്താനാദിഗുണം കാണുന്നതെങ്ങിനെയെന്നു ചോദിക്കണമെന്നു നിനക്കു തോന്നുന്നുണ്ടായിരിക്കാം, അതിന്നു ൩-ാം പ്രസംഗത്തിൽ അവരവൎക്ക് ഈശ്വരൻ കല്പിച്ചിരിക്കുന്ന വഴിക്കു നടന്നാൽ തന്നെ ഗുണപ്പെടുമെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതുകൊണ്ടു ശ്രാദ്ധവിധിയുള്ളവർ മുടക്കിയാൽ എങ്ങിനെ അനിഷ്ടം വരും. അതിന്നുണ്ണും വിധിയില്ലാത്തവർ അനുഷ്ഠിക്കുന്നതുമനിഷ്ടംതന്നെയെന്നു പറയണം. ഇവിടെ ഒന്നുകൂടെ പറയാം. എന്തെന്നാൽ നമ്മുടെ ദേഹസ്ഥിതിയേയും സന്താനാദ്യുത്ഭവത്തേയും രക്ഷയേയും കുറിച്ചു വിചാരിക്കുമ്പോൾ ഈ അത്ഭുതമായിരിക്കുന്ന ജനസംരക്ഷണത്തിന്നു വേണ്ടി അണുപ്രാണിമുതൽ ക്രമേണ വലുതായിട്ട് അനേകശക്തിയോടുകൂടി സംഖ്യകൂടാതെ സൃഷ്ടിച്ചിട്ടുള്ളതിൽ ചിലതു കാണുകകൊണ്ട് ഇനി കണ്ടെത്താതെയും ഇതിന്നുണ്ണും അനേകസൃഷ്ടികളേയും അവൎക്ക് അനേകശക്തികളേയും ചെയ്യുന്നതിന്ന് ഈശ്വരന് ഒട്ടും ഭാരമില്ലെന്നും ഓരോ വകക്ക് ഓരോ രക്ഷകന്മാരെ നിയമിക്കുന്നത് എളുപ്പമെന്നും ഊഹിക്കാം. അപ്പോൾ രക്ഷകന്മാരായിട്ടു ദേവന്മാരും ഉപദേവന്മാരും പിതൃക്കളും ഉണ്ടെന്നു മഹത്തുക്കൾ പറയുന്നത് ഇല്ലാത്തതെന്നു നിനക്ക് ഒരുവിധത്തിലും നിശ്ചയിച്ചുകൂടാ. അങ്ങിനെ ഇരിക്കുന്ന സ്ഥിതിയിങ്കൽ ബഹുജനങ്ങൾ ആചരിക്കകൊണ്ടു വലുതായി തീൎന്നിരിക്കുന്ന ശ്രാദ്ധാദിധൎമ്മമാൎഗ്ഗങ്ങളെ മുടക്കുന്നതിന്നു വേണ്ടി കൎമ്മങ്ങളിൽ അവിശ്വാസം വരുത്തണമെന്നുള്ള ഇച്ഛയോടുകൂടിയ ഈ ദുശ്ശാസ്ത്ര

ത്തെ വിചാരിച്ചാൽ വലിയ പാപത്തിന്നു കാരണമായിരിക്കുന്ന മനോദോഷം നിന്നെ ബാധിച്ചിരിക്കുന്നു എന്നുമറിയണം.

കുമതി—ദേവാദികളെ അതീന്ദ്രിയജ്ഞാനമുള്ളവർ കണ്ടറിയുന്നു എന്നു നിങ്ങൾ പറഞ്ഞുവല്ലോ അതെങ്ങിനെ?

സുമതി—യോഗാഭ്യാസമെന്നൊരു വിദ്യയുണ്ട്; അത് ആഹാരാദികളെത്തന്നെ ചുരുക്കി ഈശപരധ്യാനത്തോടുകൂടി ദേഹത്തിലുള്ള വാതകഫാദികളുടെ സ്ഥിതിക്കു ഭേദംവരുത്തി ക്ഷുൽപിപാസാദികളെ ജയിച്ച് ആകാശഗമനാദി ശക്തിവിശേഷത്തെ കൊടുക്കുന്ന സമ്പ്രദായമാകുന്നു. അവരുടെ അഭ്യാസവിശേഷംകൊണ്ടു ദൃഷ്ടിക്കു കൊഴൽക്കണ്ണാടിയുടെ ചില്ലുകൾപോലെ നാലു പടലങ്ങൾ ഉള്ളതു തെളിയുന്നവരും, അപ്പോൾ അതിദൂരത്തിങ്കലുള്ള സൂക്ഷ്മപദാർത്ഥങ്ങളേയും വായ്വാദികളേയും കാണും. അങ്ങിനെ കണ്ടറിയുന്നത് അതീന്ദ്രിയജ്ഞാനമെന്നു പറയുന്നു.

ബാലൻ—ദാനമെന്നു പറയുന്നതു സർവ്വദാ ജനോപകാരമായിരിക്കുന്നു. അതിനും വളരെ വാദം വരുന്നു. ചിലരോട് അറിവു പറഞ്ഞാലും ഫലം വാദമായിട്ടു തീരും എന്നു ഇതു പറഞ്ഞിട്ടുണ്ട്.

വിദ്യാ വിവാദായ ധനം മദായ ശക്തിഃ പരേഷാം പരിപീഡ
നായ ഖലസ്യ സാധോർവിപരീതമേതൽ ജ്ഞാനായ ദാനായ ച ര
ക്ഷണായ. ൫൯

അതിരിക്കട്ടെ, ദാനത്തിന്റെ വിവരത്തെ പറഞ്ഞാലും.

സുമതി—അതു വളരെ വിസ്താരമായുണ്ട്; നന്നെ ചുരുക്കി പറയാം. ദ്രവ്യശുദ്ധിയെ കുറിച്ചു മുമ്പെ പറഞ്ഞിട്ടുണ്ടല്ലോ.

ദാനംചെയ്യുന്നില്ല ലുബ്ധജനം ദാരിദ്ര്യഭീതിയാൽ അതുത
ന്നെ ഭയപ്പെട്ടു ദാനം ചെയ്യുന്നു സജ്ജനം. ൬൦

പുണ്യദേശങ്ങളും പുണ്യകാലവും നല്ല പാത്രവും ഗണ്യമില്ലാ
ത്ത പുണ്യത്തെ ദാതാവിന്നു കൊടുത്തിടും. ൬൧

മഹാക്ഷേത്രങ്ങളും തീർത്ഥങ്ങളും കുരുക്ഷേത്രാദി ദേശവും അ
ർദ്ധോദയാദികാലങ്ങൾ ദാനേ ഭൂരിഫലപ്രദം. ൬൨

സദ്വൃത്തി വംശമഹിമാവു തപസ്സ് വിദ്യാ വേദം ദരിദ്രത

ഗൃഹസ്ഥത നിർമ്മലതാ എന്നിഗുണങ്ങളൊരോന്നു തികഞ്ഞുവന്നാൽ സന്മാർഗ്ഗപാത്രമഥവാ പുനരില്ലപോലെ. ൧൨

ഹവ്യാദികവ്യാദികളെദേവപിതൃക്കദ്രവ്യങ്ങളിൽ ശ്രവ്യമവശ്യസാധനം സർവ്വപ്രകാരം ചിലതെന്ന കാണുകയാൽ ദ്രവ്യായദോദാനമതിവ ശോഭനം. ൧൩

ക്ഷുന്നാശവും പരമതൃപ്തിയെപ്പെരുത്തസന്തോഷമെന്നുള്ള സൌഖ്യമൊരുമിച്ചു കൊടുപ്പതിന്ന് അന്നപ്രദാനസമമില്ലൊരു ദാനമെന്ന മന്നിൽപ്രകാശനിവഹങ്ങളിലും പ്രസിദ്ധം. ൧൪

ആരോഗ്യദാനമതിലും വലുതെന്നു ചൊല്ലാം രോഗം കളഞ്ഞു സുചിരം സുഖമേകാം നൽകാം വിദ്യാപ്രദാനമതിലാത്തിഹ ഹാരം പ്രമോദം ലോകാന്തരേപി സുഖദം സകലോപരിസ്ഥം. ൧൫

സൽപ്പുത്രപൌത്രമെന്ന ചിന്തനത്തിലത്തലും ഫലവാഞ്ഛയുംവെടിഞ്ഞാദരവോടിരപ്പൊരപ്പിതം ദാനമുത്തമം. ൧൬

## ൧൪ാംപുഷ്പം.

### ദാനഗുണം.

കുമതി—ദ്രവ്യംകൊണ്ടുള്ള ഉപകാരം പുത്രനെ ഗ്രഹിപ്പിക്കേണ്ടയോ, ഇനി അതിന്റെ പ്രസ്താവം തുടങ്ങാം.

സുമതി—വിചാരം, ഇതു പറയേണ്ടത് ആവശ്യമാകകൊണ്ടു സ്വീകരിക്കണം.

ന്യായമാർഗ്ഗത്താലുമായതപ്പൊളെടുക്കണം കൊറഞ്ഞവരിൽ നിന്നിട്ടും കൊടുക്കവല്ലാറിയുന്നത്. ൧

വാമ്, ദ്രവ്യമെന്ന പറയുന്നതു പൂർവ്വോപകാരത്തിനുവേണ്ടി നിസ്സാരവസ്തുക്കളിൽ ചില സങ്കേതം ചെയ്തിട്ടുള്ളതെന്നു പൂർവ്വപ്രസംഗത്തിൽ പറഞ്ഞുവല്ലോ. അതിനെ വർദ്ധിപ്പിക്കേണമെങ്കിൽ ആ പ്രകാരം ചെയ്യാം.

ധർമ്മാർത്ഥകാമങ്ങളാം ത്രിവർഗ്ഗം ജന്മത്തിനുള്ളൊരു ഫലം പ്രസിദ്ധം മൂന്നാംകളും മുന്നുപണം വരേണമെന്നുള്ള ചിന്തം സദാ മനസ്സിലവേണം. ൨

ദ്രവ്യം കൈക്കലിരിക്കിലശനാകലവും പശ്വാദിയും വാഹനം നിൎവ്യാജമാ വിശേഷവസ്തുവഖിലം മിറ്റത്തു താനേ വരും ഹൎമ്യാഗ്ര്യങ്ങൾ വഹിച്ചിട്ടന്നാകലമെന്നപ്പോലെ വിവൎദ്ധിച്ചിട്ടും ദ്രവ്യം നിത്യമൊന്നിതെന്നോൎത്തു പുരുഷൻ ദ്രവ്യോപലമാൎജ്ജിക്കണം. ൯

പണ്ടേതന്നതിലൂടെമാനവംശമൂവരും സൎവ്വജ്ഞതയെന്നോ വരും കണ്ടാൽ തൃപ്തിവരാത്ത സൗന്ദര്യവും വാക്കും നടപ്പും വരും കണ്ടാലുംപാപമെവ പങ്ങളുമില്ലില്ലെങ്കിലും മുഖ്യമായൊണ്ടന്നീഗ്രമവും ഗുണങ്ങളവനിൽ കാട്ടുന്നിതത്യുൽക്കടം. ൰

മാതാ നിന്ദിക്കുമച്ഛൻ വെടിയുമധനനിൽ സോദരൻ മൌനമാകും ഭൃത്യൻ പാരം ഹസിക്കും നിജസുതനുമവൻ ചൊല്ലുകിൽ കേൾക്കയില്ലാ — കോപിക്കും ഭാൎയ്യ ബന്ധുക്കളുമധികമലട്ടുന്നതും കണ്ടാലൊളിക്കുന്നോനൎത്ഥമുണ്ടെങ്കിൽ നേടീടണമഖില ജനം വന്ദനം ചെയ്യുമപ്പോൾ. ൰൧

വിദ്യാവൃദ്ധൻ വയോവൃദ്ധൻ തപോവൃദ്ധനുമെന്നിവർ ധനവൃദ്ധന്റെ വാതുക്കൽ കാവൽ കാക്കുന്നു നിത്യവും. ൰൨

കുമതി— സന്തോഷത്തോടുകൂടി — ഇങ്ങനെ ഗുണമൊള്ള പണം ചെലവു ചെയ്യണമെന്നു നിങ്ങൾ അറിഞ്ഞുംകൊണ്ടു മുമ്പെ പറഞ്ഞതു കഷ്ടമല്ലയൊ?

സുമതി— ചിലവു ചെയ്യാത്തതുതന്നെ കഷ്ടമെന്നിനിയും പറയും. കേട്ടുകൊൾക:— ധനത്തിന്റെ ശക്തി ഇത്രമാത്രമൊണ്ടെന്നു ഞാൻ കൊറെ പറഞ്ഞു. അതൊക്കെ ധനത്തിന്റെ ഗുണങ്ങളെന്നു വിചാരിക്കണ്ടാ — ശക്തിയും ഗുണവും വേറെതന്നെ. ധനത്തിനു ദോഷങ്ങളുമുണ്ടു. അതെന്തെന്നാൽ, വംശഗുണം മുമ്പിലുള്ളതിലധികമെന്നു പറകയും അറിവു കുറഞ്ഞിരിക്കുമ്പോൾ സൎവ്വജ്ഞനെന്നു പറകയും മാന്യന്മാർ പടിക്കൽ കാത്തുകിടക്കയും മറ്റുമുള്ള ദോഷങ്ങൾ ധനികന്റെ ശാസനംകൊണ്ടു വരുന്നതല്ലെങ്കിലും അയാളുടെ ധനനിമിത്തമായിട്ടുള്ള ദുസ്വഭാവഭേദംതന്നെ കാരണമാകുന്നു.

കുമതി— അതു് അവരുടെ ദുരാഗ്രഹമല്ലയൊ?

സുമതി — ദുരാഗ്രഹദോഷം ഇല്ലാത്തവര മാന്യന്മാരാറു. അതുകൊണ്ടു യഥാൎത്ഥമായിട്ടു പറഞ്ഞാൽതന്നെ സന്തോഷമെന്ന് അന്യജനങ്ങൾക്കു തോന്നാൻതക്കവണ്ണമുള്ള സ്ഥിതിയും മുമ്പിലത്തെ പ്രസംഗത്തിൽ പറഞ്ഞതിന്വണ്ണമുള്ള ചാതുൎയ്യങ്ങളും അന്നദാനാദിധൎമ്മങ്ങളും ചെയ്യുകിൽതന്നെ ധനത്തിന്റെ ഗുണം അനുഭവമാകയുള്ളു.

കുമതി — അന്നദാനത്തെക്കുറിച്ച് അല്പം പറയാനുണ്ടു. രണ്ടുദിവസംമുമ്പെ ഞാൻ അങ്ങാടിയിൽ അരിമേടിക്കാൻ പോയപ്പോൾ ഒരു ബ്രാഹ്മണൻനിമിത്തമായിട്ടു കച്ചോടക്കാരനും അന്യനുംകൂടി ഒരു വഴക്കുണ്ടായി അതുകേൾക്കണം: ബ്രാഹ്മണൻ പറഞ്ഞു, ചെട്ടിയാരെ എനിക്കു വേലയും സാമാനം വേഗം തന്നു പറഞ്ഞയക്കണം; ഞാൻ കൊടോപനമായി താമസിക്കുന്നു. കുളിയും ദേവകാൎയ്യവും കഴിഞ്ഞിട്ടില്ല — അതുമല്ല, ഭക്ഷണത്തിനു സത്രത്തിൽ പോകണം; അല്പം താമസിച്ചുപോയാൽ സമയം തെറ്റും.

ചെട്ടിയാര — ഞാൻ നിങ്ങളെ ഉപദ്രവിക്കുന്നതിനുവേണ്ടി താമസിപ്പിച്ചതല്ല; ഇവിടെ കെട്ടീട്ടുള്ള ചരക്കു നനഞ്ഞുപുഴുകിയതായിട്ടും പഴന്നതിൽ വെച്ചുകൂടിട്ടും ആകുന്നു, ഇന്നലെ പുതുച്ചരക്കു വന്നു, വേലക്കാർ സഹായമൊണ്ട്. ഒരുനാഴിക കഴിയുമ്പോൾ മകൻ വന്ന് ആ പുര തുറന്നു ചരക്കു പുറത്തെടുക്കും, അപ്പോൾ അതു തന്നയക്കാമെന്നു ഗുണം വിചാരിച്ചിട്ടാകുന്നു. പഴയ ചരക്കിൽ വരുന്ന ചേതവും ഭക്ഷണത്തിൽ വരുന്ന ലാഭവുംകൂടി വിചാരിച്ചാൽ ചരക്കിലുള്ള ചേതം വളരെ അധികമായിരിക്കുന്നു. അതുകൊണ്ട്, ഇന്നത്തെ ഭക്ഷണം ഗൃഹത്തിൽതന്നെ ആകട്ടെ — എന്നുപറഞ്ഞു, അപ്പോൾ അവിടെ ഇരുന്നതിൽ ഒരുത്തൻ ബ്രാഹ്മണനോടു പറഞ്ഞു: ഇതിന്വണ്ണം നിങ്ങൾക്ക് അനേകകാൎയ്യങ്ങളിലെ ഗുണങ്ങൾ ഊട്ടിലെ ഭക്ഷണം നിമിത്തമായിട്ടു പോകുന്നു. അതുമല്ല, മനുഷ്യൎക്ക് അവരവരുടെ പ്രയത്നംകൊണ്ട് അനേകം ഗുണം വരുത്തുവാനുണ്ട്. അതു മിക്കതും പരോപകാരത്തിനും കാരണമാകും: അതിന്നു കാലക്ഷേപത്തിങ്കലുള്ള ആഗ്രഹംകൂടി സഹായമാകുന്നു. ഈ ഊട്ടും ചില ദാനങ്ങളും ഉണ്ടാകകൊണ്ടു നി

ങ്ങൾക്കു കാലക്ഷേപഭയമില്ലാതെ ഒരഭ്യാസത്തിന്നും ഒരു പ്രയത്നത്തിന്നും മനസ്സുവരാതെ സമ്പാദിക്കേണ്ടു കാലത്ത് ഈ അല്പമായിരിക്കുന്ന പരം.രക്ഷണത്തിങ്കലെ പാപസമ്പാദ്യംകൊണ്ടു കൃതാൎത്ഥബുദ്ധിയും ധൂൎത്തതയും വന്ന് അഭിവൃദ്ധിയില്ലാതെ വരുന്നു. അതുകൊണ്ട് അന്നദാനമെന്നു പറയുന്നതു ബ്രാഹ്മണരെ കെടുക്കാനുള്ള മാൎഗ്ഗമെന്നു വിചാരിക്കുന്നു. ചെട്ടിയാര— പരാന്നദോഷമെന്നു പറഞ്ഞതു സത്യംതന്നെ എങ്കിലും അഭ്യാസവിരോധം ദാനത്തിന്റെ ദോഷമല്ല. ബ്രാഹ്മണദ്രവ്യംതന്നെ ധൎമ്മമൂലമായിരിക്കുന്ന വേദങ്ങളും ശാസ്ത്രങ്ങളും അധികാരികളായിരിക്കുന്ന ബ്രാഹ്മണൎക്ക് അഭ്യാസങ്ങൾ ഭക്ഷണപ്രയത്നംകൊണ്ടു വിഘ്നം വരുന്നതെന്നും അതിഥിസല്ക്കാരധൎമ്മം അനായാസേന നടക്കുന്നതിന്നും അഗതികളെ രക്ഷിക്കുന്നതിന്നുവേണ്ടി ധൎമ്മിഷ്ഠന്മാരായിരിക്കുന്ന ധനികന്മാർ അന്നദാനംചെയ്യുന്നതിനാൽ അനേകാഭ്യാസങ്ങൾക്കും സഹായമായിരിക്കുമ്പോൾ വിപരീതബുദ്ധി ശരിയായില്ല. ദ്രവ്യസമ്പാദ്യംതന്നെ മുഖ്യമെന്നു വിചാരിന്നവൎക്കും അവരുടെ യത്നത്തിന്നും അന്നദാനം വലിയ സഹായമായിരിക്കകൊണ്ട് അഭ്യാദിവൃദ്ധിക്കും കാരണംതന്നെ. ചിലർ ഇതുനിമിത്തം ഉദാസീനന്മാരായിത്തീരുന്നു എന്നു വെറുതെ ഭ്രമിക്കുന്നു. സ്വഭാവജഡന്മാൎക്ക് ഇങ്ങനെ അന്നദാനമില്ലെങ്കിൽ ജാതിഭ്രംശംകൂടി വരുമെന്നല്ലാതെ അവർ ആ ജന്മം യത്നങ്ങൾ സമൎത്ഥന്മാരാകയില്ല. അത്രയുമല്ല, ചില ജഡന്മാൎക്കു ധനവും പ്രയത്നത്തിന് ഉപേക്ഷയെ ഉണ്ടാക്കുന്നു, അപ്പോൾ ധനവും മനുഷ്യരെ കെടുക്കുമെന്നു വിചാരിച്ചു ധനമുണ്ടാകുന്നതിന്നുവേണ്ടി ചെട്ടിയാരുടെ പ്രയത്നവും കുടുംബവിരോധമാകുമെന്നു താൻ പറയുമെല്ലൊ. അതുകൊണ്ടു ജീവന്റെ പുണ്യവും കാരണമാകുന്നു. അന്നദാനം എല്ലാധൎമ്മത്തിന്നും സഹായിയാകകൊണ്ടും അതിനാൽ സകലധൎമ്മങ്ങളുടേയും ഓരോഭാഗം അന്നദാതാവിന്നു ലഭിക്കുന്നതാകകൊണ്ടും പ്രധാനമെന്നറിയണം. അതുകൊണ്ടു ഗൃഹസ്ഥന്മാർ ധനത്തിന്റെ മുഖ്യഫലമായിരിക്കുന്ന ദാനധൎമ്മങ്ങളെ ചെയ്യുന്നു എന്നുപറഞ്ഞ് ഒരു ശ്ലോകം ചൊല്ലി.

ദാനമാനങ്ങൾ ചെയ്യാതെ സ്ഥാനമാനം നടക്കില്ലൊ താന മാനംഭവിച്ചീടും താനമാനവും കെടും. ൧

സുമതി— ഈ പറഞ്ഞതു കാൎയ്യമാകകൊണ്ട് അതു നിന്റെ മനസ്സിലിരിക്കട്ടെ. ഇങ്ങനെ ഉള്ള പുണ്യസുഖങ്ങളെ ലഭിക്കുന്നതിന്നു വേണ്ടുന്ന അൎത്ഥം സമ്പാദിക്കാത്തവൻ വളരെ നിസ്സാരൻ തന്നെ.

അൎത്ഥമില്ലാത്ത നരനിലൎത്ഥമില്ലാത്ത വാക്കിലും വ്യൎത്ഥായാസം വിചാരിച്ചു ശ്രദ്ധിക്കാറില്ലൊരുത്തനും. ൨

ആദിക്കാദിക്കുകാരും വെടിയുമൊരുധനമ്പൊലു മില്ലെന്നു വന്നാലാധിക്കാധിക്യമുണ്ടാം പുനരവശതയാൽ ചെന്നിടം നിന്ദ ചെയ്യും നേരന്നേരത്തുമേറും പൊളിയൊടതു ജനം കട്ടവൻ വാക്കിനേയും ചേറിച്ചെരുന്നനിത്യം കളയുക ഗുണമെന്നൊത്തു ദൂരെ ത്യജിക്കും. ൩

അതിനാലധികം ശ്രമിക്കണം ധനമുണ്ടാകുവതിന്നു മാനവൻ അതുകൊണ്ടിവന്നുണ്ടു സൎവ്വവും കനകം കാമിതകല്പകദ്രുമം. ൪

—ooo—

## ൧൫-ാം പൃഷ്ണം.

### ക്ഷമാവൎണ്ണനം.

സുമതി—സൎവ്വദോഷങ്ങളെ കളയുന്നതിന്നും സൎവ്വഗുണങ്ങളെ രക്ഷിക്കുന്നതിന്നും ഉള്ള ഉപായത്തെ കേൾക്ക.

ക്ഷമയെന്നൊരുകപ്പലൊണ്ടു പോവാൻ പെരുതായുള്ള വിരോധിസാഗരത്തിൽ ഒരുഭീതിയുമില്ലതിന്നഭീഷ്ടക്ഷമയിൽ ചെന്നു ചിലാൎത്ഥവും ലഭിക്കാം. ൧

സൎവ്വദാ ക്ഷമയെന്നുള്ള ഗുണത്തെധരിക്കണം. ഭാരതം വിദുരവാക്യത്തിനു ഭാഷാൎത്ഥമാകും.

ക്ഷമയുള്ളവനൊന്നുതന്നെ ദോഷം ക്ഷമയില്ലാത്തവൎക്കു പാവ

മെന്നതുപോലും സദ്ബുദ്ധികളിക്ഷമാബലത്തിൽ സമമില്ലാത്തഗു ണങ്ങളെ ഗണിക്കും. ൮

ബലവൎജ്ജിതനിൽ ക്ഷമാ ബലം സ്യാൽ ബലവാനിൽ ക്ഷമയൊക്കെ ഭൂഷണം താൻ ക്ഷമയുള്ളവനേവനും വശത്തിൽ ക്ഷമയാലെന്തിഹ സാദ്ധ്യമാകയില്ലാ. ൯

കുമതി—കാൎയ്യത്തിനു കൊള്ളരുതാത്തവനു വലിപ്പം പറവാനുള്ള സാധനത്തെ ക്ഷമയെന്നു പറയുന്നു. ഇതു ഗുണമല്ലാ, അവമാനത്തെ ഉണ്ടാക്കുന്ന ദോഷമാകുന്നു. ഇത് ഒരു സമ്പത്താകുന്നുവെങ്കിൽ ബലവാന്മാരായിട്ടുള്ള വീരാദികൾ സമ്പത്തായിട്ടു കൊടുക്കുന്ന ദൃപ്തി ദാൎഢ്യം മുതലായതിനോടു കൂട്ടിച്ചേൎപ്പാനുള്ളതാകുന്നു. ഇതിനെ നിങ്ങൾ വലിയ ഗുണമെന്നു പറഞ്ഞല്ലൊ എന്നാൽ ഇതുകൊണ്ട് എന്തു ഫലമെന്നു കേൾക്കട്ടെ.

സുമതി—ക്ഷമാഗുണങ്ങളെ കൊണ്ടുപറയാം, മനുഷ്യന് അഹങ്കാരമെന്നുപേരോടുകൂടി വലുതായിട്ട് ഒരു സഹജശത്രുവുണ്ട്. ആ ശത്രുവിന്നു സഹായികളായിട്ടു കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സൎയ്യം ഇങ്ങനെ ആറു ശത്രുക്കൾകൂടയുണ്ട്. അവർ മനുഷ്യന്റെ മനസ്സിൽ നല്ല സ്വഭാവം കളഞ്ഞ് അവനെ അനൎത്ഥമാൎഗ്ഗങ്ങളിൽ പ്രവേശിപ്പിച്ചു കഷ്ടപ്പെടുത്തും. ഈ ബാധകൾകൂടാതിരിക്കണമെങ്കിൽ അഹംകാരത്തെ ജയിക്കാനുമാത്രം ശക്തിയുണ്ടായിട്ടു വിവേകമെന്നൊരാളുണ്ട്; അദ്ദേഹത്തിനെ ബന്ധുവായിട്ടു സ്വീകരിക്കണം. അദ്ദേഹത്തിന്റെ സഹായികൾ ചിലരുണ്ട്. അവർ കാമാദികളെ ക്ഷണത്തിൽ ജയിച്ചു സൌഖ്യമാക്കും. അതിലേക്കു പ്രധാനപ്പെട്ട ആൾ ക്ഷമയാകുന്നു. മററവർ ആരുമില്ലെങ്കിലും ക്ഷമതന്നെയും കാമാദികളുടെ സാഹസത്തെ നിവൃത്തിപ്പിക്കുന്നു.

കുമതി—കാമാദികൾ മനുഷ്യനു വേണ്ടുന്ന വിശേഷഗുണങ്ങളല്ലയോ? അതൊന്നുമില്ലാഞ്ഞാൽ മരംകൊണ്ടും വയ്ക്കോലുകൊണ്ടുമുണ്ടാക്കുന്ന പാവയും മനുഷ്യനും ഒരുപോലെയെന്നു വിചാരിക്കുന്നു. അതുകൊണ്ടു കാമാദികളെ ഉപചരിച്ചു ദിക്കിലേക്കു പ്രേരിക്കുന്നതുതന്നെ സന്തോഷം. ചില ദിക്കിലാവാമെന്നും ചി

ല ദിക്കിലങ്ങളതന്നെയുള്ള ചിലരുടെ നിയമസിദ്ധാന്തം അനാവശ്യകവും ദുഃഖകാരണവുമാകുന്നു.

സുമതി—കാമാദികളെ തീരെ നിന്ദിച്ചില്ല. ശത്രുക്കളെന്നു പറകകൊണ്ട് അവർ അധികം വൎദ്ധിച്ചു ശത്രുക്കളാകുമ്പോൾ ജയിക്കണമെന്നല്ലയോ ഞാൻ പറഞ്ഞത്. ഭൂമിയിൽ രണ്ടു മനുഷ്യരുണ്ടായാൽ അവർ രണ്ടുപേരും ചിലക്ക് ഉപകാരികളായും ചിലപ്പോൾ അന്യോന്യോപകാരികളായും ഇരിക്കും. എപ്പോൾ ഒരുത്തൻ മററവന്നപ്രിയത്തെ ചെയ്യുന്നു അപ്പോൾ ഉപദ്രവിക്കുന്നവൻ മററവന്നു ശത്രുവെന്നു പറയപ്പെടുന്നു. അതുകൊണ്ടു കാമാദികൾ ഉപകാരികളെങ്കിലും അവർ മനുഷ്യനെ യാതൊരു സമയം ആപത്തിന്നായിക്കൊണ്ടാകൎഷിക്കുന്നു; ആ സമയം അവർ ശത്രുക്കളാകുന്നു. അപ്പോൾ അവരെ അവശ്യമായി ജയിക്കേണ്ടതാകുന്നു. വസ്തുത വിചാരിച്ചാൽ ജയമെന്നു പറയുന്നതു ഹിംസയല്ല. തന്റെ ശക്തിയേക്കാൾ താഴെയാക്കി ഭൃത്യന്മാരെപ്പോലെയാക്കുകയാകുന്നു. അതുകൊണ്ട് ഈ പറഞ്ഞവർ ശത്രുക്കളായിട്ടു മനുഷ്യന്റെ മനസ്സിൽ ആക്രമിക്കുമ്പോൾ അവരുടെ വേഗത്തെക്കുറിച്ചു സഹനശക്തിസ്വരൂപിണിയായ ക്ഷമാ തൽക്കാലന്തന്നെ അനൎത്ഥത്തെ നിവൃത്തിപ്പിക്കുന്നു. എന്നാൽ ക്ഷമ കാൎയ്യത്തെ കെടുക്കുന്നതെന്നു ഭ്രമിക്കണ്ട. കാൎയ്യങ്ങളിൽ ഗുണദോഷം വിചാരിച്ചു സഹിക്കേണ്ടതുമാത്രം സഹിയ്ക്കുകയാകുന്നു. കാമത്തിന്നു വൈരാഗ്യവും ലോഭത്തിന്നു തൃപ്തിയും, മോഹത്തിന്നു വിചാരവും, മദത്തിന്ന് ഉപശമവും, മത്സരത്തിന്നു പരപ്രീതിയും പ്രത്യേകം ശത്രുക്കളുണ്ടെങ്കിലും അഹങ്കാരസംബന്ധികളായിരിക്കുന്ന കാമാദി അഞ്ചിന്നും വലിയ സഹായിയായി അവരുടെ പുറകെ സദാ സഞ്ചരിക്കുന്ന കോപത്തെ ജയിക്കുന്നതിന്നു സാമൎത്ഥ്യത്തോടുകൂടി വിവേകസംബന്ധികളായിരിക്കുന്ന വിരക്ത്യാദി അഞ്ചിന്നും മുമ്പെ സഞ്ചരിച്ചു ക്ഷമതന്നെ ശത്രുക്കളെ ജയിക്കും. അതുകൊണ്ടു ക്ഷമാ വലിയ ഭൂഷണന്തന്നെ. ക്ഷമവരുമ്പോൾ മൎത്ത്യൻ തന്റെ ഗുണങ്ങളെ അനാദരിച്ചു ദോഷങ്ങളേയും ശത്രു

വിൻെറ ദോഷങ്ങളെ അനാദരിച്ച ഗുണങ്ങളേയും വിചാരിച്ചറിയും, അതു നല്ല ഗുണമാകുന്നു.

ഓൎക്കുന്നന്നിജദോഷമെന്നുമതിനാൽ ദുൎമ്മാൎഗ്ഗമില്ലാതയാ മൂ-
ൾക്കൊമ്പിൽ പരിശുദ്ധി യേറുമതുമല്ലാക്ഷേപവാക്കിങ്കലും തങ്കൽ
ദോഷമറിഞ്ഞു പൊക്കവതിനി വാക്കെന്നു സൽകൌതുകം കേൾ-
ക്കുമ്പോൾ പരിതോഷ മെങ്കിലു സതാം ചൊൽകൊണ്ട ചി-
ന്താമണി. ൯

അന്യൻെറ ഗുണങ്ങളെ പ്രകാശിപ്പിക്കുന്നതുയോഗ്യതയെന്നു പറയുന്നു:

അന്യകലുള്ള ഗുണഭാഗമെടുത്തു മാന്യന്മാരിൽ പരത്തുകില
താന്മപാദാപകാരം ഒന്നാനു കുന്നുകളിലൂഴിയിലുന്നടന്നു തന്നെ
ങ്ങൾക്കൂറാഴിവുചെയ്യിലതിവ ധന്യൻ. ൧൦

## ൩൧-ാം പുഷ്പം

### സന്തോഷം.

കുമതി—നിങ്ങൾ ക്ഷമയുള്ളവൎക്ക് ആക്ഷേപത്തുങ്കലും സന്തോഷമെന്നു പറഞ്ഞല്ലോ. ഇപ്രകാരം അനുചിതസമയത്തു വരുന്ന സന്തോഷം നിന്ദ്യമല്ലയോ?

സുമതി—സന്തോഷം സദാ വന്ദ്യം തന്നെ. അതു നല്ല മനസ്സിൻെറ മുഖ്യലക്ഷണമാകുന്നു. പ്രപഞ്ചത്തിൽ ഓരോ പദാൎത്ഥങ്ങളുടെ വിശേഷഭേദങ്ങളേയും ജന്തുക്കളുടെ സ്വഭാവഭേദങ്ങളേയും മനുഷ്യരുടെ ജ്ഞാനഭേദങ്ങളെയുമറിഞ്ഞിരിക്കുന്നവന്നു കാണുന്നതും കേൾക്കുന്നതും പ്രായേണ അവൻെറ അറിവിൽ ഉൾപ്പെട്ടതാകകൊണ്ട് അവന്നു സകലവും ഉദാഹരണാനുഭവംപോലെ സന്തോഷകാരണംതന്നെ. ആപത്തുകളും ചാപല്യംകൂടാതെ ധൈൎയ്യത്തോടും അതിൻെറ ശക്തിയെക്കുറിച്ച ദൃഢമായ സന്തോഷത്തോടും കൂടിയിരിക്കും. ഇതുകൊണ്ടു യാവനൊരുത്തൻ കോപശീലൻ അവൻ അറിവില്ലാത്തവനെന്നും നിശ്ചയിക്കണം.

സത്വംകലൎന്നമനമെങ്കിലവന്നു സൎവ്വസത്വസ്വഭാവമറിയാമല്ലൊ നിത്യമോദം സത്വം വിപത്തിലുമൊരുമ്പെട്ടമത്തൽനീങ്ങും ചിത്തപ്രസാദമിതു സത്തിന്നു തത്വചിഹ്നം. ൧

സന്തുഷ്ടൻ അല്പമെങ്കിലും തനിക്കു ലഭിച്ചിട്ടുള്ളതുകൊണ്ടും മറ്റൊരുത്തനുണ്ടാകുന്ന ഗുണവൃദ്ധികൊണ്ടും സന്തോഷിക്കും. അസന്തുഷ്ടന്നു വിപരീതമാകുന്നു.

സന്തോഷശീലന്നു ലഭിച്ചതുകൊണ്ടു സൌഖ്യം സന്താപശീലന്നു സമൃദ്ധിയുമേറെ ദുഃഖം സന്താപമെന്തിനിവനെന്നു വിചിന്തചെയ്യാലനൎഘ്യം മലിനമെന്നുടനേധരിക്കും. ൨

കുമതി—സമൃദ്ധിയുണ്ടായാൽ സന്തോഷിക്കാതെ ദുഃഖിക്കുന്നതെങ്ങിനെ?

സുമതി—അത്യാശയെന്നും അസൂയയെന്നും രണ്ടു മഹാദോഷമുണ്ട്. രണ്ടും പ്രായേണ സമൃദ്ധിയുള്ളവരെ ബാധിക്കുന്നു. അപ്പോൾ തനിക്കുള്ള ദ്രവ്യത്തിന്ന് അതിപ്രമാണമുണ്ടാവാൻ വേണ്ടി യത്നംചെയ്യും. അതിലേക്കാരന്റെ സഹായികൾക്കു നേരു കുറയുന്നതിനാൽ അനിഷ്ടവ്യയംകൊണ്ടും ലാഭം വിചാരിച്ചതിൽ കുറയുകകൊണ്ടും സദാ മനസ്താപത്തോടുകൂടിയിരിക്കും. അതുകൊണ്ട്, അത്യാശാ സുഖത്തിന്നു വിരോധംതന്നെ.

അത്യാശയെന്നുണ്ടൊരു മൎത്ത്യപാശമത്യുഗ്രതം തദ്വ്യപനീതകണ്ഠ്യം ബന്ധിക്കിലേറ്റുന്ന വിദൂരദേശേ മോചിക്കിലോടാതൊരിടത്തുനിൽക്കും. ൩

ആശയതിലകമേറി മനുഷ്യന്നാശയേറെ വളരുന്നതോയാം ആശയെഴുമവനങ്ങൊരിക്കലും ലേശതൃപ്തികരണത്തിനു പോരാ.

ദുൎമ്മോഹിക്കു ധനങ്ങളുകൾ പ്രവഹിക്കും ജലത്തിലും തൃപ്തിയില്ല നിറഞ്ഞാലും സൃഷ്ടിയിങ്കലുമാഗ്രഹം. ൪

അത്രയുമല്ല, അത്യാഗ്രഹി ലജ്ജകൂടാതെ യാചിക്കയും ചെയ്യും.

തൃണപ്പുല്ലതിലല്പു പഞ്ഞിയുണ്ടതിലുമല്പു അതിനേക്കാളതിലല്പു യാചകൻ സൎവ്വനിന്ദിതൻ. ൫

ദേഹത്തിൽ പാദഹസ്താദിയത്നസാമഗ്രിയുള്ളവൻ ദേഹി
യെന്നു നടന്നീടിൽ പ്രഹസിക്കുന്നു ദേഹികൾ. ൧

പരിഹാസം പ്രാണസങ്കടന്തന്നെ. ഇതിന്നും അസൂയയും വെറുതെ മനസ്സിനെ ദുഃഖിപ്പിക്കുന്നതാകുന്നു. അസൂയയെന്നു പറയുന്നതു മററൊരുത്തൻറെ ഗുണങ്ങളെ സഹിച്ചുകൂടാതെ വ്യസനപ്പെട്ടുകൊണ്ട് ആ ഗുണങ്ങളിൽ ദൂഷ്യമുണ്ടാക്കാനുള്ള ഇച്ഛയാകുന്നു. ഇതു വലിയ പാപത്തിനു കാരണംതന്നെ.

കണ്ണിന്നുംകടി കണ്ണുവേദന പരശ്രീ കാണ്കിലുംകേൾക്കിലും
തണ്ണെന്നെങ്ങിലുമുണ്ണുവാൻ പണി തുലോം കഷ്ടം! ചിലൎന്നിങ്ങനെ
അന്യൻ ധന്യനടുക്കലെങ്കിലുണവും കിട്ടുന്നു മുട്ടുന്നനാളന്യോന്യം
സുഖമെന്നു മന്യന്ന പരശ്രീയിങ്കലേററം രസം. ൨

അത്രയുമല്ല, ഒരുത്തനുകൂടി ധനവിദ്യാദിപുഷ്ടികളുണ്ടായാൽ അവൻറെ യാചനവും അവിവേകവ്യാപാരവും കാണ്തിട്ടു തനിക്കുംമററുള്ളവൎക്കും അസൗഖ്യമെന്നുള്ളതു നിസ്സംശയമല്ലോ. അപ്പോൾ അവനിൽ ദോഷമാരോപിച്ചു ഗുണംകുറച്ചാൽ അത്രയും ദുഃഖം തങ്ങൾക്കു വരുന്നതിനെ വിചാരിച്ചാലും അസൂയയെ ദൂരെ കളയേണ്ടതാകുന്നു. അതുകൊണ്ട്, അത്യാഗ്രഹവും അസൂയയും സുഖവിരോധികളെന്നറിയണം.

കുമതി—മനുഷ്യനു പശുവൃത്തിപോലെ ഉദരപൂരണത്തിനു മാത്രം ലഭിച്ചാൽമതിയോ? അല്പംകൊണ്ടും ഉദരതൃപ്തിയാകും; അതിൽ അധികമുള്ളതൊക്കെയും അത്യാഗ്രഹം തന്നെ എന്നുവരും. അപ്പോൾ എല്ലാവരും അത്യാഗ്രഹദോഷമുള്ളവരെന്നു വരും. ഭുവിൽ ധനം വളരെ സമ്പാദിച്ചു ധൎമ്മാൎത്ഥകാമങ്ങളെ അനുഭവിക്കേണമെന്നുള്ള നിങ്ങളുടെ വചനവും വിരോധമാകും. ഞാൻ ഒരു ശ്ലോകം കേട്ടിട്ടുണ്ട്.

ജന്മാന്തരോപചിതപുണ്യഫലങ്ങളെല്ലാം ബ്രഹ്മാ കൊടുക്കു
വതിനന്നു തുടൎന്നിടുമ്പോൾ അല്പം ലഭിച്ചവനു തൃപ്തിഭവിച്ചുവെ
ന്നാലിപ്പോളിവന്നു മതിയെന്നു കൊടുക്കയില്ലാ. ൩

സുമതി—പുണ്യഫലങ്ങളായിരിക്കുന്ന ഭോഗ്യനിവഹങ്ങളെ അനുഭവിക്കാനുള്ളവനുവേണ്ടി പ്രയത്നത്തിൽ മനസ്സുകൊടുത്തു യത്നം തുടങ്ങുമ്പോൾ യാതൊരു വിരോധവുംകൂടാതെ ഭോഗ്യസാധന

ങ്ങളെ അടുത്തടുത്തു കാണാം. അപ്പോൾ, ക്രമത്താലെ പടികൾ കേറുന്നപോലെ ക്രമേണ അടുത്തടുത്തൊള്ള ഉത്തരോത്തരശ്രേയസ്സുകളിൽ ഇച്ഛിക്കുന്നതു ന്യായമായിട്ടുള്ള ആഗ്രഹമാകുന്നു; അത് ഈശ്വരൻ കൊടുക്കുന്ന സകലവരത്തെയും വാങ്ങാനുള്ള കയ്യാകുന്നു. എപ്പോൾ അതിന്നു യാദൃഛികമായ വിരോധമെങ്കിലും അന്യോപദ്രവമെങ്കിലും വരുന്നുവോ, അപ്പോൾ അതിനെ ധിക്കരിച്ച് ആഗ്രഹിക്കുന്നതും രണ്ടോ നാലോ പടി എടവിട്ടു ചാടിക്കേറുന്നതുപോലെ ക്രമംവിട്ടു തുലോം ഉപരിസ്ഥിതമായ ശ്രേയസ്സിനെ ഇച്ഛിക്കുന്നതും ദുരാശയെന്നു പറയുന്നു.

നേരായ മാൎഗ്ഗം നിഖിലം ത്യജിച്ചും പാരം വിരോധങ്ങളനാദരിച്ചും സ്വാവസ്ഥയെക്കാളധികം ഭ്രമിച്ചും ഭാവത്തിലിച്ഛിപ്പതഹോ ദുരാശാ. ൯

ഈ ദോഷമില്ലാത്തവന്റെ സ്ഥിതിയെപ്പറ്റി ചതുൎത്ഥസ്കന്ധത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:

സ്വപൌരുഷഗുണത്തിൽനിന്നു കാലവിധി യാതൊന്നിഹ മാനവന്നു നല്കും വിധിയെന്നതിലാദരിച്ചു ചിത്തേ പരിതോഷിക്കുക സൽഗതിക്കെളുപ്പം. ൧൦

ഭാൎയ്യാ പുത്രൻ ശയനമശനം ഭൂഷണം വസ്ത്രഭേദം ധാൎഷ്ട്യം മറ്റും സുഖമിതുകളെന്നതിന്നന്യവും പാൎത്തു കാൎയ്യമെല്ലാമിവയിലധികം ശക്തിയാൽ ദുഃഖിയാതെ ധൈൎയ്യംകൊള്ളും മനുജനു സദാമോദഭാഗ്യം ഭവിക്കും. ൧൧

ജനങ്ങളിൽ പ്രീതി പെരുത്തവന്നു ജനങ്ങളും കീൎത്തികളെ പെരുക്കും സൎവ്വത്തിനും സജ്ജനസഹായം മനമൊളിത്തെങ്കിലനേകസൌഖ്യം. ൧൨

## ൧൭-ാം വൃത്തം.

### കീൎത്തി.

സുമതി—നിങ്ങൾ കീൎത്തിയുടെ കാൎയ്യം പ്രസംഗിച്ചുവല്ലോ,

അതിൽ ഇനിക്കൊരു സംശയമുണ്ട്. ചില സമർത്ഥന്മാർ ധനികന്മാരുടെ സമീപത്തുചെന്നു കീർത്തിയെ കുറിച്ചു വളരെ സ്തോത്രം ചെയ്തു് അവരിൽനിന്നു ദ്രവ്യം സമ്പാദിക്കുന്നു. എന്നാൽ കീർത്തിയെന്നൊരു വാക്കുള്ളതല്ലാതെ ആർക്കും അനുഭവംവരാൻ തക്കവണ്ണമൊരു സാധനമല്ലാ. കീർത്തിയുണ്ടായാലുമില്ലെങ്കിലും മനുഷ്യനു വേണ്ടുന്നതിൽ ശരീരം ആയുസ്സ് ബുദ്ധി ധനമുതലായതിൽ ഒന്നിനെങ്കിലും വർദ്ധനമോ ക്ഷയമോ ഉണ്ടാകുമെന്നും ആരും പറയുന്നില്ല അതുകൊണ്ടു കീർത്തിയുടെ പ്രയോജനമെന്തെന്നുകേട്ടാൽ കൊള്ളാം.

സുമതി—അതുപറയാം, ഭൂമിയിൽ ഉള്ളജനങ്ങളിൽ പലരും യാതൊരഭ്യാസവും അനുശാസനവും കൂടാതെ ബഹുമര്യാദയോടു നടന്ന് അവരവരാൽ കഴിയുന്ന ഗുണങ്ങളെ ചെയ്യുന്നു. അതിനു കാരണമെന്തെന്നാൽ ഓരോസമയം സാധാരണ ജനങ്ങളുടെ മുഖങ്ങളിൽനിന്നു ഓരോ കീർത്തിമാന്മാരുടെ ഗുണങ്ങളെകേട്ടു മനസ്സിൽ സന്തോഷം വർദ്ധിച്ച് അവരിൽ ബഹുമാനത്തോടെ ആ ഗുണങ്ങളെ മനസ്സിൽധരിച്ച്, ഇതു നല്ല രസമുള്ളതുതന്നെ, ഇനിക്കും ഇങ്ങനെ കീർത്തിലഭിച്ചാൽ കൊള്ളാമെന്നു വിചാരിച്ചു തങ്ങളുടെ അനഭ്യാസംകൊണ്ടുവന്നഅയോഗ്യതയെ കുറിച്ചു പശ്ചാത്താപം സംഭവിച്ച് ഇനിയെങ്കിലും കഴിയുന്നപോലെ ഗുണംചെയ്യും. അല്ലെങ്കിലും നല്ലപേരു കേൾക്കണമെന്നുവച്ചു സദാചാരത്തെ വർദ്ധിപ്പിക്കയും തന്റെ അനന്തിരവന്മാർക്ക് ഇതുപോലെ അയോഗ്യത വരരുതെന്നു വിചാരിച്ച് അവരെ അഭ്യസിപ്പിക്കുകയും ചെയ്യുന്നു. ഇങ്ങനെ ബഹുജനങ്ങൾക്കു പലവിധത്തിലുള്ള അറിവുകൊണ്ടു അനേകഗുണങ്ങളെ അനായാസേന സന്തോഷപൂർവ്വകമായിട്ടു ഗ്രഹിപ്പിക്കാൻ സൽകീർത്തിക്കു നല്ല ശക്തിയുണ്ട്. നൂറോ ആയിരമോ ആശാന്മാരുടെ ഗുണത്തെ ഒരു സൽകീർത്തി ചെയ്യുന്നു. അറിവുണ്ടാകുന്നതിൽ അധികമായിട്ട് ഒരു ധർമ്മമില്ലെന്നു ഞാൻ മുമ്പെ പറഞ്ഞുവല്ലോ. അതിനാൽ, യശസ്സു മഹാ പുണ്യപ്രദമാകുന്നു. കാണാതെ ഉള്ള ജനങ്ങളും കീർത്തിമാന്റെ സ്വരൂപം ഒരുവിധത്തിൽ കേട്ടുധരിച്ച് അതിനെ സ്മരിച്ചു സന്തോഷിക്കയും

അതുകൊണ്ട് ഇഹലോകപരലോകങ്ങളെ സാധിക്കേണ്ടവൻ ഒന്നാമതു ദേശകാലങ്ങളെ വിചാരിച്ചു നടന്നു ദുഷ്കീർത്തിവരാതെ സൂക്ഷിക്കണം. ഒരുമാതിരി കഴിയുന്നപോലെ യശസ്സു സമ്പാദിക്കണം. യശസ്വിയായിരുന്നാൽ ഉഭയലോകവും സാധിക്കാം. മോക്ഷത്തിന്നും കൊള്ളാം. സപ്തമസ്കന്ധത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

പുണ്യത്തിനാൽ പാപഫലം കെടുത്തും നിരാദരം പുണ്യഫലം ഭുജിച്ചും പരത്ര ലോകേഷു യശോവിശുദ്ധം പരം ഹരിം യാതി വിമുക്തസംഗൻ. വൃ

ചാരേ വരുന്ന പലതും വ്യസനങ്ങൾ തീർപ്പാൻ ദൂരേ ഗമിക്കിലഥ രാജസമാനമാനം സ്വർഗ്ഗത്തിലും സുകൃതമുള്ളവരിൽ പ്രധാനം സ്വർഗ്ഗത്തിലില്ല സുയശസ്സിനു തുല്യമൊന്നും. ൻ

൧൭-ാം വൃത്തം.

കാലാവയവവിചാരം.

ബാലൻ—കാലം പ്രധാനമായിട്ട പലതും പറയുന്നു. അത് അല്പമെങ്കിലും ശക്തിയുള്ളതിൽ ഒരു വസ്തുവാകുന്നുവോ? അതോ ഏകദ്വിത്ര്യാദി സംഖ്യപോലെ വ്യവഹാരത്തിന്നുവേണ്ടി ഒരു പേരുമാത്രമിട്ടിരിക്കുന്നോ? എന്നറിഞ്ഞാൽ കൊള്ളാം.

സുമതി—കാലം വളരെ ബലമുള്ളതാകുന്നു. ലോകങ്ങൾക്കുദ്ഭവനാശങ്ങൾക്കും കാരണമായിരിക്കുന്നു. ചതുർത്ഥസ്കന്ധത്തിൽ ഇങ്ങിനെ പറയുന്നു:

സമസ്തകാര്യത്തിനു കാരണത്വവും വിഭുത്വവും സർവ്വവിശിഷ്ടശക്തിയും അണ്വാദ്യനേകാവയവപ്രചാരവും കാലത്തിനുണ്ടെന്നു ധരിക്ക സാദരം. ഛ

കുമതി—നിങ്ങൾ ഒരിക്കലും അനുഭവമില്ലാത്തതിനെത്തന്നെ പിന്നെയും പിന്നെയും വർണ്ണിക്കുന്നു. ഒരുമാസമാകയെന്നും രണ്ടുമാസ

മായെന്നും പത്സരമായെന്നും അശ്വതിയെന്നും ഭരണിയെന്നും പ്രതിപദമെന്നും ദ്വിതീയയെന്നും മററും ചില കാലഭേദങ്ങളെ പറയുന്നു. ഇന്ന് അശ്വതികഴിഞ്ഞു ഭരണി തുടങ്ങിയെന്നും പറയുന്നു. ഇതിന്നുമുമ്പെയും എത്രയോ അശ്വതിയും ഭരണിയും കഴിഞ്ഞിട്ടുണ്ട്. ഇതുവരെയും ആ ദിവസങ്ങളിൽ ഒരുഭേദംപോലും കണ്ടിട്ടില്ലാ. അതുകൊണ്ടു ജ്യോതിഷക്കാർ കവടിസ്സമ്പാദിക്കേണ്ടതിന്നോ പഞ്ചാംഗത്തിനകത്തുന്നോ ഈ ഭേദം എങ്ങനെ എടുക്കുമെന്നറിഞ്ഞില്ലാ.

സുമതി—ഞാൻ ഭേദപ്രകാരത്തെ അല്പം പറയാം; അതിന്ന ചില വിവരങ്ങൾ ധരിക്കണം. സൂര്യൻഉദിച്ചാൽ ക്രമേണ പടിഞ്ഞാട്ടു നീങ്ങുമ്പോൾ മദ്ധ്യാഹ്നം അസ്തമയം ഇങ്ങിനെ ഭേദം കാണപ്പെടുന്നു. കാണാതെയാകുമ്പോൾ രാത്രി വരുന്നു. പിന്നെ മുമ്പിലത്തെസ്ഥാനത്തു തന്നെ ഉദിച്ചു രാത്രിയെ കളയുന്നു. ഇങ്ങനെ ഉദയാൽ ഉദയാന്തം ൬൦ നാഴിക കൂടിട്ടുള്ള കാലാവയവത്തെ ദിവസമെന്നു പറയുന്നു. അതിൽ സൂര്യൻ കാണുന്ന സ്ഥലത്തു നില്ക്കുമ്പോൾ പകലെന്നും കാണാത്തസ്ഥലത്താകുമ്പോൾ രാത്രിയെന്നും പറയുന്നതിന്റെ ഭേദം നിനക്കറിവുണ്ടല്ലൊ. സൂര്യൻ ആകാശമാർഗ്ഗത്തുങ്കൽ ഒരുവളയം സഞ്ചരിക്കുന്നമാർഗ്ഗപ്രദേശങ്ങളെ ൧൨ ഭാഗമായിട്ടു വിഭജിച്ചു മേടം ഇടവം തുടങ്ങി പ്രസിദ്ധങ്ങളായ മാസനാമധേയങ്ങൾ ആ ഖണ്ഡങ്ങളിൽകല്പിക്കപ്പെട്ടു. ആ നാമങ്ങൾക്കു രാശിയെന്നും പേരുണ്ട്. നമ്മൾ നാലുനാഴിക ദൂരത്തു പോകുമ്പോൾ അതിന്റെ എടയ്ക്കു പത്തോ പതിനഞ്ചോ ദേശനാമങ്ങൾ അതാതു ദിക്കുകാരാൽ കല്പിക്കപ്പെട്ടുവരായിട്ടു കേൾക്കുന്നില്ലയോ? അതിന്നൊക്കുമെന്നറിക. സൂര്യൻ ഒരു സംവത്സരംകൊണ്ട് ൧൨ രാശിയിലും സഞ്ചരിക്കും അതിൽ ഏതുസമയം ഏതുരാശിയോടു സൂര്യൻ ചേൎന്നിരിക്കും ആ സമയം ആ രാശിയുടെ പേരോടുകൂടി മേടമാസം എടവമാസമെന്നു തുടങ്ങി പറയുന്നു. ആ വാക്കിനു മേടത്തിൽ ആദിത്യൻ ചേൎന്നിരിക്കുന്നു; എടവത്തിൽ ചേൎന്നിരിക്കുന്നു എന്നർത്ഥമാകുന്നു. ഉദ്ദേശം ൩൦ ദിവസംകൊണ്ട് ഒരു രാശിയിൽനിന്നു മറെറാരു രാശിയിൽ സൂര്യൻ പ്രവേശിക്കും. ഒരു രാശിയെ ൩൦ ആയിട്ടു അംശിച്ചതിൽ ഒരംശത്തെ സൂര്യൻ കട

ക്കുമ്പോൾ ഒരുഉദയാസ്തമയം സംഭവിച്ച് ഒരു ദിവസമാകുന്നു. ഒന്നാമത്തും രണ്ടാമത്തും മുതലായ അംശങ്ങളിൽ നില്ക്കുമ്പോൾ ക്രമേണ ൧-ാംനു-യെന്നും ൨-ാംനു-യെന്നും മററും ക്രമേണ പറയുന്നു. ഇങ്ങിനെ എല്ലാമാസത്തിലും അംശസ്ഥിതിയെ തീയ്യതിഎന്നു പറയുന്നു; അംശങ്ങളെ അറുപതായിട്ടു വിഭജിച്ചതു കലയാകുന്നു; അതിൽ ഒരുദിവസത്തെ ൬൦ ആയിട്ടു അംശിച്ചതു നാഴികയാകുന്നു; സൂയ്യന്റെ കലയും നാഴികയും ഏകദേശം ശരിയായിരിക്കും. ഓരോ കല സൂയ്യൻ കടക്കുമ്പോൾ ഇന്ന തീയതിയിൽ ഒന്നു നാഴികയായെന്നും ൨ നാഴികയായെന്നും പറയുന്നു. ഇതിലും ചെറുതായിട്ടു വിഭജിച്ചാൽ പരമാണുവരെയും കാലത്തിന്റെ ചെറിയ അംശങ്ങൾ കല്പിക്കപ്പെടുന്നു; പരാദ്ധം വരെയും വലിയഭാഗങ്ങൾ കല്പിക്കപ്പെടുന്നു. ഇതു ചിലർ ഊഹിച്ച ഒരു കണക്കാകുന്നു. കാലശക്തി വേറെതന്നെ. ചില പ്രദേശങ്ങളിൽ സൂയ്യാദികൾ നില്ക്കുമ്പോൾ ചില വിശേഷശക്തികൾ പ്രകാശിച്ച മനുഷ്യക്ക് അനുഭവത്തെ കൊടുക്കുന്നു. അതു തന്നെ സ്പഷ്ടമല്ലെങ്കിലും വസന്താദി ഓരോ ഋതുക്കളിൽ സംഭവിക്കുന്ന പുഷ്പാദിവിശേഷങ്ങളെക്കൊണ്ടു വൃക്ഷാദികളുടെ വികാരത്തെയും വൃഷ്ടിമുതലായതിനെയും ചെയ്യുന്ന കാലശക്തി സ്പഷ്ടമല്ലൊ. വൃക്ഷങ്ങൾ നമ്മളെപ്പോലെ കണക്കുനോക്കി പൂക്കുകയും കായ്ക്കുകയും ചെയ്യുന്നില്ലാ.

## രാശിഭേദം.

കുമതി—൩൦ ദിവസംവീതം ഒരു രാശിയിൽ സൂയ്യൻനിന്നു സംവത്സരംകൊണ്ടു മേഷാദി ൧൨. രാശിയിലും സൂയ്യൻ സംബന്ധിക്കുന്നു എങ്കിൽ പ്രതിദിനം ജ്യോതിഷികൾ ഇപ്പോൾ മേടം രാശിയെന്നും എടവം രാശിയെന്നും ൧൨. രാശികളെയും പറവാൻ കാരണമെന്താകുന്നു?

സുമതി—വിചാരം, ഗോളത്തിന്റെ സ്വരൂപം വളരെ വിസ്താരമൊള്ളതാകുന്നു. വേഗം മനസ്സിലാക്കുവാൻ പ്രയാസംതന്നെ. എങ്കിലും ഈ സംശയത്തിനു സമാധാനം വരുവാൻ മാത്രം പറയാം. വാക്ക്, രാശി ചക്രം ഭൂമിയെച്ചുററി വളരെ അകലം മേപ്പട്ടും കിഴപ്പോട്ടും വ്യാപിച്ചിരിക്കും. ആ രാശിചക്രം നമ്മുടെ ഉപരിഭാഗത്തു സദാ പടിഞ്ഞാട്ട് അധോഭാഗത്തു കിഴക്കോട്ടും തിരിഞ്ഞുംകൊ

ണ്ടിരിക്കും. ആ ചക്രം ൧൨ ഖണ്ഡമെന്നു മുമ്പു പറഞ്ഞതല്ലൊ; അതിൽ മേടത്തിൻെറ കിഴക്കുവശം എടവവും അതിൻെറ കിഴക്കു മിഥുനവും ഇങ്ങനെക്രമേണ ചുററി താഴെക്കൂടെ കണക്കുകൂട്ടുമ്പോൾ മേടത്തിൻെറ പടിഞ്ഞാറ മീനംരാശി വരും. ഈ ചക്രം മേൽ പടിഞ്ഞാട്ടു തിരിയുമ്പോൾ നമ്മൾ കിഴക്കോട്ടു നോക്കിയാൽ എന്തൊരു സമയം മേടത്തിൻെറ മീനത്തോടു ചേൎന്നഭാഗം ഉദിച്ചു പൊങ്ങിത്തുടങ്ങുന്നു, അപ്പോൾ തുടങ്ങി അതിൻെറ ഭാഗം മുഴുവനും ഉദിച്ചുതീരുന്നവരെ ഇപ്പോൾ മേടമെന്നു പറയുന്നു; ആ വാക്കിനു മേഷരാശ്യുദയകാലമെന്നു താല്പൎയ്യം. പിന്നെ അതിൻെറ കിഴക്കുവശത്തുള്ള എടവം ഉദിക്കും. ഉദ്ദേശം ൫ നാഴികകൊണ്ട് ഒരുരാശി ഉദിക്കും. ൬൦ നാഴികകൊണ്ടു ൧൨ രാശിയും കിഴക്ക് ഉദിക്കയും പടിഞ്ഞാറ് അസ്തമിക്കയും ചെയ്യും. രാശികളെക്കാണ്മാൻ പാടില്ലാത്തതാകകൊണ്ടു രാശികളിൽ സഞ്ചരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും അവകളിൽ സ്ഥിതിപ്പെട്ടിരിക്കുന്ന അശ്വിന്യാദി നക്ഷത്രങ്ങളെക്കൊണ്ടും സ്പഷ്ടമായിട്ടറിയുന്നു. ഈ രാശിചക്രത്തിൽകൂടി ഗ്രഹങ്ങൾ മുകളിൽ കിഴക്കോട്ടു സഞ്ചരിക്കുന്നു. സൂൎയ്യൻ കിഴക്കോട്ടു സഞ്ചരിച്ച് ഒരു രാശിയെ കടക്കുന്നതിൻെറ എടക്കു രാശിചക്രം മുപ്പതു തിരിയും. അപ്പോൾ മുപ്പത് ഉദയാസ്തമയങ്ങളാകകൊണ്ട് (൩൦ ദിവസമാകുന്നതിനാൽ) സൂൎയ്യൻ ഒരു മാസംകൊണ്ട് ഒരു രാശി കടക്കുമെന്നു പറയുന്നു. ചന്ദ്രൻ സൂൎയ്യനെക്കാൾ ഭൂമിയോടടുത്തു സഞ്ചരിക്കകൊണ്ട് ഒരു രാശി കടക്കുന്നതിൻെറ എടക്കു ചക്രം രണ്ടു തിരിഞ്ഞു കാൽഭാഗംകൂടിയേ തിരിയുന്നൊള്ളു. അതുകൊണ്ടു ചന്ദ്രൻ രണ്ടേകാൽ ദിവസംകൊണ്ട് ഒരു രാശിയെ കടക്കുമെന്നു പറയുന്നു. ഇങ്ങിനെ മററുള്ള ഗ്രഹങ്ങളും രാശിചക്രത്തിൽ സഞ്ചരിക്കുമ്പോൾ സഞ്ചാരവൃത്തത്തിനു ഭൂമിയിൽനിന്നുള്ള അകലത്തിൻെറ ആധിക്യാവസ്ഥപോലെ രാശിക്കു വലിപ്പം കൂടുകകൊണ്ടു സമഗതികളായിരിക്കുന്ന ഗ്രഹങ്ങൾക്കു രാശിലംഘനത്തിനു താമസം വരുന്നു.

കുമതി—നിങ്ങൾ പറയുന്നതൊക്കെയും വിപരീതംതന്നെ. ആദിത്യചന്ദ്രന്മാർ ദിവസവും പടിഞ്ഞാട്ടു ഗമിക്കുന്നതു സ്പഷ്ടമായിട്ടു

കാണുമ്പോൾ കിഴക്കോട്ട ഗമിക്കുന്നു എന്നു പറഞ്ഞാൽ വിശ്വസിക്കുന്നില്ല.

സുമതി—ഞാൻ പറയുന്നതു വിചാരിച്ചുനോക്കു! ചന്ദ്രൻ ഉദിച്ചപൊങ്ങുമ്പോൾ ഒരു നക്ഷത്രത്തിന്റെ ചൊവ്വിനു കാണാം. അത് അശ്വതിയുടെ ചൊവ്വിനെങ്കിൽ പിറ്റേദിവസവും നോക്കുമ്പോൾ അതിന്റെ കിഴക്കു നില്ക്കുന്ന ഭരണിയുടെ ചൊവ്വിനു കാണാം. അതിന്റെ പിറ്റേദിവസം അതിന്റെ കിഴക്കുള്ള കാൎത്തികയുടെ ചൊവ്വിനും പിന്നെ രോഹിണിയുടേയും ഇങ്ങിനെ ഒരു ദിവസംകൊണ്ട കിഴക്കോട്ട ഗമിച്ച താഴെക്കൂടെ ചുററി അശ്വതിയുടെ പടിഞ്ഞാറഭാഗത്തു നില്ക്കുന്ന രേവതിയുടെ ചൊവ്വിനു കാണുന്നു. നക്ഷത്രങ്ങൾ ചലനംകൂടാതെ സ്ഥിരങ്ങളായിട്ട നില്ക്കുന്നു എന്നുള്ള ലക്ഷ്യം പലതുമുണ്ട്. അതുപ്പോൾ കിഴക്കോട്ട ഗമിക്കുന്നു എന്നുള്ളതു സ്പഷ്ടമല്ലയോ? ഇതിനെന്നും സപ്തഗ്രഹങ്ങൾക്കും കിഴക്കോട്ട ഗമനമുണ്ടെന്നു സ്പഷ്ടമായിട്ട ലക്ഷ്യമുണ്ട്. നീ ഇതുകൊണ്ട്, അശ്വതിയെന്നും ഭരണിയെന്നും മററും ഇരുപത്തേഴുനാളിന്റെ ഭേദത്തെ അറിക—അശ്വതിയെന്നും ഭരണിയെന്നും മററും പറയുന്നതിന്ന്, അശ്വതിയുടെ ചൊവ്വിനു ചന്ദ്രൻ നില്ക്കുന്ന ദിവസമെന്നും ഭരണിയുടെ ചൊവ്വിനു ചന്ദ്രൻ നില്ക്കുന്ന ദിവസമെന്നും മററും അൎത്ഥമാകുന്നു. ചന്ദ്രന്നു ഗതിവേഗംകൊണ്ട മാസന്തോറും നക്ഷത്രസംബന്ധം വരുന്നതാകകൊണ്ട് എല്ലാമാസത്തിലും അശ്വതി ഭരണിമുതലായതുണ്ടാകുന്നു. എന്നാൽ ഗ്രഹനക്ഷത്രങ്ങൾ തലക്കുമേലെ പടിഞ്ഞാട്ട ഗമിക്കുന്നുഎന്നു തോന്നുന്നതു നിന്റെ കുററമല്ല; എല്ലാവൎക്കും സമ്മതംതന്നെ. അതിന്റെ കാരണം പറയാം: ദൃഷ്ടാന്തം, പടിഞ്ഞാറപോകുന്ന വണ്ടിയുടെ ചക്രം മേൽഭാഗംകൊണ്ട പടിഞ്ഞാട്ട തിരിയുമ്പോൾ ആ ചക്രവളയത്തിലൂടെ ഒരു ഉറമ്പു ചക്രഗതിക്കു വിപരീതമായിട്ട കിഴക്കോട്ട സഞ്ചരിച്ചാലും അതിന്റെ വേഗത്തെക്കാൾ ചക്രവേഗമധികമാകകൊണ്ട് ഉറമ്പും പടിഞ്ഞാട്ട ഗമിക്കുന്നതുപോലെ പടിഞ്ഞാറ നീങ്ങിക്കാണാം. സൂക്ഷിച്ചുനോക്കിയാൽ കുറെനേരം കഴിയുമ്പോൾ മുമ്പെ ഇരുന്ന ചക്രബന്ധത്തിന്റെ കിഴക്കെബന്ധത്തിൽ ഉറമ്പിനെ

കാണാം. അതുപോലെ അതിവേഗത്തോടുള്ള രാശിചക്രഗതിക്കു വിപരീതമായിട്ടു ഗ്രഹങ്ങളുടെ ഗതിയെന്നറിക.

ബാലൻ—മാതാവെ! ചിലർ സൂൎയ്യന്നു ചലനമില്ലെന്നും, ഭൂമി സൂൎയ്യനെ ചുറ്റിസ്സഞ്ചരിക്കുന്നു എന്നും പറയുന്നു. അപ്പോൾ സൂൎയ്യനെ ൧൨ രാശികളിലും കാണുന്നതെങ്ങിനെ.

സുമതി—ഉള്ളതുതന്നെ. ആ പക്ഷവും യുക്തികൊണ്ടു ചെയ്യാം; വിസ്താരമാകകൊണ്ടു പിന്നെപ്പറയാം. ഇപ്പോൾ കാലശക്തി വിചാരം നടക്കട്ടെ. ഇപ്രകാരം നാളിന്റെ വിഭാഗവും പറഞ്ഞല്ലൊ, ഇനി പക്കത്തിന്റെ പറയാം സൂൎയ്യൻ തേജഃസ്വരൂപനും ചന്ദ്രൻ ജലസ്വരൂപനും ആകുന്നു. ഗ്രഹങ്ങളുടേയും ഭൂമിയുടേയും നക്ഷത്രങ്ങളുടേയും ആകൃതി ഉരുണ്ടിട്ടാകുന്നു. സൂൎയ്യരശ്മികൾ അതിദൂരത്തുങ്കൽ വ്യാപിക്കുന്നവയാകകൊണ്ടു സൂൎയ്യന്റെ ചുറ്റുംഭാഗങ്ങളിലുള്ള ഗ്രഹഭൂമി നക്ഷത്രഗോളങ്ങളുടെ പാതിഭാഗത്തു സൂൎയ്യരശ്മി തട്ടീട്ടു എല്ലായ്പോഴും വെളിച്ചമുണ്ടായിരിക്കും. രാശിചക്രം ഭൂമിയെച്ചുറ്റി സഞ്ചരിക്കുന്നതാകകൊണ്ടു ഭൂമിയിങ്കൽ വെളിച്ചം ൬൦ നാഴികകൊണ്ടു നാലുപുറവും ചുറ്റുന്നു. അതുകൊണ്ടു വെളിച്ചമുള്ള പുറം പകലും ഇല്ലാത്തപുറം രാത്രിയുമായിട്ടു തീരുന്നു. ഇതിന്വണ്ണം ജലസ്വരൂപിയായിരിക്കുന്ന ചന്ദ്രന്റെ ഒരു ഭാഗത്തു സൂൎയ്യരശ്മി സ്പൎശിക്കുമ്പോൾ ആ ഭാഗം തന്നെ പ്രകാശിച്ചു അവിടെനിന്നു മൃദുവായിട്ടുണ്ടാകുന്ന രശ്മികളെ ചന്ദ്രികയെന്നു പറയുന്നു. ദൃഷ്ടാന്തം, ഒരു കൊളത്തിന്റെ പടിഞ്ഞാറെഭാഗത്തു കൊളപ്പുരയുള്ളേടത്തു നോക്കിയാൽ സൂൎയ്യൻ ഉദിച്ചുപൊങ്ങുമ്പോൾ സൂൎയ്യരശ്മി കൊളത്തിൽ വ്യാപിക്കുമ്പോൾ കൊളത്തിൽനിന്നു മൃദുക്കളായിരിക്കുന്ന രശ്മികൾ പുറപ്പെട്ടു ചന്ദ്രികപോലെ കൊളപ്പുരയുടെ ഭിത്തിയിൽ വ്യാപിക്കുന്നു. ചന്ദ്രബിംബം സൂൎയ്യബിംബത്തുങ്കൽ അടുക്കുമ്പോൾ സൂൎയ്യനിൽ താഴെ ആകകൊണ്ടു നമ്മുടെ ദൃഷ്ടിക്കു കാണുന്നതിന്റെ മറുപുറത്തു പ്രകാശമായിരിക്കും; അപ്പോൾ നമുക്കു കറുത്ത വാവാകുന്നു. അകലുമ്പോൾ നമ്മൾ കാണുന്ന പുറം പ്രകാശിച്ചിരിക്കും; അപ്പോൾ വെളുത്ത വാവാകുന്നു. ചന്ദ്രന്റെ ഗതിഭേദംകൊണ്ടു ഓരോദിവസം ചന്ദ്രബിംബത്തുങ്കലെ പ്രകാശം ചന്ദ്രബിംബത്തിൽ ൧൫-ൽ ഒ

ത്ത ഭാഗം നീങ്ങി നീങ്ങി പുറം സഞ്ചരിക്കും. അതുകൊണ്ടു ചന്ദ്രന്നു കറുത്ത വാവുമുതൽ വെളുത്ത വാവുവരെ ൰൫ ഭേദം ഉള്ളതിനാൽ ൰൫ കലകളുണ്ടെന്നു പറയുന്നു. ആകാശത്തുങ്കൽ ചന്ദ്രൻ സൂര്യങ്കൽനിന്നു കിഴക്കോട്ടു നീങ്ങി അകന്നുതുടങ്ങുമ്പോൾ കാണുന്നഭാഗത്തു പ്രകാശം കൂടിക്കൂടി വരുന്നതിനാൽ ശുക്ലപക്ഷമാകുന്നു. അതിൽ ഒരു കല പ്രകാശിക്കുന്ന ദിവസം പൂർവ്വപക്ഷപ്രഥമയെന്നും (പൂർവ്വപക്ഷപ്രതിപദമെന്നും) പറയുന്നു. രണ്ടുകല പ്രകാശിക്കുമ്പോൾ ദ്വിതീയയെന്നും മൂന്നാകുമ്പോൾ തൃതീയയെന്നും ക്രമേണ ൰൫-ാം ദിവസം ബിംബത്തിൽ പാതി പൂർണ്ണമായിട്ടു പ്രകാശിച്ചുകാണുന്ന ദിവസം പൂർണ്ണിമയെന്നും (വെളുത്തവാവെന്നും) പറയുന്നു. പിന്നെ സൂര്യനോട് അടുത്തുതുടങ്ങുമ്പോൾ നമ്മൾ കാണുന്നദിക്കിൽ പ്രകാശംകാണുന്ന മറുപുറത്തേക്കു നീങ്ങിത്തുടങ്ങും. അപ്പോൾ ൰൫-ൽ ഒരു ഭാഗം കാണാത്ത പുറത്തുള്ള പ്രകാശം നീങ്ങിക്കാണുന്നു. പുറത്തു പ്രകാശം ക്ഷയിക്കുമ്പോൾ അപരപക്ഷപ്രഥമയെന്നും (അപരപക്ഷപ്രതിപദമെന്നും) തുടങ്ങി ക്രമത്താലെ ൰൫-ാം ദിവസം ദൃശ്യഭാഗത്ത് ഒട്ടും പ്രകാശമില്ലാതെയാകുമ്പോൾ അമാവാസിയെന്നും (കറുത്ത വാവെന്നും) പറയുന്നു.

ബാലൻ—എന്നാൽ സൂര്യാദികൾ അതാതു നക്ഷത്രങ്ങളുടെ നേരെ നില്ക്കുമ്പോൾ അവയെക്കുറിച്ചു നാളും സൂര്യനെ ഒഴിച്ച് ശുക്രാദികളിൽ ഉണ്ടാകുന്ന പ്രകാശഭേദത്തെക്കുറിച്ചു തിഥിയുംകൂടി പറയേണ്ടയോ?

സുമതി—ഉള്ളതുതന്നെ. അപ്രകാരം വേണമെങ്കിൽ അറിഞ്ഞു പറയാം. എന്നാൽ അതിന്നു ഫലഭാഗങ്ങൾ ഒന്നുമില്ലാ. ചന്ദ്രൻ അതാതു നക്ഷത്രങ്ങളുടെ നേരെ വരുമ്പോൾ അതിദൂരസ്ഥിതങ്ങളായിരിക്കുന്ന നക്ഷത്രങ്ങളുമായിട്ട് അപ്രത്യക്ഷമായിരിക്കുന്ന ഒരു സംബന്ധവിശേഷംകൊണ്ട് അതാതു ഷഷ്ടിനാഡികാത്മകമായിരിക്കുന്ന കാലത്തിന്നു വേറെ വേറെ ഓരോ ശക്തിവിശേഷങ്ങൾ സംഭവിച്ച് ആ വിശേഷങ്ങൾ സൂക്ഷ്മബുദ്ധികൾക്ക് അനുഭവപ്പെടുന്നു. അതിന്നെന്നും ചന്ദ്രതിഥികളും ആ കാലങ്ങളിൽ പ്രത്യേകം ഫലഭേദങ്ങളെ ചെയ്യുന്നു. മറ്റുള്ള ഗ്രഹങ്ങളെക്കൊ

ണ്ടു നാളും പക്കവും അറിഞ്ഞാൽ ഇതിനെന്നും ഫലവിശേഷങ്ങളാ നത്തുകൾ ഉപയോഗമില്ലായ്കകൊണ്ടു ഗണിക്കപ്പെടുന്നില്ല. എന്നാൽ നക്ഷത്രങ്ങൾക്കു ചന്ദ്രൻ അന്യഗ്രഹങ്ങളെക്കാൾ അതിദൂരസ്ഥാനങ്ങളിലും സഞ്ചാരിയാകയും ഇരുപത്തേഴുവിഭാഗംകൊണ്ടു വിശേഷഗ്രഹണത്തിന്നു കാരണമാകുന്നു. ദൃഷ്ടാന്തം: ഭൂമിയിൽ ഉള്ള ചന്ദ്രകാന്തശിലയും ജലത്തിൽ ഉള്ള ആമ്പൽപ്പൂവും ആ ചന്ദ്രാഭിമുഖ്യത്തുകൾ വികാരത്തെ പ്രാപിക്കുന്നു. ഇതുകളുടെ നേരെ മുകളിൽ ഉന്നതമായിരിക്കുന്ന വൃക്ഷത്തിലുള്ള പുഷ്പങ്ങൾ ചന്ദ്രനോട് ഇതിലധികം അടുത്തിട്ടാണെങ്കിലും വികാരത്തെ പ്രാപിക്കുന്നില്ല. ഇതിനെന്നും ശക്തിവിശേഷംകൊണ്ടു ഫലോപയോഗം ചേരുമായിട്ട് അദൃശ്യങ്ങളായിരിക്കുന്ന ധൂമകേതുക്കളേയും ഗണിക്കുന്നു. ഇതുകൾ ചന്ദ്രകക്ഷ്യാവൃത്തത്തിൽ പാതമെന്നുള്ള അവയവഭേദമാകുന്നു. ഇതിനെന്നും മറ്റു വളരെ പാതങ്ങളുള്ളതു ഗണിക്കുന്നില്ല. ഇതിനെന്നുംതന്നെ സപ്തഗ്രഹങ്ങൾ കൂടാതെയും ചില തേജോഗോളങ്ങൾ ഗ്രഹങ്ങളെപ്പോലെ വ്യവസ്ഥിതങ്ങളായിട്ടു സഞ്ചരിക്കുന്നുണ്ട്. സപ്തർഷികൾ മുതലായിട്ട് അസംഖ്യം നക്ഷത്രങ്ങളും സ്ഥിതിചെയ്യുന്നു. ഇതുകളെ ദൈവജ്ഞന്മാർ ഉപയോഗപ്പെടായ്കകൊണ്ട് ഗണിക്കുന്നില്ല. ഉപയോഗമില്ലാത്തതിൽ പരിഗണനാത്തിന്നാരംഭിച്ചാൽ ആകാശത്തിൽ നക്ഷത്രങ്ങളും ഭൂമിയിൽ മണൽത്തരികളും അനേകബ്രഹ്മായുസ്സുകൊണ്ടും അഗണ്യങ്ങൾ എന്നു പ്രസിദ്ധമല്ലോ.

ബാലൻ—ആഴ്ചക്ക് ഈ ക്രമം വരാൻ കാരണമെന്ത്? ഭൂമിയോട് അടുത്തിട്ടുള്ള ഗ്രഹക്രമം വിചാരിച്ചാൽ ചന്ദ്രൻ ബുധൻ ശുക്രൻ അർക്കൻ കുജൻ ഗുരു മന്ദൻ ഇങ്ങനെ വരണം. അകന്നിട്ടുള്ള ക്രമമെങ്കിൽ വിപരീതമായിട്ടു മന്ദൻ ഗുരു കുജൻ എന്ന ക്രമം വരണം. ഇതുരണ്ടും കൂടാതെ മൂന്നാമത് ഒരുക്രമം വരാൻ കാരണമെന്ത്?

സുമതി—പറയാം. ഒരു മുഹൂർത്തം രണ്ടുനാഴികയാകുന്നു; അപ്പോൾ പകൽ ൧൫ മുഹൂർത്തവും രാത്രി ൧൫ മുഹൂർത്തവും ഇങ്ങനെ ഒരു ദിവസത്തിൽ ൩൦ മുഹൂർത്തമായിട്ടു വിഭജിച്ച് ഓരോ മു

ഹൂൎത്തത്തിന്നു ഭൂമിക്കു് അകന്നു ക്രമേണ അടുക്കുന്ന ശനിഗുൎവ്വാദിക്രമേണ ഗ്രഹങ്ങൾക്കു് ഈശ്വരൻ ആധിപത്യം കൊടുത്തു; അതു ഗ്രഹങ്ങളുടെ കാലഹോരയെന്നു പറയുന്നു. ആ കാലഹോരകളിൽ ഗ്രഹങ്ങളും അവരവരുടെ സ്വാഭാവികശക്തികളെ കൊണ്ടു തന്നെ പ്രകാശിപ്പിക്കുന്നു. ആ ശക്തിഭേദങ്ങൾ സൂക്ഷിച്ചാൽ യാത്രാമുഹൂൎത്താദികളിൽ പറയുന്ന ഫലങ്ങളെക്കൊണ്ടു് അനുഭവം വരും. അപ്പോൾ ആധിപത്യം കൊടുത്ത ദിവസം സൂൎയ്യോദയമുഹൂൎത്തത്തുങ്കൽ ഏതു ഗ്രഹത്തിന്നു് ആധിപത്യം ലഭിച്ചു ആ ഗ്രഹം തുടങ്ങി മന്ദഗുൎവ്വാദിക്രമേണ ൨൪ മുഹൂൎത്തങ്ങളേയും അനുഭവിച്ചു് ൨൫-ാമത്തെ കാലഹോര പിറ്റേദിവസം ഉദയത്തുങ്കൽ വരും. അതു മന്ദഗുൎവ്വാദിക്രമേണ ൪-ാമത്തേതു് ആയിരിക്കും. അപ്പോൾ ഇന്നു് ഉദയത്തുങ്കൽ ശനിയുടെ കാലഹോരയായിരുന്നുവെങ്കിൽ നാളെ ഉദയത്തുങ്കൽ ശനിമുതൽ നാലാമത്തെ സൂൎയ്യന്റെ കാലഹോര വരും. പിറ്റേദിവസം സൂൎയ്യൻമുതൽ നാലാമത്തെ ചന്ദ്രന്റെ കാലഹോര വരും. ഇങ്ങിനെ ക്രമേണ പോകുമ്പോൾ സൂൎയ്യ-ചന്ദ്ര-കുജ-ബുധ-ഗുരു-ശുക്ര-മന്ദന്മാൎക്കു് ക്രമേണ സൂൎയ്യോദയത്തുങ്കൽ ഹോരാധിപത്യം ഭവിക്കും. ഉദയഹോരാധിപന്മാൎക്കു് അതാതുദിവസത്തിൽ വിശേഷാൽശക്തിയേയും ഈശ്വരൻ കൊടുത്തിരിക്കുന്നു. അതുകൊണ്ടു് ഇപ്പോൾ നടപ്പുള്ള വാരക്രമത്തിന്നു കാരണം സ്പഷ്ടമായല്ലൊ. ഈ വിവരം ആൎയ്യഭടാചാൎയ്യൻ കാലക്രിയാപാദത്തിൽ പറഞ്ഞിട്ടുണ്ടു്.

## ഗ്രഹചാരാദിഫലം.

കുമതി—വിചാരം, മാസം-നാളു്-പക്ഷം-രാശി-ആഴ്ച ഇതുകളുടെ നാമധേയമാത്രംകൊണ്ടു് ഇതു ശൂന്യമാസമാണെന്നും ഭരണിയും കാൎത്തികയും ആണെന്നും ഏകാദശി ആണെന്നും പാപോദയരാശി ആണെന്നും പാപവാരമെന്നും മററും പറഞ്ഞു വേണ്ടുന്ന കാൎയ്യങ്ങൾക്കു വിരോധം പറയുമ്പോൾ ഇതു് അസംബന്ധമായിട്ടുള്ള പരോപദ്രവമെന്നു വിചാരിച്ചു് എനിക്കു നന്നെ ദ്വേഷ്യം വരാറുണ്ടു്. ഇപ്പോൾ ഇതാകയും കാലഭേദങ്ങളെ അറിയാൻ കാര

ങ്ങളായിട്ടുള്ള വാക്കുകളെന്നു ബോധംവന്നു. ഇതിന്നൊന്നും അഷ്ടമത്തിൽ ശനിയെന്നും പഞ്ചമത്തെ വ്യാഴമെന്നും ഔദാര്യമെന്നും മററും പറയുന്നതു ശരിയായിട്ടു വരാം. എന്നാൽ കാലഭേദങ്ങൾക്കു ജ്യോതിഷികൾ പറയുന്നതുപോലെ ഫലമുണ്ടോ എന്നറിയണം. വാക്ക്, ആറു കാലഭേദത്തിന്റെ കാര്യമിരിക്കട്ടെ ഫലഭേദത്തെക്കുറിച്ചു നിങ്ങൾ പറയുന്നതു വെറുതെതന്നെ. ഒരുത്തൻ ശനിയുടെ കാലഹോരയിൽ യാത്രപുറപ്പെട്ടുകകൊണ്ടു കാര്യത്തിന്നു വിഘ്നം വന്നുവെന്നും വ്യാഴത്തിന്റെ കാലഹോരയിൽ പുറപ്പെട്ടു വന്നു സഫലമായെന്നും ദുശ്ശകുനംകൊണ്ട് അനർത്ഥം വന്നുവെന്നും സുശകുനംകൊണ്ടു ഗുണം വന്നുവെന്നും മററും അജ്ഞാനംകൊണ്ടു പലവിധത്തിൽ ബുദ്ധി ഭ്രമിക്കുന്നു. അതിന്റെ വിവരം ഞാൻ പറയാം: ഒരുത്തൻ അങ്ങാടിയിൽ അരി വാങ്ങിക്കാൻ പോകുമ്പോൾ നല്ല ശകുനം നോക്കിപ്പുറപ്പെട്ടാൽ അവൻ കടയിൽ ചെല്ലുമ്പോൾ പരിചയമുള്ള കച്ചവടക്കാരൻ കടതുറന്നു ഹാജരായിരുന്നാൽ സുശകുനഫലമെന്നു വിചാരിക്കും. ആ യാത്രക്കുതന്നെ മാർഗ്ഗത്തുങ്കൽ രണ്ടു തവണ കാലുതട്ടുകയും ഒരിക്കൽ പട്ടികടിക്കാൻ വരികയുമുണ്ടായിരിക്കും അത് ഓർക്കയില്ലാ. പിന്നെ ഒരു ദിവസം സുശകുനം നോക്കി പോകുമ്പോൾ മാർഗ്ഗത്തുങ്കൽ ഒരിഷ്ടജനത്തെ കണ്ടു സന്തോഷസല്ലാപത്തിന് എടവരും. കടയിൽ ചെല്ലുമ്പോൾ കച്ചവടക്കാരൻ കടപൂട്ടി പോയിരിക്കും. അപ്പോൾ ശകുനശ്രദ്ധക്കാരൻ തന്റെ ഉദ്ദേശ്യവിഘ്നത്തെ വിചാരിക്കാതെ അരിക്ക് അല്പം താമസം വന്നുവെങ്കിലും സുശകുനത്തിന്റെ ഫലം അതിശയംതന്നെ. വിചാരിക്കാത്ത മിത്രദർശനംകൊണ്ടു സന്തോഷം ലഭിച്ചുവെന്നു വിചാരിക്കും. എന്നാൽ ഇവൻതന്നെ മുമ്പിലത്തെ യാത്രദിവസം ദുശ്ശകുനമെന്നു ഭ്രമിച്ചെങ്കിൽ കാലു തട്ടിയതും പട്ടികടിക്കാൻ വന്നതും ദുശ്ശകുനഫലമെന്നും കട തുറന്നിരുന്നതു അങ്ങാടിസ്വഭാവമെന്നും വിചാരിക്കും. രണ്ടാം ദിവസവും ദുശ്ശകുനമെന്നു ഭ്രമിച്ചാൽ കട പൂട്ടിയിരുന്നത് അതിന്റെ ഫലമെന്നും മിത്രദർശനത്തെക്കുറിച്ച് അങ്ങാടിയിൽ പലരെയും കാണുന്നതു സ്വഭാവമെന്നും വിചാരിക്കും. ഇതിന്നൊക്കെത്തന്നെ അന്ധമതാശി

ക്ഷണനേരം പുറപ്പെട്ടാലും ദൂരെപ്പോയി വരുന്നതിന്നു മുമ്പിൽ അനേകം ഇഷ്ടാനിഷ്ടങ്ങൾ സംഭവിക്കും. അജ്ഞാനമുള്ളവൻ അനിഷ്ടങ്ങളെ അഷ്ടമരാശിക്കൂറിന്റെ ഫലമെന്നു വെറുതെ വിചാരിക്കുന്നു. ഇപ്രകാരംതന്നെ ഗ്രഹചാരഫലങ്ങളിലും ജാതകഫലങ്ങളിലും പ്രശ്നങ്ങളിലും ഭ്രമിച്ചു ബുദ്ധിമുട്ടുന്നു. അത്രയുമല്ലാ, സൂര്യാദിഗ്രഹങ്ങൾ ഓരോന്നേയൊള്ളു; ഭൂമിയിങ്കൽ നിറഞ്ഞുകിടക്കുന്ന മനുഷ്യർക്കൊക്കെയും പ്രതിക്ഷണം ജ്യോതിഷികൾ പറയുംവണ്ണം പലവിധങ്ങളായിരിക്കുന്ന ഫലങ്ങളെ കൊടുക്കാൻ എങ്ങിനെ അവക്കു ശക്തിയുണ്ടാവും? ഒരു ഭവനത്തിൽതന്നെ നാലാളുണ്ടെങ്കിൽ ഒരുത്തനു ജന്മത്തിലും ഒരുത്തനു ൭-ാമേടത്തും മറ്റുമായിരിക്കും. ഈ വിവരമൊക്കെയും ഓർമ്മയോടുകൂടി ഗ്രഹങ്ങൾ പ്രത്യേകം ഭിന്നഫലം കൊടുക്കുമെന്നുള്ള ഭ്രമം വലിയ തെറ്റുതന്നെ.

സുമതി.—വിചാരം, ദൃശ്യങ്ങളായി അല്പ വിസ്തൃതങ്ങളായിരിക്കുന്ന ചില വസ്തുക്കളുടെ ശക്തിയെ മാത്രം അറിഞ്ഞ് അപ്രത്യക്ഷങ്ങളിൽ അവിശ്വാസത്തോടുകൂടീട്ടുള്ളവരെ അദൃശ്യങ്ങളായി അനല്പ വിസ്തൃതങ്ങളായി സുകൃതാധീനന്മാരുടെ ഉള്ളിൽ സ്വഭാവേന പ്രവേശിക്കാത്തവയായിരിക്കുന്ന വസ്തുഭേദങ്ങളെക്കൊണ്ടു ബോധം വരുത്താൻ പ്രയാസമൊണ്ട്; എങ്കിലും നോക്കാം. വാക്ക്, അല്ലയോ കുമതി! അറിവിന്റെ മഹിമ ഇത്രയെന്ന് ആർക്കും പരിച്ഛേദിച്ചുകൂടാ. ഇവിടെയുള്ള പദാർത്ഥങ്ങളെക്കുറിച്ചുള്ള അറിവുകൊണ്ടു യോഗ്യനെന്നു ഭാവിക്കുന്നവന് അന്യദേശവിശേഷങ്ങളെ അറിയുമ്പോൾ ഞാൻ ഒന്നും അറിഞ്ഞിട്ടില്ലെന്നു തോന്നും. അതു വിചാരിക്കാൻ ഭാവമില്ലെങ്കിൽ യോഗ്യതയെ നല്ലവണ്ണം രക്ഷിക്കാം. അതിവണ്ണം പ്രത്യക്ഷങ്ങളായിരിക്കുന്ന ചില വസ്തുക്കളുടെ ജ്ഞാനംകൊണ്ടു സർവ്വജ്ഞനെന്നു ഭാവിച്ചിട്ടുള്ളവൻ അപ്രത്യക്ഷഭേദങ്ങളെ സത്യവാദിയായിരിക്കുന്ന സജ്ജനങ്ങളിൽനിന്നു സയുക്തികമാകുംവണ്ണം കേട്ട് അനുഭവം വരുമ്പോൾ ഞാൻ അജ്ഞനെന്നു താനേ ബോധംവരും. ഭർത്തൃഹരിയും പറയുന്നു.

യദാ കിഞ്ചിജ്ജ്ഞോഹം ഗജ ഇവ മദാന്ധസ്സമഭവം തദാ സർവ്വ
ജ്ഞോസ്മീത്യഭവദവലിപ്തം മമ മനഃ യദാ കിഞ്ചിൽ കിഞ്ചിൽ ബുധ

സുമതി— അതുകൊണ്ടും വിരോധമില്ല. കാലം-വായു-അഗ്നി-മുതലായുള്ള ദൈവത്തിന്റെ പ്രധാനപ്പെട്ട അംശങ്ങളെന്നും കാലം ഈശ്വരൻതന്നെ എന്നും പ്രമാണമുണ്ട്. ഭാരതശ്ലോകത്തിന്റെ ഭാഷാശ്ലോകം.

കാലാഖ്യനായ ഭഗവാനിഹ സർവ്വജീവകർമ്മങ്ങളെത്തുവരവർക്കു വിധിച്ചപോലെ കാര്യങ്ങളും കാര്യഗുണദോഷഫലങ്ങളും നല്കും കാലം കഴിഞ്ഞിഹ ഗമിപ്പതിനായലോകേ. ൩൨

പ്രഥമസ്കന്ധത്തിൽ പറഞ്ഞതിന്റെ ഭാഷ:

കാലകർമ്മഗുണയന്ത്രയന്ത്രിതം പഞ്ചഭൂതമയജീവപഞ്ജരം അന്യരക്ഷണ വിധിക്കിതെങ്ങിനെ ശക്തമാമജഗരാസ്യഭോപമം. ൩൩

എന്നാൽ ഒരു കാലംതന്നെ ഏകകാലത്തങ്കൽ ചിലരെ അനേകവിധത്തിൽ സുഖിപ്പിക്കയും ചിലരെ ദുഃഖിപ്പിക്കയും ചെയ്യുന്നതെങ്ങിനെ എന്നു ശങ്കിക്കേണ്ട. ഒരു വായുതന്നെ അനേകദേഹങ്ങളെ സുഖമായിട്ടു നടത്തുകയും അനേകങ്ങളെ ബാധിക്കയും അനേകം കപ്പലുകളെ ക്ഷണത്തിൽ ഓടിക്കയും ഏകകാലത്തുങ്കൽ ചെയ്യുന്നു. അതിനെന്നപോലെ അഗ്നിയും ദേഹത്തിൽ സൂക്ഷ്മശക്തിയോടുകൂടി ദേഹരക്ഷയിൽചേൎന്നു ജീവധാരണം ചെയ്യുന്നു; അന്നാദികളെ പാകം ചെയ്യുന്നു; പാനാദികളെ ദഹിപ്പിക്കുന്നു. ഇതിനെന്നപോലെ കാലവും ഒന്നുതന്നെ. അനേകാവയവങ്ങളോടുകൂടിയിരിക്കയും പഞ്ചഭൂതങ്ങളെക്കാൾ വ്യാപകനായിരിക്കയും അതിശക്തനായിരിക്കയും ചെയ്യുന്നു. അതുകൊണ്ട് ഒരു സമയംതന്നെ ജീവകർമ്മങ്ങളെ അനുസരിച്ച് അനേകവിധത്തിൽ കാര്യങ്ങളെ ചെയ്യുന്നതിന്നു ശക്തനെന്നറിക. അഗ്നി ആശ്രയത്തിന്റെയും, വായു സഹായത്തിന്റെയും ഭേദംപോലെ ശക്തിവിശേഷത്തോടുകൂടി ഇരിക്കും. വായു ആകാശത്തിന്റെയും മേഘങ്ങളുടെയും സംബന്ധഭേദംപോലെ ശക്തിവിശേഷത്തോടുകൂടിയിരിക്കും. കാലം കർമ്മഗുണങ്ങളുടെ സംബന്ധവിശേഷംപോലെ ശക്തിവിശേഷത്തോടുകൂടി ഇരിക്കുമെന്നറിക.

കമല— പഞ്ചഭൂതത്തിന്നു ജ്ഞാനശക്തി ഇല്ലാത്തപോലെ കാലത്തിന്നും ജ്ഞാനശക്തിയില്ലെന്നു വന്നല്ലൊ.

സുമതി—നമ്മളെപ്പോലെ കണ്ടുകേട്ടറികയും പറകയുമില്ലെന്നു വിചാരിച്ചു കാലത്തിനു് അറിവില്ലെന്നു വിചാരിക്കേണ്ട. നമ്മൾ സ്ഥൂലാവയവങ്ങളെ മാത്രമെ അറിയുന്നുള്ളു. അവയവിക്കു വളരെ വിശേഷജ്ഞാനശക്തിയുണ്ടെന്നുതന്നെ ഫലങ്ങളെക്കൊണ്ടു നിശ്ചയിക്കാം.

കുമതി—കാലമോ ഗ്രഹങ്ങളോ സുഖദുഃഖങ്ങളെ ചെയ്യുന്നു?

സുമതി— കാലാവയവങ്ങളിൽ ചേർന്നിരിക്കുന്ന ഗ്രഹങ്ങൾ വേറെ എന്നു വിചാരിക്കേണ്ടാ. ഒരു ശരീരത്തിൽ ശിരോമുഖഗളാദി സ്ഥിരാവയവങ്ങളും രസരക്താദി ചലാവയവങ്ങളും ഭവിക്കുന്നതെങ്ങിനെ അതിന്വണ്ണം കാലാവയവിക്കു മേഷാദിരാശികളും അതുകളിൽ സഞ്ചരിക്കുന്ന ഗ്രഹങ്ങളും അവയവങ്ങളാകുന്നു. ഹോരയിൽ 'കാലാംഗാനി വരാംഗമാനനമുരോ' എന്നുതുടങ്ങി പറഞ്ഞിട്ടുമുണ്ടു്. അതുകൊണ്ടു ഗ്രഹങ്ങൾ ചെയ്താലും കാലം ചെയ്തു എന്നു പറയുന്നതു മുഖ്യമാകുന്നു. മഹാവയവിയിങ്കലെ അവയവങ്ങൾക്കു ചില സ്വതന്ത്രശക്തിയും ഉണ്ടാകകൊണ്ടു ഗ്രഹപ്രസാദംകൊണ്ടും വിപത്തുകൾ നിവൃത്തിക്കുന്നു. ഇപ്രകാരം കാലാവയവങ്ങളുടെ അത്ഭുതശക്തിയെ ഊഹിച്ചുകൊൾക. ഷഷ്ഠസ്കന്ധത്തിൽ രണ്ടു ശ്ലോകങ്ങൾക്കു ഭാഷാശ്ലോകം കേൾക്കുക.

സമ്പത്തുമായുസ്സുമാരോഗ്യതാദി ഗുണങ്ങളും കാലവശാൽഭവിക്കും ദുഷ്കാലമുള്ളോഷ്ണഹിമ വൈപരീത്യം യത്നപ്പെടാതെങ്ങു വരുന്നപോലെ. ൧

കൂട്ടൊന്നിരിക്കൽ പിരിയുന്നു പിന്നെ നദീപ്രവാഹേ ചരലെന്നപോലെ ജനങ്ങളും കാലവശേന ചെയ്യും നാനാപദാർത്ഥേഷു വിയോഗയോഗം. ൨

കുമതി— ഗുണദോഷങ്ങൾ സംഭവിച്ചതിൽ പിന്നെ അതുകൾ കാലം ചെയ്തുവെന്നു പറയുന്നതു ശാസ്ത്രമാകാമെങ്കിലും ദൃഢവിശ്വാസത്തെ ചെയ്യുന്നില്ലാ. മേൽ വരാനുള്ളതിനെക്കുറിച്ചു ജ്യോതിഷികൾ പറയുന്നതിൽ ചിലതു് ഒത്തെങ്കിലും ചിലതു തെറ്റുകയും ചെയ്യുന്നു; അതിനു കാരണമെന്തെന്നു പറഞ്ഞാലും.

സുമതി—അതിന്നു ശാസ്ത്രത്തിന്റെ കുററമൊട്ടുമില്ല; ശാസ്ത്രജ്ഞന്മാരുടെ കുററമെന്നുതന്നെ പറയണം. അതിന്റെ വിവരം പറയാം: വളരെ വിസ്താരമുള്ള എല്ലാശാസ്ത്രങ്ങളിലും സാമാന്യവിശേഷവചനങ്ങളെ കൊണ്ടു വിധിക്കുന്നു. വിശേഷവിധികൾ മുഴുവനുമറിയാതെ സാമാന്യവിധിയെ മാത്രം അറിയുന്നവന്നു വളരെ തെററുവരും. ദൃഷ്ടാന്തം: ജനങ്ങളെ രക്ഷിക്കേണമെന്നു സാമാന്യവചനം; അക്രമംചെയ്യുന്നവനെ ശിക്ഷിക്കേണമെന്നു വിശേഷവചനം. അന്യോപദ്രവത്തുങ്കൽനിന്നു നിവൃത്തിപ്പാനായിട്ടുള്ള അക്രമമെങ്കിൽ ശിക്ഷിക്കേണ്ട എന്നു പിന്നെയും വിശേഷവചനം. അതു ദ്വേഷത്തോടുകൂടി വേണ്ടതിൽ അധികമായെങ്കിൽ കൊറെ ശിക്ഷിക്കേണം എന്നു പിന്നെയും വിശേഷം. ഇതിന്നും ഉച്ചമേടത്തു വ്യാഴം നിന്നാൽ ഗുണമെന്നു സാമാന്യം; അതു ശത്രുക്ഷേത്രമെങ്കിൽ ദോഷസഹിതമെന്നു വിശേഷം. ബന്ധു ദൃഷ്ടിയുണ്ടെങ്കിൽ ഗുണമെന്നു പിന്നെയും വിശേഷം. അതിന്നു നീചക്ഷേത്രസ്ഥിതിയെങ്കിൽ ദോഷമെന്നു പിന്നെയും വിശേഷം. ഇങ്ങനെ അനേകവിശേഷങ്ങൾ ജ്യോതിശ്ശാസ്ത്രത്തിൽ ഗ്രഹിക്കേണ്ടുള്ളതു മുഴുവനും ഗ്രഹിക്കാതെ സാമാന്യവിധികളെയും ചില വിശേഷങ്ങളെയും മാത്രം ഗ്രഹിച്ചു ഫലം പറകകൊണ്ടു ചിലതു തെററുന്നു. ഇതിന്നും ഭാവബലം ആശ്രയബലം മുതലായി അതിസൂക്ഷ്മങ്ങളായ ഗുണദോഷകരങ്ങളെ വിചാരിക്കേണം. ഇതിന്നും ഒരുത്തന്നു നല്ല യോഗഫലമോ ദശാഫലമോ ഉള്ളസമയം അതിന്റെ ഗുണോൽക്കൎഷംകൊണ്ടു ചാരഫലങ്ങളും പാപകാലഹോരാഫലം ദുശ്ശകുനഫലം മുതലായതും ദുൎബ്ബലതകൊണ്ടു പ്രകാശിക്കയില്ല. ഇതുപോലെ നിന്ദ്യയോഗദുൎദ്ദശാദിദുഷ്കാലപ്രാബല്യതയിങ്കൽ ശോഭനചാരഫലാദിയും നിഷ്ഫലമാകുന്നു. അതുകൊണ്ടു പ്രായേണ അത്യൽകൃഷ്ടഗുണദോഷഫലം സമ്മിശ്രമല്ലാത്തവരിൽ ഫലം പ്രകാശിക്കും; മിശ്രന്മാരിൽ നന്നെ വിചാരിച്ചു പറഞ്ഞാൽ ഒക്കും. നല്ലഫലാനുഭവകാലമുള്ളവരിൽ ചിലർ തന്റെ ഗുണകാലഗതിയെ വിചാരിക്കാതെ അതിനാൽ ഭാഗ്യങ്ങളായിരിക്കുന്ന [illegible] ഫലങ്ങൾ [illegible] തല്ക്കാലനിഷ്ഫലതയെ മാത്രം അറിഞ്ഞു ശാസ്ത്ര[illegible]യും നി

ന്ദിക്കുന്നു. അവർതന്നെ ദുഷ്ഫലപ്രാപ്തിയിങ്കൽ യാതനകൾക്കു വൈ
ഫല്യം വരുമ്പോൾ വ്യസനകാരണമറിവാൻ ജ്യോതിശ്ശാസ്ത്രത്തെ
ആദരിക്കയും ചെയ്യുന്നു. പ്രബലത്താൽ ദുർബ്ബലബാധയിങ്കൽ ദൃ
ഷ്ടാന്തം; ഒരു അധികാരിക്ക് അനേകകാര്യങ്ങളിൽ നിർവ്വാഹശക്തിയു
ണ്ടെങ്കിലും തന്റെ മേലധികാരിയുടെ ശക്തി പ്രചാരത്തിങ്കലുള്ള
ഒതുക്കത്തെക്കണ്ടു ചിലർ ഇവൻ നിസ്സാരനെന്നു വിചാരിച്ചാൽ
വിചാരിക്കുന്നവർക്കു മൌഢ്യമെന്നുതന്നെ അറിയുന്നവർ വിചാ
രിക്കും.

കുമതി—ലോകത്തുങ്കൽ ഒരു ജ്യോതിഷി എങ്കിലും മേൽ വ
രുവാനുള്ള കാര്യത്തിൽ ഇന്ന ഇന്ന പ്രകാരം വരുമെന്നു പറ
യാൻ ശക്തനായിട്ടില്ലാത്തപ്പോൾ ഇത് ശെരിയെന്നു നിങ്ങൾക്ക്
എന്തൊരനുഭവംകൊണ്ടു നിശ്ചയം വന്നു?

സുമതി—ദൃഷ്ടാന്തം പറയട്ടെ; ഒരു തൈയിൽ തരം തിരിക്കു
മ്പോൾ ഇത്ര ഓലമടലെന്നും. ഇത്ര ഫലമെന്നും കണക്കാ
ക്കി പറയുന്നു. ഒരു നെല്ലിൽ ഇത്ര മണിയെന്നും ഇന്ന
നിലത്തിൽ ഇത്ര വിളവെന്നും അനുഭവംകൊണ്ടു സത്യവാച
കമായിട്ട് എഴുതുകയും ചെയ്യുന്നുണ്ട്. മേൽ വിളയുന്ന ഫല
ങ്ങൾ അതിൻവണ്ണം എഴുതുംപ്രകാരംതന്നെ ഏറക്കൊറച്ചി
ൽ കൂടാതെ കാണുന്നില്ലാ എന്നാൽ, ചിലപ്പോൾ തീരെ തെററ
മെങ്കിലും പല സമയവും ഫലങ്ങളെ അനുഭവിക്കുന്നുണ്ട്. അ
തിൻവണ്ണം വിശേഷലക്ഷണദോഷം കൂടാതെ സാമാന്യലക്ഷണഗു
ണങ്ങൾ സന്താനലാഭം പുത്രലാഭം എന്നും മററും വിവരം അ
നേക ജ്യോതിഷികൾ അനേകഫലങ്ങളെ പറയുന്നത് അനുഭ
വമായിരിക്കകൊണ്ടു ശാസ്ത്രം സത്യമെന്നു ഞാൻ പറയുന്നു. എ
ന്നാൽ ഈ ശാസ്ത്രംകൊണ്ടു ഭവിഷ്യത്തുകൾ വിവരജ്ഞാനം പോ
രാ എങ്കിലും വിശേഷഗുണമുള്ള കാലമെന്നും സാമാന്യഗുണകാ
ലമെന്നും അത്യന്തദോഷകാലമെന്നും സാമാന്യദോഷകാലമെന്നും
മററും സാമാന്യേന അറിയുന്നതുതന്നെ മുഖ്യമായ ഫലമാകുന്നു.
ഈ അറിവിനെ തെററവരുന്നത് അത്യന്തദുർല്ലഭംതന്നെ. ഭവിഷ്യ
ത്തിനെ അറിവാൻ ഇത്രയും കൂടെ മറെറാന്നുമില്ലായ്കകൊണ്ട് അ
നേക ജനത്തിന് ഉപയോഗപ്പെട്ട ജ്യോതിഷഫലഭാഗം ജ

ങ്ങൾക്ക വളരെ ആവശ്യംതന്നെയാകുന്നു. കാലശകുനാദിക ളുടെ ഗുണദോഷഫലസാമ്മിശ്ര്യങ്ങളുകൾ ഇഷ്ടാനിഷ്ടങ്ങൾ കല ർന്നിരിക്കും; അതുകൊണ്ടു നീ മുമ്പെ ശകുനജ്ഞക്കാരന്റെ വൃത്താ ന്തം ഉദാഹരിച്ചതിന്നു സമാധാനം വിചാരിക്കു.

കുമതി— ആട്ടെ, നിങ്ങൾ മനുഷ്യശക്തിയെക്കാൾ കാലശ ക്തിക്ക പ്രബലത എന്നും കാലഗുണങ്ങളുകളെ യത്നഗുണം ല ഭിക്കൂ എന്നും പറഞ്ഞുവല്ലൊ; ഇവിടെ ഇപ്പോൾ പ്രമാണംകൊ ണ്ടും യുക്തികൊണ്ടും നിങ്ങളെ തോററവനൊ മടക്കാം. ഭാരത ത്തിൽ ഒരു ശ്ലോകത്തിന്നു ഭാഷാശ്ലോകം കേട്ടിട്ടില്ലെ:—

രാജാവിനോ കാരണമിന്നു കാലം കാലത്തിനോ കാരണമി ന്നു രാജാ എന്നിങ്ങിനെ സംശയമൊട്ടുവേണ്ടാ രാജാവു കാലത്തിന്നു ഹേതുവാകും.
൧

ദൃഷ്ടാന്തം, ഒരു രാജ്യത്തു ചോരന്മാരുടെയും അധികാരിക ളുടെയും അക്രമംകൊണ്ടു ഫലമേറെത്തു വൃക്ഷങ്ങൾക്കും ഫലമേറാത്ത വൃക്ഷങ്ങൾക്കും മററുമുള്ളവക്കും ഒരുപോലെ പ്രതിദിനം അർത്ഥനാ ശംകൊണ്ടു വലച്ചിലുള്ളപ്പോൾ ഗുണവാനായും ശക്തനായും ഒരു രാജാവുണ്ടായി, സ്വശക്തികൊണ്ടു ദുഷ്ടശിക്ഷയും ശിഷ്ടര ക്ഷയും ചെയ്യുംപോൾ ആ രാജ്യത്തു സകല ജനങ്ങൾക്കും നല്ല കാലം വരുന്നു. അതിവണ്ണംതന്നെ അന്യരാജ്യത്ത് ആ കാല ങ്ങളുകൾതന്നെ അരാജകത്വം ഭവിച്ചു അനർത്ഥങ്ങളും വരുന്നു. അതിവണ്ണം കുടുംബികളിലും ഗുണവാന്റെ അന്വേഷണങ്ങളുകൾ കുടുംബസ്ഥന്മാർക്ക നല്ലകാലവും അല്ലാത്തപ്പോൾ ദുഷ്കാലവും അ നുഭവിക്കുന്നു. അപ്പോൾ രാജാവിന്റെ ഗുണതാരതമ്യംപോലെ രാജ്യങ്ങളിൽ കാലം വരികകൊണ്ടു കാലത്തിന്നു കാരണഭൂതൻ രാജാവെന്നു പറയണം. അത്രയുമല്ലാ, ഓരോ പുഷ്പഫലങ്ങൾക്ക സാമാന്യമായുള്ള ഉത്ഭവനിയമംകൊണ്ട് ഇപ്പോൾ വസന്തകാലം വന്നു എന്നും ഗ്രീഷ്മകാലം വന്നു എന്നും പറയുന്നു. രാജാവു വേലക്കു നിപുണന്മാരെക്കൊണ്ടു വൃക്ഷങ്ങളിൽ ഉചിതങ്ങളായ വ ളങ്ങളെ കൊടുത്ത് ആ വൃക്ഷങ്ങളിൽനിന്ന് അന്യകാലങ്ങളിലും പുഷ്പഫലങ്ങളെ ലഭിച്ച് ജലശക്തിയാലും ഇഷ്ടംപോലെ ആക്കു ന്നു. അതിവണ്ണം ആയുധപ്രയോഗംകൊണ്ടു ശത്രുക്കൾക്ക ഭയ

വൃന്ദങ്ങളും മൃത്യുകാലത്തെ കൊടുക്കുന്നു. ഔഷധപ്രയോഗംകൊണ്ടു ബന്ധുക്കൾക്കു മൃത്യുകാലത്തെ നീക്കുകയും ചെയ്യുന്നു. അതുമല്ല, ഇപ്പോൾ ജ്യോതിഷികൾ എല്ലാപ്പേരുംകൂടി ഇന്നവന്നു മേലിൽ ഗുണകാലമെന്നും ഇന്നവന്നു ദോഷകാലമെന്നും സകല ഗ്രന്ഥങ്ങളും ആദ്യവസാനം ശോധനചെയ്തു പറയട്ടെ, അവർ പറയുന്നതിന്നു വിപരീതമായിട്ടു രാജാവു സ്വശക്തികൊണ്ടു ഫലം കാണിച്ചുകൊടുക്കും. ഇതിലധികം എന്തുവേണം അതുകൊണ്ടു ജനങ്ങൾ ചില കാലഭേദത്തെ ചെയ്യുമെങ്കിലും അവൎക്ക് അധിപനായിരിക്കുന്ന രാജാവിന്റെ അധീനത്തിൽ വൎത്തിക്കുന്നവരാകകൊണ്ടു രാജാവു കാലകാരണമെന്നുള്ള ഭാരതവാക്യം ശരിതന്നെ.

സുമതി—വിചാരം, നളൻ ശ്രീരാമൻ ധൎമ്മപുത്രൻ തുടങ്ങിയുള്ള മഹാരാജാക്കന്മാർ ഗുണങ്ങളെക്കൊണ്ടും ശക്തികൊണ്ടും ഉൽകൃഷ്ടന്മാരായിരുന്നിട്ടും ദുഷ്കാലപാശത്തിൽകിടന്നു കഷ്ടപ്പെട്ടു. അതു പറഞ്ഞാൽ ഇവൾ കള്ളക്കഥയെന്നു പറയും. അതു വേണ്ടാ, ഇവൾക്കു ഭാരതശ്ലോകത്തിൽ അന്യഥാ ജ്ഞാനം വന്നിരിക്കുന്നു. മുമ്പേതന്നെ അതു ദൃഷ്ടാന്തത്തോടുകൂടി യഥാൎത്ഥമായിട്ടു പറയാം. വാക്ക്, അല്ലയോ കുമതി! ഞാൻകൂടി അല്പം പറയട്ടെ. ലോകരക്ഷണങ്ങളിൽ പ്രവൃത്തന്മാരായിരിക്കുന്ന മഹത്തുകൾ സ്വവ്യാപാരങ്ങളിൽ സ്വതന്ത്രന്മാരായിരിക്കുന്നു എങ്കിലും വ്യാപാരാംശങ്ങളെ ജനസുഖത്തിന്നു വേണ്ടി അന്യാധീനമാക്കി ചെയ്യുന്നു. ഉദാഹരണം—അഗ്നി, ജനങ്ങളാൽ ബാധിക്കപ്പെടാത്തശക്തിയോടുകൂടിയിരിക്കുന്നു എങ്കിലും ജനസുഖത്തിന്നുവേണ്ടി അടുക്കളയിലും ദീപത്തിലും മററും മനുഷ്യന്റെ ഇഷ്ടംപോലെ ഇന്ധനത്തിൽ പ്രകാശിക്കുന്നതിന്നും അവർ കെടുക്കുമ്പോൾ മറയുന്നതിന്നും അനുകൂലപ്പെട്ട ശക്തിവിശേഷങ്ങളെ സ്വാംശങ്ങളിൽ ധരിച്ചിരിക്കുന്നു. ഇപ്രകാരം ഭൂമിയും തന്റെ അംശത്തെ നീക്കി കൊളംകുത്തി ജലത്തെ പ്രകാശിപ്പിക്കുന്നതിന്നും മററും അനുവദിച്ചിരിക്കുന്നു. ഇതുകൊണ്ട് അഗ്നിക്കും ജലത്തിന്നും മനുഷ്യൻ കാരണമെന്നു പറയാറില്ല. അഗ്നിയുടെ മൂലാധാരമായ സൂൎയ്യനേയും ഭൂമിയേയും അവരുടെ മുഖവ്യാപാരത്തെയും സ്വല്പംപോലും ചലിപ്പിക്കാൻ മനുഷ്യനു കഴിയുന്ന

തില്ലാ. ഇതിൻവണ്ണം രാജമന്ത്രി ദേശാന്തരങ്ങളിൽ സഞ്ചരിക്കുമ്പോൾ ഉണ്ടാവാനാക്കു കരം എളച്ചുകൊടുക്കയും അവധികൊടുക്കയും മ റവം ചെയ്യുന്നു. അയാൾ ചെയ്യുന്ന പ്രധാനകൃത്യങ്ങളിൽ അല്പംപോലും വിടുകയില്ല. ലഘുവായിട്ടുള്ള ചില കാൎയ്യങ്ങൾ ജനങ്ങൾക്കു സ്വാധീനപ്പെടുമ്പോൾ ഒരുത്തന്റെ സാമൎത്ഥ്യംകൊണ്ടു രാജനീതി മാറിയെന്നു പറയാറില്ലാ. അതിൻവണ്ണം അലംഘ്യശക്തിയായി അതിദീൎഘരൂപനായിരിക്കുന്ന കാലം ചില സ്വഭാഗങ്ങളെ ജനസുഖത്തിന്നായിട്ടു പ്രയത്നാധീനങ്ങളാക്കി ചെയ്തിരിക്കകൊണ്ടു കൊറെക്കാലം രാജപ്രയത്നത്തിന്നു കാലഭേദം അധീനമാകുന്നു. അതുകൊണ്ടു രാജാവു കാലത്തിന്നു കാരണമെന്ന അംശത്തെക്കുറിച്ചു ഭാരതത്തിൽ പറഞ്ഞതു സത്യംതന്നെ. കാലഭേദത്തിന്ന് ഒരു പ്രകാരത്തിൽ കാരണമെന്നു വാസ്തവാൎത്ഥമാകുന്നു. രാജാവിന്റെ യത്നം വിപരീതഫലമാകുന്നത് ഒന്നും റി പറഞ്ഞില്ലാ. കാലത്തിന്ന് അനാദിത്വവും അനന്തത്വവും ഭാരതത്തിൽതന്നെ പലദിക്കിലും പറഞ്ഞിരിക്കുമ്പോൾ അതിന്റെ എടക്ക് അല്പജീവിയായിരിക്കുന്ന രാജാവു സാക്ഷാൽ കാലകാരണമെന്ന് ഒരിക്കലും സംഭവിക്കയുമില്ലല്ലാ. ജ്യോതിഷികൾ പറയുന്നതിന്നു വിപരീതഫലം കാണിക്കുമെന്നു പറയുന്നതും ഭ്രമംതന്നെ. ജനങ്ങൾ ഈ കാൎയ്യം ഇനിക്കു സ്വാധീനമെന്നു വിചാരിക്കുന്നതു വല്ലതെറെന്നു ദൃഷ്ടാന്തം, ഒരുത്തൻ ഒരു പട്ടിയുടെ ശല്യംകൊണ്ട് ഇതിനെ വെടിവെക്കണമെന്നു വിചാരിച്ചിരിക്കുമ്പോൾ ഒരുദിവസം സന്ധ്യക്കു പട്ടി എറയത്തു കിടക്കുന്നതുകണ്ടു. ഉടനെ തോക്കു നാക്കാനായിട്ടു പോയി ആ സമയം അതറിയാതെ അവന്റെ ഭാൎയ്യ എന്റെ കുട്ടിയെ കിടത്തുന്ന ദിക്കിൽ പട്ടി കിടക്കുന്നു എന്നു വിചാരിച്ച് അതിനെ ഓടിച്ചുകളഞ്ഞു കുട്ടിയെ കിടത്തിവെച്ചു വേലക്കുപോയി. ഇവന്റെ വെടിയും അത്യന്തം അനിഷ്ടമായിട്ടു തീൎന്നു. അതുകൊണ്ടു ഭവിഷ്യത്തു കാലാനുസാരിയായിട്ടുള്ളതെ സ്വാധീനപ്പെടു എന്നറിക. ഭാരതം മോക്ഷധൎമ്മത്തിലെ ഒരു ശ്ലോകം.

രാഗദ്വേഷക്രോധലോഭാക്രമത്താൽ മാതാപിതൃഭ്രാതൃത്വാന്യത്വ

ധിപ്രശ്നാരം ചെയ്യുന്നതും പാപപ്പം ജനനാനാം സല്പ്രാലയത്തിൽ പിന്നെയെല്ലാമറിച്ചും. ൨

പിന്നെ ഒരു യുദ്ധത്തിങ്കൽ അനന്തരം ആയിരവും ജനം ഒരു ദിവസം അപായപ്പെടുന്നു. അവരുടെ ജാതകം ഒരുപോലെ അല്ലെന്നും നിശ്ചയം. ഫലം ഒരുപോലെ കാണുന്നു എന്നുള്ളടത്തു പറയാം. കൊറെ ദിവസം കൂടുമ്പോൾ കലാപുരുഷൻ ജനസംഹാരത്തിനായിട്ട് ഇച്ഛിക്കും; അപ്പോൾ പ്രബലമായിരിക്കുന്ന ആ വിശേഷകാലം ജനങ്ങളുടെ ജനനകാലഫലത്തെ ബാധിക്കും; അപ്പോൾ സ്വല്പകാരണംകൊണ്ടു യുദ്ധമുണ്ടാകുന്നു. കാലശക്തികൊണ്ടു ജനാപായാനന്തരം ശേഷിച്ച പ്രാണികൾക്കുതന്നെ മുമ്പെ കലഹിപ്പതു ബുദ്ധിമോശമെന്നുതോന്നും, അതുകൊണ്ടുതന്നെ ഈ ശത്രുക്കളെന്നു നിശ്ചയിക്കാം. ഇങ്ങനെ ജനക്ഷയകാലത്തെയും മുൻപിൽകൂട്ടി ജ്യോതിഷികൾ ശാസ്ത്രംകൊണ്ട് അറിഞ്ഞു പറയുന്നുണ്ട്. ഇവിധം കാലശക്തിയെ കേൾക്ക: ഭാരതയുദ്ധത്തിൽ ബന്ധുവധത്തിങ്കൽ വിഷണ്ണനായിരിക്കുന്ന അർജ്ജുനനോടു കാലരൂപിയായിരിക്കുന്ന ഈശ്വരൻ വിശ്വരൂപം കാട്ടിപ്പറയുന്നതിൽ ഒരു ശ്ലോകത്തിന്റെ ഭാഷാശ്ലോകം കേൾക്കുക.

എന്നിൽ കല്പിത ജയിച്ച രാജ്യം സുഖവും കീർത്തിയുമെറ്റവും കൊൾകെടോ നീ ഇവരെയൊക്കെ ഹതന്മാർതന്നെ യെന്നാലിഹ നീ കാരണമെന്ന പേരുമാത്രം. ൩

ഇങ്ങനെ അനുഭവംകൊണ്ടും പ്രമാണംകൊണ്ടും കാലഫലങ്ങൾ സിദ്ധങ്ങളായിരിക്കുന്നു.

## പതിനെട്ടാം പ്രശ്നം.

### ഭൂഗോളസിദ്ധാന്തം.

ബാലൻ—ഭൂഗോളശാസ്ത്രത്തിൽ ഭൂമി സ്ഥിരയായിരിക്കുന്നു എന്നു ചിലർ പറയുന്നു. ചിലർ ഭൂമി തിരിയുന്നു എന്നും പറയുന്നു. രണ്ടുപക്ഷവും അന്യോന്യം അത്യന്തവിരോധമത്രെ. സൃഷ്ടി

സോമഗ്രഹണാദി കാലങ്ങളെ രണ്ടുപക്ഷക്കാരും ശരിയായിട്ടു പറയുന്നു. അതെങ്ങിനെയെന്നു വിവരമറിഞ്ഞാൽ കൊള്ളാം.

കുമതി—ഭൂമി തിരിയുന്നു എന്നു പറയുന്നതു കള്ളമാകുന്നു, എന്നാൽ, നമ്മൾ തെറിച്ചു താഴെ വീണുപോകും. ഒരു കൊടയിലെ വെള്ളം തിരിക്കുമ്പോൾ തെറിച്ചുപോകുന്നുണ്ടല്ലോ.

സുമതി—അതുകൊണ്ടുമാത്രം കള്ളമെന്നു പറഞ്ഞുകൂടാ. അതു കൊറെ വിചാരിക്കാനുണ്ട്. ഭൂമിയും ജലവും കൂടി ഉരുണ്ടിരിക്കുന്നുവെന്നും അതിന്റെ പുറം പല ദേശങ്ങളിലും ജനങ്ങളുണ്ടെന്നും ഉത്തരഭാഗത്തു സ്ഥലാധിക്യമെന്നും ദക്ഷിണഭാഗത്തു ജലാധിക്യമെന്നും ചന്ദ്ര-ബുധ-ശുക്ര-കുജ-ഗുരു-ശനികൾക്കു ചലനമുണ്ടെന്നും മററും രണ്ടുപക്ഷത്തിലും സമ്മതംതന്നെ. ഛായാഗണനം സൂര്യഗ്രഹണം സോമഗ്രഹണം ചന്ദ്രകലാഗ്രങ്ങളുടെ ഏററക്കുറച്ചിലും ചെരിവും ഗ്രഹങ്ങളുടെ രാശികലാദികലാസ്ഥിതികൾ ഇങ്ങനെ കാണപ്പെടുന്നതൊക്കെയും രണ്ടുപക്ഷക്കാരുടെ ഗണിതങ്ങളും ശരിയായിരിക്കുന്നു. ലാടം വൈധൃതം രാഹു കേതു മുതലായ അദൃശ്യങ്ങൾ ഭൂമിഭ്രമണപക്ഷക്കാർ വിചാരിക്കുന്നില്ല. സൂര്യബിംബം ചന്ദ്രബിംബംകൊണ്ടു മറയുമ്പോൾ സൂര്യഗ്രഹണമെന്നും ചന്ദ്രബിംബം ഭൂഛായകൊണ്ടു മറയുമ്പോൾ സോമഗ്രഹണമെന്നും ഭൂഛായ സൂര്യന്റെ മറുഭാഗത്ത് ഉരുണ്ടു ക്രമേണ കൂർത്ത ദൂരത്തുകൽ അഗ്രത്തോടുകൂടിയിരിക്കുമെന്നും മററും ഉഭയസമ്മതംതന്നെ. ഭൂമിയുടെ ദക്ഷിണോത്തരഭാഗങ്ങളിൽ ധ്രുവനുണ്ടെന്നും മദ്ധ്യത്തുകൽ ചുററും ഉള്ളജനങ്ങളിൽവെച്ച് ഒരേടത്തുള്ളവർ സൂര്യനെ ഉദിച്ചുകാണുമ്പോൾ മറുപുറത്തുള്ളവർ അസ്തമിച്ചുകാണുമെന്നും അപ്പോൾ സൂര്യൻ നില്ക്കുന്നതിന്റെ ചൊവ്വിനുള്ളവൎക്കു മദ്ധ്യാഹ്നമെന്നും അതിന്റെ മറുപുറത്തുള്ളവൎക്ക് അൎദ്ധരാത്രിയെന്നും ക്രമത്തിന്ന് അപ്പോൾതന്നെ ഒരേടത്തു നാലുനാഴിക പുലൎന്നു എന്നും ഒരേടത്തു നാലുനാഴികപ്പകലെന്നും അപ്പോൾ ഉദയാസ്തമയാദി എല്ലാസമയത്തും

ഓരോ ദിക്കിലായിട്ടു ഉണ്ടെന്നും മറ്റും ഉള്ള അനുഭവങ്ങളും ഉഭയാനുകൂലമാകുന്നു. ഇതിവണ്ണം സൂര്യൻ ഉദിക്കുന്ന ദിക്കിനുനേരെ തിരിഞ്ഞുനിന്നാൽ മുൻപുറം കിഴക്കെന്നും പിൻപുറം പടിഞ്ഞാറെന്നും വലത്തുഭാഗം തെക്കെന്നും എടത്തു ഭാഗം വടക്കെന്നും, ധ്രുവപ്രദേശത്തോട് അധികം അടുക്കുന്നേടത്തോളം ആ ജനങ്ങൾക്കു രാപകലുകളുടെ ഏറ്റക്കുറച്ചിൽക്കൂടിയിരിക്കുമെന്നും മറ്റും ഉള്ള അറിവുകളും പക്ഷാന്തരങ്ങളും ചേരുന്നു.

കുമതി — നിങ്ങൾ ഭൂമി ഉരുണ്ടിരിക്കുന്നു എന്നു പറയുന്നു; ചുറ്റും ജനങ്ങളുണ്ടെന്നും പറയുന്നു; രണ്ടും തെറ്റുതന്നെ. അതെന്താണെന്നു പറയാം: വെള്ളം പരന്നുകിടക്കുന്നേടത്തും കുഴിഞ്ഞേടത്തുമേ കിടക്കു എന്നു നിശ്ചയമാണല്ലോ. ഇവിടെ വളരെ കായലുകളും സമുദ്രവും മറ്റും കാണുന്നു. ഭൂമിയും കാണുന്നേടത്തോളം പരന്നിരിക്കുന്നു. ഒരു കുന്നുകേറി അപ്പുറം കടന്നാൽ അവിടെയും ഇതിവണ്ണം താഴ്ചയായി കാണുന്നു. പിന്നെ ഭൂമിയുടെ താഴെ ആളുണ്ടെങ്കിൽ അവരും അവിടെയുള്ള വെള്ളങ്ങളും താഴെ വീഴുമല്ലൊ. ഒരു പാത്രത്തിൽ വെള്ളവും അതിന്റെ വക്കത്തു പ്രാണികളും ഇരുന്നാൽ അതു കമത്തുമ്പോൾ താഴെ വീഴുന്നതു കാണുന്നില്ലയോ?

സുമതി — കേൾക്കു. ഭൂമിയിൽ ഒരു ദിക്കിലുള്ളവർ സൂര്യനെ ഉദിച്ചു കാണുമ്പോൾ ഒരേടത്തു നാലുനാഴിക പുലർന്നും ഒരേടത്തു നാലുനാഴിക പകലും മറ്റും പലവിധമെന്നു ഞാൻ പറഞ്ഞില്ലയോ? ഭൂമി ഉരുണ്ടല്ലെങ്കിൽ അതെങ്ങനെ സംഭവിക്കും? ഭൂഛായ സൂര്യന്റെ മറുപുറത്ത് ഉരുണ്ട് അഗ്രം കൂർത്തിരിക്കുന്നു എന്നു സോമഗ്രഹണങ്ങളിൽ അനുഭവമുണ്ട്. അതും ഭൂമി ഉരുണ്ടിരുന്നെങ്കിൽതന്നെ സംഭവിക്കും. ഒരു വിളക്കിന്റെ ജ്വാലയെക്കാൾ ചെറുതായിട്ട് ഒരു ഉരുണ്ടവസ്തുവും പരന്നവസ്തുവും ആ ജ്വാലയുടെ അടുക്കൽവെച്ചു നിഴൽനോക്കുമ്പോൾ നിനക്കു ബോധം വരും. ഇതിവണ്ണം സമുദ്രവും ഉരുണ്ടിരിക്കുന്നതിന്റെ അംശമെന്നു കപ്പലിൽ സഞ്ചരിക്കുന്നവർക്കു സ്പഷ്ടാനുഭവമുണ്ട്. ഒരു കപ്പ

ലിന്റെ മുകളിൽ ഇരിക്കുന്നവൻ ദൂരെ ഒരു കപ്പൽ അകലെനിന്നു വരുമ്പോൾ മുൻപുതന്നെ ആ കപ്പലിന്റെ കൊടി കാണുന്നു. അപ്പോൾ കപ്പൽ വെള്ളംകൊണ്ട് മറഞ്ഞിരിക്കും; പിന്നെ കൊടിയുടെ അടുക്കുമ്പോൾ ദൃശ്യഭാഗം നന്നെ ഉയൎന്നും മറുഭാഗം വെള്ളത്തിൽ മുങ്ങികിടക്കുന്നുവോ എന്നും തോന്നുന്നു. പിന്നെ ക്രമേണ നേരെ കാണുന്നു. അത്രയുമല്ല, സമുദ്രത്തിൽ ഒരു ഭാഗത്തുനു നേരെ കപ്പലോടിച്ചാൽ ചുററി മറുപുറത്തുകൂടെ ആ സ്ഥലത്തുതന്നെ വരുന്നു. ഇതുകൊണ്ട് ഉരുണ്ടെന്നു നിശ്ചയിക്കാം. എന്നാൽ, പരന്നിരിക്കുന്നു എന്നു തോന്നുന്നതു കുറവല്ല. ദൃഷ്ടാന്തം, ഉരുണ്ട് ഇരിക്കുന്ന നാരങ്ങയുടെ പുറമെ നടുവിൽ ഒരു വള്ളി ചുററിയാൽ അതിൽ ഉദ്ദേശം തൊണ്ണൂററിൽ ഒരുഭാഗം വള്ളി വളവുകൂടാതെ ഇരിക്കുന്നു. അപ്പോൾ ഭൂമിയുടെ തൊണ്ണൂററി ആറിൽ ഒരുപങ്ക നമ്മുടെ അളവുപ്രകാരം മുന്നൂററിനാല്പത്തുമൂന്നേമുക്കാൽ നാഴിക വിസ്താരമുണ്ട്. അത്രയും നമുക്ക് ഒരു നോക്കിൽ പരന്നതുതന്നെ തോന്നും. അല്പദേശങ്ങളിൽ സഞ്ചരിക്കയും സല്പദേശങ്ങളുമാത്രം ദൃഷ്ടിപതിക്കയും ചെയ്യുന്ന നമുക്കു ഭൂമി പരന്നതുതന്നെ തോന്നും. നമുക്കു നാരങ്ങ ഉരുണ്ടെന്നു തോന്നുമ്പോൾ അതിൽ ഉള്ള സൂക്ഷ്മ കുഴികളിൽ സഞ്ചരിക്കുന്ന അണുപ്രാണികൾക്കു കേറകളും എറമ്പുകളും മററും പൎവതങ്ങളിലെ യത്നം വേണ്ടിയിരിക്കുന്നു. ഭൂമിയെ ഉദ്ദേശിച്ചു നമ്മൾ ഏററവും അണുപ്രാണികളാകകൊണ്ട് ഇതിനെപ്പററും വിചാരിക്കണം. മറുപുറത്തുള്ളവർ താഴെ വീണുപോകുമെന്നും ശങ്കിക്കേണ്ട. താഴെ എന്നുള്ള വാക്കത്തെന്നു യാതൊരുദിക്കിൽ ഭൂഭാഗം അവിടെ ഉദ്ദേശിച്ചാകുന്നു. ഭൂമിയുടെ നാലുപുറത്തുള്ളവൎക്കും എന്റെ ശിരസ്സുകളിലെന്നും കാലു താഴെ എന്നും ഭൂമി എന്റെ താഴെ എന്നും തോന്നുന്നതാകകൊണ്ടും ഭൂമിക്കു ഗുരുപദാൎത്ഥങ്ങളെ തൻകലേക്ക് ആകൎഷിക്കുന്നതിനു വിശേഷശക്തിയുണ്ടാകകൊണ്ടും നാലുപുറത്തും വെള്ളംതാഴെത്തന്നെ കിടക്കുന്നു. ഭൂമിയിങ്കൽനിന്ന് അകലുന്ന പ്രദേശം മുകളാകകൊണ്ടു വെള്ളമോ മററു പദാൎത്ഥങ്ങളോ അകത്തി എറിഞ്ഞാൽ ഭൂമിയു

ടെ ആകൎഷണശക്തികൊണ്ടു ഭൂമിയിൽ ചേരുമ്പോൾ താഴെവീണു എന്നു പറയുന്നു.

ബാലൻ—രണ്ടുപക്ഷക്കാൎക്കും സമ്മതമായുള്ള ഭാഗങ്ങളെ കേട്ടു. ഇനി വിസമ്മതമായുള്ള ഭേദത്തെ അറിഞ്ഞാൽ കൊള്ളാം.

സുമതി—ഭൂമി സ്ഥിരയെന്നുള്ള പക്ഷത്തിൽ കേൾക്ക: ഭൂമിയുടെ രണ്ടുപുറത്തുമുള്ള ധ്രുവാഭിമുഖപ്രദേശത്തിന്റെ മദ്ധ്യത്തിൽകൂടി സപ്തഗ്രഹങ്ങളും സ്വകക്ഷ്യകളിൽ കിഴക്കോട്ടു സഞ്ചരിക്കുന്നു. അവരുടെ ഗതിവേഗത്തെക്കാൾ അതിവേഗത്തോടുകൂടിയ പ്രവഹൻ എന്നു പേരായ വായുവിന്റെ ശക്തികൊണ്ടു ഗോളാകാരമായിരിക്കുന്ന ജ്യോതിശ്ചക്രം പടിഞ്ഞാട്ടു തിരിയുന്നു. പ്രവഹവായുവിന്റെ സഞ്ചാരത്തിനു സ്ഥിരതയുണ്ടാകകൊണ്ടു പ്രതിദിനം അറുപതുനാഴികകൊണ്ടു ജ്യോതിശ്ചക്രം ഒന്നു തിരിയും. അപ്പോൾ ആ ചക്രാശ്രിതന്മാരായിരിക്കുന്ന ഗ്രഹനക്ഷത്രാദികൾ ഉദിച്ച ദിക്കിൽനിന്നു പടിഞ്ഞാറോട്ടു ചലിച്ചു ഭ്രമിച്ചു ചുറ്റി ഉദ്ദേശം അറുപതുനാഴികകൊണ്ടു മുൻ ഉദിച്ചേടത്തു് ഉദിക്കുന്നു. എന്നാൽ ജ്യോതിശ്ചക്രത്തിന്റെ അകത്തുഭാഗത്തു് അതിന്റെ വേഗംകൊണ്ടുതന്നെ അസ്ഥിരനായിട്ടു് ഒരു വായു ഭൂമിയുടെ പുറം സഞ്ചരിക്കുന്നു. അതിനെ ഭൂവായു എന്നു പറയും. അതിന്റെ വേഗംകൊണ്ടു മേഘങ്ങളും വൃക്ഷാദികളും വ്യവസ്ഥകൂടാതെ നാലുദിക്കിലേക്കും ചലിക്കുന്നു. ധ്രുവൻ എന്നുപറയുന്നതു ഭൂമിയിങ്കൽനിന്നു് അതിദൂരത്തു സ്ഥിരമായിരിക്കുന്ന നക്ഷത്രമാകുന്നു. വടക്കും തെക്കും ഓരോ ധ്രുവൻ ഉണ്ടു്. അതിൽ വടക്കുള്ള ധ്രുവൻ നമ്മുടെ ദൃഷ്ടിമാൎഗ്ഗത്തിൽ ആകകൊണ്ടു കാണപ്പെടുന്നു. തെക്കെ ധ്രുവൻ ഭൂമദ്ധ്യത്തുങ്കൽനിന്നു തെക്കുള്ളവരാൽ കാണപ്പെടുന്നു. ഈ രണ്ടു ധ്രുവനക്ഷത്രങ്ങൾക്കും അന്യനക്ഷത്രങ്ങളെപ്പോലെ ഭ്രമണമില്ല. വടക്കെധ്രുവന്റെ സമീപത്തുള്ള സപ്തൎഷിനക്ഷത്രങ്ങൾ ധ്രുവസമീപത്തുതന്നെ ചെറിയ വൃത്തമായിട്ടു് അറുപതുനാഴികകൊണ്ടു് ഒന്നു ഭ്രമിക്കുന്നു. ധ്രുവങ്കൽനിന്നു ഭൂമദ്ധ്യത്തുങ്കലേക്കു ക്രമേണ അകലം അധികം വരുന്നേടത്തോളം നക്ഷത്രങ്ങളുടെ ഭ്രമണവൃത്തം വലുതായിരിക്കും. രണ്ടു ധ്രുവന്റെയും നേരെയുള്ള ഭൂഭാഗം അക്ഷപ്രദേശമെന്നു പറയുന്നു. ധ്രുവമ-

യവ്യാപിയായിട്ട് ഊഹിക്കപ്പെട്ട വൃത്തരേഖക്ക തിരശ്ചീനമണ്ഡലമെന്നുപേർ. അതിന്റെ മദ്ധ്യത്തുങ്കൽ പൂർവാപരവ്യാപിയായിട്ട് ഊഹിക്കപ്പെട്ട രേഖെക്കു ഘടികാവൃത്തമെന്നു പേർ. ഘടികാവൃത്തത്തുങ്കൽനിന്ന് ഒരു ഭാഗം വടക്കോട്ടും ഒരു ഭാഗം തെക്കോട്ടും ഉദ്ദേശം ഇരുപത്തുനാലു തിയ്യതിവരെ അകന്നു രാശിചക്രം ഊഹിക്കണം. ആ ചെരിവു രാശികൾക്ക നാഡികാഭേദം തോന്നാൻ ഹേതുവാകുന്നു. അതിൽനിന്നു കൊറെ നീങ്ങീട്ട ഗ്രഹങ്ങളുടെ സഞ്ചാരമാൎഗ്ഗവൃത്തങ്ങൾ ഭവിക്കുന്നു. അതുകൊണ്ടാണ് ഗ്രഹങ്ങൾക്ക തെക്കൊട്ടും വടക്കോട്ടും നിക്ഷെപിക്കുന്നത്. അതിൽ ചന്ദ്രമാൎഗ്ഗത്തിനുനീക്കം അധികമുണ്ടാകകൊണ്ടു ചന്ദ്രനെ ഏറ്റവും നീങ്ങികാണുന്നു. ആഘടികാവൃത്തത്തിന്റെ താഴെ ഭൂമിയുടെ നാലുപുറവും ഉള്ളവർ ഗ്രഹങ്ങളുടെ തെക്കുവടക്കുള്ള നീക്കത്തെ രണ്ടുപുറത്തും സമമായി കാണും. നമ്മൾ ഘടികാവൃത്തത്തുങ്കൽനിന്നു വടക്കോട്ടു നീങ്ങിയിരിക്കുന്നവരാകകൊണ്ടു ഗ്രഹങ്ങളുടെ നീക്കം തെക്കോട്ട് അധികവും വടക്കോട്ടു കുറവും കാണുന്നു. അതാതുഗ്രഹങ്ങൾ സഞ്ചരിക്കുന്ന വൃത്തമാൎഗ്ഗങ്ങൾക്ക കക്ഷ്യാവൃത്തമെന്നു പേരുണ്ട്. സപ്തഗ്രഹങ്ങളും സ്വകക്ഷ്യാവൃത്തങ്ങളിൽ സഞ്ചരിക്കുന്നു. അതിൽ സൂൎയ്യചന്ദ്രന്മാരെ ഒഴിച്ചു മറ്റ് അഞ്ചുഗ്രഹങ്ങൾക്കും സ്വകക്ഷ്യകളിൽ ശീഘ്രോച്ചവൃത്തത്തെ സംബന്ധിച്ചു ഗമിക്കുകകൊണ്ട് ആ വൃത്തത്തെ അനുസരിച്ച് ആനുരമായിട്ട് ഒരു വക്രഗതികൂടെയുണ്ട്. അതുകൊണ്ട് അവർ മുൻപോട്ടുതന്നെ പോകുന്നു എങ്കിലും ചിലപ്പോൾ പിറകോട്ടു നീങ്ങി കാണപ്പെടുന്നു.

---

### ഇനി ഭൂമിയിങ്കൽനിന്നു ഗ്രഹങ്ങളുടെ അകലവും ഭൂഗ്രഹബിംബങ്ങളുടെ വലിപ്പവും പക്ഷഭേദത്തിലെയും ഉദ്ദേശമായിട്ടു പറയാം.

### സല്ലാപം.

സുമതി— ഭൂമിയുടെ വ്യാസം പതിനായിരത്തെണ്ണൂറുനാഴിക; ഭൂമിയുടെ വൃത്തം മുപ്പത്തുമൂവായിരം നാഴിക. ചന്ദ്രബിംബത്തിന്റെ

വ്യാസം മൂവായിരത്തൊരുന്നൂറമ്പതു നാഴിക; ചന്ദ്രബിംബത്തിന്റെ വൃത്തം ഒമ്പതിനായിരത്തിതൊള്ളായിരം നാഴിക. ഭൂപൃഷ്ഠത്തുനിന്നു ചന്ദ്രകക്ഷ്യയ്ക്കു് അകലം മൂന്നുലക്ഷത്തി മുപ്പത്തൊന്നായിരത്തിരുനൂറ്റി എമ്പത്തഞ്ചു നാഴിക. ബുധബിംബത്തിനു ചന്ദ്രബിംബത്തിന്റെ പതിനഞ്ചിൽ ഒരു ഭാഗം വലിപ്പം ഉണ്ടു്. ഭൂപൃഷ്ഠത്തുനിന്നു ബുധകക്ഷ്യയ്ക്കുള്ള അകലം നാല്പത്തഞ്ചുലക്ഷത്തി എമ്പത്തൊന്നായിരത്തി എഴുനൂറ്റി അറുപത്തഞ്ചു നാഴിക. ശുക്രബിംബത്തിനു ചന്ദ്രബിംബത്തിന്റെ അഞ്ചിൽ ഒരുഭാഗം വലിപ്പം ഉണ്ടു്. ഭൂപൃഷ്ഠത്തുനിന്നു ശുക്രകക്ഷ്യയ്ക്കുള്ള അകലം നാല്പത്തഞ്ചുലക്ഷത്തി എമ്പത്തൊന്നായിരത്തി എഴുനൂറ്റി അറുപത്തഞ്ചു നാഴിക. സൂൎയ്യബിംബത്തിന്റെ വ്യാസം നാല്പത്തുനാലായിരത്തി ഒരുനൂറു നാഴിക; സൂൎയ്യബിംബത്തിന്റെ വൃത്തം ഒരുലക്ഷത്തി മുപ്പത്തൊന്നായിരത്തി അറുനൂറു നാഴിക. ഭൂപൃഷ്ഠത്തുനിന്നു സൂൎയ്യകക്ഷ്യക്കു് അകലം നാല്പത്തഞ്ചുലക്ഷത്തി എമ്പത്തൊന്നായിരത്തി എഴുനൂറ്റി അറുപത്തഞ്ചു നാഴിക. കുജബിംബത്തിനു ചന്ദ്രബിംബത്തിന്റെ ഇരുപതഞ്ചിൽ ഒരു ഭാഗം വലിപ്പം ഉണ്ടു്. ഭൂപൃഷ്ഠത്തുനിന്നു കുജകക്ഷ്യയ്ക്കു് അകലം എമ്പത്താറുലക്ഷത്തി മുപ്പത്തെട്ടായിരത്തി നാനൂറ്റി നാല്പതു നാഴിക. ഗുരുബിംബത്തിനു ചന്ദ്രബിംബത്തിന്റെ പത്തിൽ ഒരുഭാഗം വലിപ്പം ഉണ്ടു്. ഭൂപൃഷ്ഠത്തുനിന്നു ഗുരുകക്ഷ്യയ്ക്കു് അകലം അഞ്ചുകോടി നാല്പത്തുനാലുലക്ഷത്തി എമ്പത്തുമൂവായിരത്തി അഞ്ഞൂറ്റിതൊണ്ണൂറ്റിഅഞ്ചു നാഴിക. ശനിബിംബത്തിനു ചന്ദ്രബിംബത്തിന്റെ ഇരുപതിൽ ഒരുഭാഗം വലിപ്പം ഉണ്ടു്. ഭൂപൃഷ്ഠത്തുനിന്നു ശനികക്ഷ്യയ്ക്കു് അകലം പതിമൂന്നുകോടി അൻപത്തുനാലുലക്ഷത്തി നാലായിരത്തി ഒരുനൂറ്റി എഴുപതു നാഴിക.

## അന്യപക്ഷം.

ഭൂമിയുടെ വ്യാസം ഏഴായിരത്തി തൊള്ളായിരത്തി പന്ത്രണ്ടു മൈൽ; ഭൂമിയുടെ വൃത്തം ഇരുപത്തുനാലായിരത്തി എണ്ണൂറ്റി അൻപത്താറു മൈൽ. സൂൎയ്യനിലിൽനിന്നു ഭൂമിയുടെ ദൂരം ഒൻപതു

കോടി അൻപതുലക്ഷം മൈൽ. സൂൎയ്യൻ ഭൂമിയെക്കാൾ പതിമ്മൂന്നുലക്ഷം തവണ വലുത്. ബുധൻ സൂൎയ്യനിൽനിന്നു മൂന്നുകോടി എഴുപതുലക്ഷം മൈൽ ദൂരത്തിലാണ്. ബുധന്റെ വലിപ്പം ഭൂമിയുടെ പതിനാറിൽ ഒരുഭാഗം. ശുക്രൻ സൂൎയ്യനിൽനിന്ന് ആറുകോടി എഴുപതിനായിരം മൈൽദൂരെ; ശുക്രന്റെ വലിപ്പം ഭൂമിയോളംതന്നെ. ചന്ദ്രൻ ഭൂമിയിൽനിന്നു രണ്ടുലക്ഷത്തിനാല്പതിനായിരം മൈൽ ദൂരെ; ചന്ദ്രന്റെ വലിപ്പം ഭൂമിയുടെ അൻപതിൽ ഒരുഭാഗം. കുജൻ സൂൎയ്യനിൽനിന്നു പതിന്നാലുകോടി നാല്പതിനായിരം മൈൽ ദൂരെ; കുജന്റെ വലിപ്പം ഭൂമിയുടെ അഞ്ചിൽ ഒരുഭാഗം. വ്യാഴം സൂൎയ്യനിൽനിന്നു നാല്പത്തൊമ്പതുകോടി അൻപതുലക്ഷം മൈൽ ദൂരെ; വ്യാഴത്തിന്റെ വലിപ്പം ഭൂമിയെക്കാൾ ഓരായിരത്തിമുന്നൂറുതവണയാകുന്നു. ശനി സൂൎയ്യനിൽനിന്നു തൊണ്ണൂറുകോടി മൈൽ ദൂരെ; ശനിയുടെ വലിപ്പം ഭൂമിയെക്കാൾ എണ്ണൂറ്റിഅൻപതുതവണ വലുത്.

ഇങ്ങനെ പക്ഷാന്തരത്തുങ്കൽ ഭേദമുണ്ടെന്നു കേട്ടിരിക്കുന്നു. സ്വമതത്തിൽ കക്ഷ്യ എന്നു പറയുന്നതു മാൎഗ്ഗങ്ങളുടെ മദ്ധ്യരേഖയാകുന്നു. കക്ഷ്യകൾക്കു സമമായി കക്ഷ്യകളിൽനിന്നു കുറഞ്ഞൊന്നു നീങ്ങി ഊഹിക്കപ്പെട്ട വൃത്തം പ്രതിമണ്ഡലമാകുന്നു. കക്ഷ്യാമണ്ഡലങ്ങളിൽനിന്നു പ്രതിമണ്ഡലങ്ങളുടെ ഒരുഭാഗം നീങ്ങിയിരിക്കുന്നതുകൊണ്ടും ഗ്രഹങ്ങൾക്കു പ്രതിമണ്ഡലത്തുങ്കൽ സഞ്ചാരമാകകൊണ്ടും ചിലപ്പോൾ ഭൂമിയിൽനിന്നു കക്ഷ്യാമാൎഗ്ഗത്തെക്കാൾ അകന്നും ചിലപ്പോൾ അടുത്തും സഞ്ചരിക്കും. അടുക്കുമ്പോൾ ബിംബം വലുതെന്നും അകലുമ്പോൾ ചെറുതെന്നും തോന്നും. ശീഘ്രോച്ചം ഉള്ള കുജാദികൾക്ക് അതുനിമിത്തമായിട്ടും ഗതിക്കു നീക്കമുണ്ടെന്നു മുൻപിൽ പറഞ്ഞതല്ലോ. എന്നാൽ ഈ ഗ്രഹങ്ങൾക്കു ഗതി സമമാകുന്നു എങ്കിലും മാൎഗ്ഗങ്ങളുടെ വലിപ്പഭേദംകൊണ്ടു രാശിഭോഗകാലത്തിന്നു ഭേദംവരുന്നു.

ബാലൻ— മാതാവേ! സ്വപക്ഷത്തുങ്കൽ സൂൎയ്യ-ബുധ-ശുക്രന്മാരുടെ കക്ഷ്യാമാൎഗ്ഗം ഒന്നായിട്ടു പറഞ്ഞല്ലോ. അതിമഹത്തായി

രിക്കുന്ന സൂൎയ്യബിംബത്തിന്റെ സഞ്ചാരരേഖയിൽതന്നെ സഞ്ചരിക്കുന്നതായി തദപേക്ഷയാ അല്പമായിരിക്കുന്ന ബുധബിംബവും ശുക്രബിംബവും ചിലപ്പോൾ സൂൎയ്യന്റെ മുൻപിലും ചിലപ്പോൾ പിന്നിലും കാണപ്പെടുന്നു; ചിലപ്പോൾ സൂൎയ്യനൊരോ വേഗത്തിലും ഗമിച്ചുകാണുന്നു. അതെങ്ങിനെയാകുന്നു? ഗതിയും മാൎഗ്ഗവും ഒപ്പമെന്നു പറയുന്നു.

സുമതി—ഇവൻ സൂക്ഷ്മബുദ്ധിയെന്നു ഗൂഢമായിട്ടു സന്തോഷിച്ചുംകൊണ്ടു പറയുന്നു: കക്ഷ്യയിങ്കൽ ഒരു വലയം ഗ്രഹം ഗമിക്കുമ്പോൾ ഒരു പൎയ്യയമെന്നു പറയും. ഒരു ചതുൎയ്യുഗത്തുങ്കൽ സൂൎയ്യ-ബുധ-ശുക്രന്മാൎക്കു പൎയ്യയം സമമാകുന്നു എന്നുമാത്രം കക്ഷ്യാസാമ്യം പറഞ്ഞതിന്നു ഫലമാകുന്നു. ഒരു പൎയ്യയത്തിന്റെ എടക്കു ബുധശുക്രന്മാർ ശീഘ്രവൃത്താനുസാരിയായിരിക്കുന്ന ഗമനംകൊണ്ടു ചുറ്റിസ്സഞ്ചരിക്കും. അതു ഗ്രഹം വേഗത്തിൽ സഞ്ചരിച്ചിട്ടല്ല, ഗ്രഹത്തെ വഹിക്കുന്ന വൃത്തത്തിന്റെ ഭ്രമണവേഗംകൊണ്ടാകുന്നു. അതുകൊണ്ടു ബുധശുക്രന്മാൎക്കു കക്ഷ്യയും ഗതിയും സൂൎയ്യനോടു ഒപ്പമെങ്കിലും അവരെ വഹിക്കുന്ന ശീഘ്രവൃത്തം അധികം ചലിപ്പിക്കയും സൂൎയ്യബിംബത്തിന്റെ അടുക്കൽ പോകാതെ താഴത്തു ശുക്രനെയും അതിലും താഴത്തു ബുധനെയും ചുറ്റിഭ്രമിപ്പിക്കയും ചെയ്യുന്നു. എന്നാൽ, ശീഘ്രമണ്ഡലത്തിന്റെ വലിപ്പഭേദംകൊണ്ടു ബുധൻ സൂൎയ്യനോടു അടുത്തും ശുക്രൻ അകന്നും സഞ്ചരിക്കുന്നു എന്നു തോന്നുന്നു. ഇനി അന്യപക്ഷത്തുങ്കൽ ഭൂഗ്രഹസഞ്ചാരത്തിന്നു ഭേദമുള്ളതു പറയാം: ഭൂമിയെ ചുറ്റി ഗ്രഹങ്ങൾ സഞ്ചരിക്കുന്നതുപോലെ സൂൎയ്യനെച്ചുറ്റി ഭൂമിയും ഗ്രഹങ്ങളും സഞ്ചരിക്കുന്നു എന്നാകുന്നു. സൂൎയ്യന്നു ചലനമില്ലാ, സൂൎയ്യങ്കൽനിന്നു അവരുടെ അകലം പറഞ്ഞിട്ടുണ്ടല്ലോ. അതുകൊണ്ടു ബുധൻ സൂൎയ്യനെ അടുത്തുചുറ്റുന്നു; അതിന്റെ പുറമെ ശുക്രൻ ചുറ്റുന്നു; അതിന്റെ പുറമെ ഭൂമിയും ഭൂമിയെച്ചുറ്റിക്കൊണ്ടു ചന്ദ്രനുംകൂടെ ചുറ്റുന്നു. അതിന്നപുറമെ കുജനും, അതിന്നപുറമെ ഗുരുവും, അതിന്നപുറമെ മന്ദനും. സൂൎയ്യബുധശുക്രന്മാരെയും ഭൌമചന്ദ്രന്മാരെ

യും കൂടെ ചുററിസഞ്ചരിക്കുന്നു എന്നുവരുന്നു. ആ പക്ഷത്തിങ്കൽ ജ്യോതിശ്ചക്രത്തിന്റെ തിരിച്ചിലു വേണ്ട. ഗ്രഹങ്ങളുടെ ഗതിമാത്രം മതി. ഭൂമിക്കു സൂൎയ്യന്റെ ഗതി സങ്കല്പിക്കണം. ഭൂമി സൂൎയ്യനെ ഒന്നു ചുററുന്നതിന്റെ ഇടക്കു ചന്ദ്രൻ ഭൂമിയെ ഉദ്ദേശം പതിമ്മൂന്നു ചുററും. ഇങ്ങിനെ ഭേദമുണ്ട്.

ബാലൻ—ജ്യോതിശ്ചക്രത്തിനു അറുപതുനാഴികകൊണ്ടു ഭ്രമണമില്ലെങ്കിൽ സൂൎയ്യാദികളുടെ ഉദയാസ്തമയം എങ്ങിനെയാകുന്നു?

സുമതി—അറുപതുനാഴികകൊണ്ടു ഭൂമി കിഴക്കോട്ട് ഒന്നു തിരിയും; ആ തിരിച്ചിലുകൊണ്ടു സ്വസഞ്ചാരമാൎഗ്ഗത്തിൽ ഉദ്ദേശം മുന്നൂററി അറുപതതിൽ ഒരുഭാഗം നീങ്ങുകയും ചെയ്യും. എന്നാൽ ഭൂമിയുടെ അക്ഷപ്രദേശംകൊണ്ടു തിരിയുന്നില്ല. മദ്ധ്യപ്രദേശംകൊണ്ടാകുന്നു. അതുകൊണ്ടു ധ്രുവൻ ചുററുന്നില്ല; സപ്തൎഷികളും മററും മുമ്പിൽ പറഞ്ഞതിന്വണ്ണം ചെറിയ വൃത്തത്തിൽ ചുററുന്നതുപോലെതന്നെ തോന്നുന്നു. ഇങ്ങിനെ തിരിയുമ്പോൾ ഭൂമിയിങ്കൽനിന്ന് ആകാശമാൎഗ്ഗത്തിങ്കലേക്കുള്ള പ്രദേശങ്ങളെ പന്ത്രണ്ടായിട്ട് അംശിച്ചാൽ മുമ്പിലത്തെപ്പോലെ മേഷാദിരാശികൾ സംഭവിക്കയും അതുകൾ ഭൂമിയോട് അടുക്കുന്ന ഭാഗം വീതി കുറകയും അകലുന്നഭാഗം വീതി കൂടുകയും ചെയ്യും. അനന്തരം ഗ്രഹനക്ഷത്രങ്ങളെ പന്ത്രണ്ടു രാശിയിലും കൂടി കാണുന്നു. ഭ്രമണപക്ഷത്തിങ്കലും ഭൂമദ്ധ്യസ്ഥന്മാൎക്ക് അചലനായിരിക്കുന്ന സൂൎയ്യനേയും നക്ഷത്രങ്ങളേയും ചലിക്കുന്ന ചന്ദ്രകുജാദികളെയും ഉദിച്ചും അസ്തമിച്ചും കാണാം. ദൃഷ്ടാന്തം, ഒരു വാണിയൻ ചക്കിന്റെ വക്കത്തിരിക്കുമ്പോൾ ചുററിനടക്കുന്ന കാളകളെയും കഴുത്തിൽ ഉള്ള തടിയേയും അതിൽ സ്ഥിരപ്പെടുത്തിയ ആണികളെയും മുൻപിലും പിന്നിലും പാൎശ്വങ്ങളിലും കാണുന്നു. ഒരിക്കൽ കാളയെ നിറുത്തി ചക്ക് ഒരു വട്ടം തിരിച്ചിട്ടപ്പോഴും അവൻ അതുകളെ നാലുപുറത്തും അതുപോലെ കാണുന്നു. രണ്ടുസമയത്തും അവൻ ചലിക്കുന്നില്ലാ. അതിന്വണ്ണം ജ്യോതിശ്ചക്രഭ്രമണംകൊണ്ടും മനുഷ്യരുടെ ആധാരഭൂതയായിരിക്കുന്ന ഭൂമിയുടെ ഭ്രമണത്തിങ്കലും ഭൂസ്ഥന്മാൎക്ക് സ്ഥിരചലഗ്ര

ഹങ്ങളുടെ ഉദയാസ്തമയാന്തരം മുതലായതു സമം സംഭവിക്കും. ഉദയമെന്നും അസ്തമയമെന്നും പറയുന്നതു പ്രഥമദർശനവും പ്രഥമാദർശനവും ആകുന്നുവല്ലോ. ഭൂമിയുടെ സഞ്ചാരമാർഗ്ഗം ദീർഘവൃത്തമാകകൊണ്ട് അന്യഗ്രഹങ്ങളോടു ചിലപ്പോൾ അടുക്കുകയും ചിലപ്പോൾ അകലുകയും ചെയ്യുന്നു. അതിനാൽ ഭൂസ്ഥന്മാർ ഗ്രഹബിംബങ്ങളെ അടുക്കുമ്പോൾ വലുതായും അകലുമ്പോൾ ചെറുതായും കാണുന്നു. ഭൂസഞ്ചാരവൃത്തം മുൻപറഞ്ഞ കക്ഷ്യാവൃത്തം പോലെ ഘടികാവൃത്തത്തിങ്കൽനിന്നു തെക്കും വടക്കും ചെരിഞ്ഞിട്ടുള്ളതാകകൊണ്ട് ഉത്തരായണവും ദക്ഷിണായനവും സിദ്ധിക്കുന്നു. ബുധശുക്രന്മാർ സൂര്യനെ ചുററി സഞ്ചരിക്കകൊണ്ടു ചിലപ്പോൾ ഗതിയും ചിലപ്പോൾ വിഗതിയും സിദ്ധിക്കുന്നു. ഇതിവണ്ണം സകലഭേദവും ഭൂഗ്രഹണപക്ഷത്തിങ്കലും സിദ്ധിക്കും.

ബാലന്മാരേ! ഇപ്പോൾ കേട്ടമാർഗ്ഗത്തിൽ രണ്ടുപക്ഷത്തിങ്കലും ദൃശ്യഭാഗങ്ങൾ ശരിയായിട്ടു സിദ്ധിക്കും. എന്നാൽ, സ്വമതത്തിങ്കൽ കക്ഷ്യാവൃത്തത്തിങ്കൽ മദ്ധ്യഗതി എന്നും പ്രതിമണ്ഡലം വേറെ സങ്കല്പിച്ച് അതിങ്കൽ സ്പഷ്ടഗതി എന്നും മന്ദോച്ചംകൊണ്ടുള്ള ഭേദവും ശീഘ്രോച്ചംകൊണ്ടുള്ള ഭേദവും ജ്യോതിശ്ചക്രഭ്രമണവും ഇങ്ങിനെ അനേകം വളച്ചുകെട്ടിയ വഴികൾ ഗ്രഹങ്ങൾക്കു പ്രത്യേകം ധരിക്കണം. അന്യമതത്തിങ്കൽ ഭൂമിക്കുമാത്രം ഉദയാസ്തമയാനുകൂലമായിട്ട് ഒരു തിരിച്ചിലും ഗ്രഹങ്ങളെ പന്ത്രണ്ടു രാശിയിലും കാണുന്നതിന്ന് അനുകൂലമായിട്ടു ചലനംകൊണ്ട് ഒരു ചുററം ഭൂമാർഗ്ഗത്തിന്നും അക്ഷപ്രദേശത്തിന്നും ചെരിവും ഇങ്ങിനെ അല്പം വളച്ചുകെട്ടുമതി. അതുകൊണ്ട് അന്യമതംതന്നെ കൊള്ളാമെന്നു തോന്നുന്നു. അത്രയുമല്ല, അന്യബിംബങ്ങളെക്കാൾ സൂര്യബിംബം വലുതെന്നും തേജോമയമെന്നും ഈശ്വരന്റെ പ്രധാനാംശമെന്നും അതിന്റെ തേജസ്സുകൊണ്ട് അന്യങ്ങൾ പ്രകാശിക്കുന്നുവെന്നും അതിന്റെ ചൈതന്യംകൊണ്ടു സകലജഡങ്ങൾക്കും ചൈതന്യമുണ്ടാകുന്നുഎന്നും സ്വമതത്തിങ്കലും സമ്മതമല്ലോ. അപ്പോൾ, ഇത്രയെല്ലാം ശ്രേഷ്ഠതയുള്ള സൂര്യനെ അന്യങ്ങൾ പരിചരിക്കേണ്ടതാകുന്നു. വിപരീതമായിട്ടു സൂര്യൻ ജഡമായിരിക്കുന്നഭൂമിയെ പരിചു

രിക്കുന്നതും യോഗ്യമല്ലോ. അതുകൂടാതെ നിരാധാരമായിരിക്കുന്ന ആകാശത്തു ജ്യോതശ്ചക്രം ഒരു കൂട്ടുപോലെ അനേകം വേലപ്പാടുകൊണ്ടു നിൎമ്മിച്ച് അതിൽ നക്ഷത്രാദികളെ ബന്ധിച്ച് എല്ലാപ്പോഴും തിരിച്ചുകൊണ്ട് ഇരിക്കുന്നുവെന്നുള്ളതും വളരെ അസംഭവമാകുന്നു. അനേകം വസ്തുക്കളെ ചുററിക്കുന്നതിനേക്കാൾ ഒരു ചെറുതു ചുററുന്നതുതന്നെ കൊള്ളാം. അതുകൊണ്ട് അന്യപക്ഷം തന്നെ സുയോജ്യമെന്നു തോന്നുന്നു.

സുമതി— വിചാരം, ഇവൻ യുക്തിയോടുകൂടി പറയുന്നു. കൊള്ളാം.

യുക്തിയുക്തം വചോ ഗ്രാഹ്യം ബാലാദപി ശുകാദപി യു
ക്തിഹീനം നിഷിദ്ധഞ്ച നൈവ ഗ്രാഹ്യം ഗുരോരപി. ൧

വാക്ക്, ഇനി സ്വപക്ഷത്തുങ്കലെ യുക്തികൂടെ കേൾക്കുക. ഉദ്യാനം, വൃക്ഷം നിന്നുകൊണ്ടു മേല്പോട്ടു ഗമിക്കുന്നു; സൎപ്പം എഴന്നുനടക്കുന്നു; പക്ഷി പറക്കുന്നു; പശ്വാദികൾ പാദഹസ്തങ്ങളെ കൊണ്ടു നടക്കുന്നു; മനുഷ്യൻ നിവൃന്നു പാദംകൊണ്ടു മാത്രം ഗമിക്കുന്നു. ഇങ്ങിനെ ഗതികളും ഗതിമാൎഗ്ഗങ്ങളും സ്ഥിതികളും നാലുവിധത്തിൽ കല്പിച്ച ഈശ്വരൻ നാലുജാതിക്കു കൊടുത്തതല്ലാതെ നാലുംകൂടി ഒന്നിന്നു തന്നെ കൊടുത്തില്ലാ. ഇതിന്വണ്ണം ഗതിസ്ഥിതിവിശേഷങ്ങൾ ഭൂമിഒന്നിന്നുതന്നെ ഊഹിക്കാതെ ഗ്രഹങ്ങൾക്കു കൂടെപ്പലഭേദം കല്പിച്ചാൽ ലോകസൃഷ്ടിക്ക് അനുരൂപമായും അതിപ്രയത്നാൎത്ഥകൾക്കു അവക്കു സുകരമായും ഇരിക്കും. അനേകംവിധത്തിലുള്ള പുഷ്പങ്ങളും,ഗന്ധങ്ങളും വിത്തുകളും ഒരുവൃക്ഷത്തിൽ കാണിക്കുന്ന അതിപ്രയത്നാൎത്ഥകൾക്കു അനേകവൃക്ഷജാതിയിങ്കൽ കാണിക്കുന്നത് ഈശ്വരന് എളുപ്പമെന്നും അനുഭവംകൊണ്ടു സ്പഷ്ടമല്ലോ. അതുകൊണ്ടു സൎവ്വഗ്രഹങ്ങൾക്കും പ്രത്യേകം ഗതിസ്ഥിതിഭേദം വിചാരിക്കുന്നതു വളച്ചുകെട്ടെന്നും ഭൂമി ഒന്നിന്നുതന്നെ അതൊക്കെ ചെയ്താൽ എളുപ്പമെന്നുംശങ്കിച്ചുകൂടാ. തൃണാദിബ്രഹ്മപൎയ്യന്തങ്ങളുങ്കലും വിശേഷോപകൃതികളെ ചെയ്തിരിക്കുന്ന ഈശ്വരന്റെ ശക്തിക്കുജ്യോതിശ്ചക്രങ്ങൾ ഒരു വേലപ്പാടെന്നു പറഞ്ഞുകൂടാ. അസ്ഥി

രങ്ങളായിരിക്കുന്ന അനേകദേഹഭേദങ്ങളിൽ അനേകവിധത്തിൽ പ്രവേശിച്ച സ്വസഞ്ചാരംകൊണ്ട് ആ ദേഹങ്ങളിൽ ശുദ്ധിയും ബലവുംകൊടുത്തു ചിരകാലം സഞ്ചരിപ്പിക്കുന്ന വായുഭഗവാന്, സ്ഥിരമായിരിക്കുന്ന ജ്യോതിശ്ചക്രത്തെ ഒരുവിധത്തിൽതന്നെ സഞ്ചരിപ്പിക്കുന്നതിന്ന് ഒരു ഭാരവും ശങ്കിപ്പാനെടയില്ല. ഒരു കപ്പലിൽ അനേകവിധമനുഷ്യസഞ്ചാരത്തോടും നാഴികമണികളിലെ ചക്രഭ്രമങ്ങളോടുംകൂടി അനേകപദാർത്ഥങ്ങളെ കേററി പ്രത്യേകംകൊണ്ടുപോകുന്നതിനേക്കാൾ എളുപ്പത്തിന്നുവേണ്ടി ഗമിപ്പിക്കുന്നു. അതിവണ്ണം ജ്യോതിശ്ചക്രത്തെ ഭ്രമിപ്പിക്കുന്നു. ഈശ്വരന്റെ പ്രധാനാംശഭൂതനായിരിക്കുന്ന സൂര്യൻ പരിചരിക്കുന്നതു യോഗ്യമല്ലെന്നുള്ള പക്ഷത്തിന്നു ഉത്തരം: ഒരു ഗുരു ജഡന്മാരായിരിക്കുന്ന ശിഷ്യരെ രണ്ടുപുറത്തും ഇരുത്തി അവരുടെ ജാഡ്യത്തെ കളഞ്ഞു ചൈതന്യപ്രകാശമുണ്ടാക്കുവാൻ മദ്ധ്യത്തിൽ സഞ്ചരിക്കുന്നു; ആ സഞ്ചാരം ശിഷ്യരുടെ പരിചാരകമല്ല; അവരിലെ രക്ഷയാകുന്നു. ശിഷ്യരുടെ മദ്ധ്യത്തുങ്കൽ മഹാൻ സഞ്ചരിക്കുന്നു; അതു ഗുരുവിന്ന് അയോഗ്യതയുമല്ല. അതിവണ്ണം അനേകജീവജാലവ്യാപ്തങ്ങളായിരിക്കുന്ന ലോകങ്ങൾക്ക് ജാഡ്യനിവൃത്തിപൂർവകമായിട്ടു ചൈതന്യത്തെയും പ്രകാശത്തെയും ജ്ഞാനവിശേഷത്തെയും കൊടുക്കുന്നതിന്ന് അവരെ തന്റെ രണ്ടുപാർശ്വത്തുങ്കലും ആക്കി മദ്ധ്യത്തുങ്കൽ സഞ്ചരിച്ചു വഹിക്കുന്നതും നല്ലയുക്തംതന്നെ. എന്നാൽ, ഭൂമികൂടെ സഞ്ചരിച്ചാൽ ഈ പറഞ്ഞ അനുഭവത്തിന്ന് ഒട്ടുംകുറവില്ലെന്നു പിന്നെയും ശങ്കയുണ്ടാവാം. അപ്പോൾ, കല്ല് മരം ജലം മുതലായ ജഡസാധനങ്ങൾ എത്രവിധത്തിൽ ചലനംവരുന്നോ അത്രയുംവിധത്തിൽ അത്രനേരം അന്യപ്രയത്നം കാണുക കൊണ്ട് അത്യന്തം ജഡയായിരിക്കുന്ന ഭൂമിക്കു ബഹുയത്നം സങ്കല്പിക്കുന്നതിനേക്കാൾ ചൈതന്യാത്മാവായിരിക്കുന്ന സൂര്യന്റെ ചലനംതന്നെ യുക്തമാകുന്നു. എന്നാൽ, ഈ ഭൂലോകംപോലെ അനേകലോകങ്ങളും അനേകചന്ദ്രന്മാരുമുണ്ടെന്നു ചില പ്രമാണങ്ങളും ചില കുഴൽക്കണ്ണാടി നോക്കുന്നവരും പറയുന്നു. സൂര്യൻ ഒന്നുതന്നെ എന്നും പറയുന്നു. ആ ലോകങ്ങളും ചന്ദ്രനും സൂര്യ

നെ ചുററുന്നതുമില്ല. അതും സ്വപക്ഷത്തിൽ സ്ഥാപകമാകുന്നു എന്നു വിചാരിക്കണം. നിരാധാരമായിരിക്കുന്ന ആകാശസ്ഥങ്ങൾ ഇവരുടെ ഗതി- വിഗതിമാർഗ്ഗവൃത്തങ്ങൾ ഫലംകൊണ്ട് ഊഹിക്കപ്പെടുന്നതാകുന്നു. അതുകൊണ്ടു ബുധശുക്രന്മാർ സൂര്യനെ ചുററി സഞ്ചരിക്കുന്നുവെന്നുള്ള അഭിപ്രായം സ്വപക്ഷത്തുങ്കലും വിരോധമില്ല. രണ്ടുപക്ഷത്തുങ്കലും ഗ്രഹങ്ങളുടെ സ്ഥിതിഗതികൾക്കു കൎത്താവ് അചിന്ത്യശക്തനായിരിക്കുന്ന ഈശ്വരൻതന്നെ. അന്യപക്ഷത്തുങ്കൽ ഇവിടെന്നുകൂടി വിചാരിക്കണം. എന്തെന്നാൽ, ഭൂമിക്കു പദാൎത്ഥങ്ങളെയും സ്വാശ്രിതശരീരികളെയും സ്വഭാവേന സാദരം ധരിക്കുന്നതിനും അകന്നുപോയാൽ ആകർഷിക്കുന്നതിനും ശക്തിയുണ്ടെങ്കിലും അകന്നുപോയ ശരീരിയെ പൂൎവ്വസ്ഥലത്തുതന്നെ ആകൎഷിക്കുന്നതിനു ശക്തികാണുന്നില്ല. അങ്ങിനെ ഇരിക്കുമ്പോൾ ഈ ഭൂമി അറുപതുനാഴികകൊണ്ട് ഒന്നു തിരിയുന്നു എങ്കിൽ ഒരു വൃക്ഷത്തുങ്കൽനിന്നു ഒരു ചെമ്പോത്തു പറന്ന് ആകാശത്ത് അതിദൂരെ വൃത്തത്തിൽ ഭ്രമിച്ചു മദ്ധ്യാഹ്നത്തുങ്കൽ താഴെ എറങ്ങുമ്പോൾ പതിനഞ്ചുനാഴികകൊണ്ടു ഭൂമിയുടെ നാലിൽ ഒരുപങ്ക് ഉദ്ദേശം ആ വൃക്ഷത്തുങ്കൽനിന്ന് എണ്ണായിരത്തി അറുനൂററി അൻപതുനാഴിക പടിഞ്ഞാറുള്ള പ്രദേശത്ത് എറങ്ങുവാൻ സംഗതിയുണ്ട്. ആ പറന്നു പൂൎവ്വവൃക്ഷത്തുങ്കൽതന്നെ എറങ്ങുന്നു. എന്നാൽ, ഭൂമിക്കു തന്റെ ചുഴലവും വളരെ അകന്നിട്ടുള്ള പ്രദേശത്തുള്ള വസ്തുക്കളെയും തന്നോടുകൂടി സമമായിട്ടു ഭ്രമിപ്പിക്കാൻമാത്രം വിശേഷശക്തിയുണ്ടെന്നുള്ള പക്ഷത്തുങ്കൽ ആ സ്ഥലത്തു മേഘങ്ങളുടെയും പക്ഷികളുടെയും നാലുദിക്കിലേക്കുമുള്ള സഞ്ചാരം കാണുന്നതു ശരിയാകയില്ല. അവർ കുറഞ്ഞൊരു ദൂരത്തുള്ള ജന്തുക്കളെ അവരുടെ സ്വേച്ഛാസഞ്ചാരത്തിനു വിരോധംകൂടാതെയും അവർ അറിയാതെയും ഭ്രമിപ്പിക്കുന്നതിനുകൂടി ഒരു വിശേഷശക്തി ഭൂമിക്ക് ഉണ്ടെന്നും സങ്കല്പിക്കുന്നു എങ്കിൽ, ആ സങ്കല്പംതന്നെ വിശേഷവിധിയാകുന്നു. എന്നാൽ, ഒരു കപ്പലിന്റെ അന്തൎഭാഗത്തുങ്കലുള്ള മക്ഷികാദികൾ അന്തരാകാശത്തിൽ സ്വേച്ഛാസഞ്ചാരത്തോടുകൂടെ അതിദൂരത്തുപോയാലും കപ്പലിൽ പൂൎവ്വസ്ഥി

അബന്ധത്തിൽതന്നെ ഇരിക്കുന്നതുപോലെ കപ്പലിൻ്റെ വക്കത്തു
നിന്നു പുറത്ത് വീണുപോയ ലഘുസാമാനം ആ പ്രദേശത്തോടുകൂ
ടെ ശരിയായിട്ട് പോകുന്നില്ലെന്നു തന്നെയുമല്ലാ അതിദൂരത്തുള്ളതായി
കാണുന്നു. അതുകൊണ്ടു ഭൂമിയുടെ പുറത്തുനിന്നു വേർപെട്ടു പ
ന്നതു ശരിയായിട്ടു പോകുന്നതിനും അനുഭവമില്ലാ. അതുകൊണ്ടു
ജഡമായിരിക്കുന്ന ഭൂമിക്കു ഗതിവിശേഷങ്ങളും സ്ഥിതിവിശേഷങ്ങ
ളും ദൃഷ്ടാന്തങ്ങളായിരിക്കുന്ന ആകർഷണശക്തിവിശേഷങ്ങളും
സങ്കല്പിക്കുന്നതിനേക്കാൾ സൂര്യന്നു ഗതി കല്പിച്ചു ഭൂമിക്ക് 'അ
ചലാ' എന്ന് അനേകശാസ്ത്രപ്രസിദ്ധമായിരിക്കുന്ന നാമത്തിന്നു യ
ഥാർത്ഥതയും അതിനെന്നുള്ള അനുഭവത്തെയുംതന്നെ വിശ്വ
സിക്കുന്നു. ചിലർക്കു കുഴൽക്കണ്ണാടികൊണ്ടുനോക്കി അറിഞ്ഞു പ
റയുന്നതെന്നു വിശ്വാസമുണ്ട്. ചിലർക്ക് അപ്രത്യക്ഷവൃത്താന്തങ്ങ
ൾ പലതും അനുഭവം വരുത്തിയ യോഗീശ്വരന്മാർ പറഞ്ഞത്
എന്നും വിശ്വാസമുണ്ട്. എന്നാൽ യോഗികൾ ഗ്രഹചാരത്തി
ന്നു കാലക്രമംകൊണ്ട് അല്പം ഭേദം വരുന്നതെന്നും അതു പലവി
ധത്തിൽ നോക്കി അറിയണമെന്നും പറഞ്ഞിരിക്കകൊണ്ടു കുഴ
ൽക്കണ്ണാടിക്കാർ പറയുന്നതിൽ നിസ്സംശയങ്ങളായ വിശേഷങ്ങ
ളെ വിശ്വസിക്കുക വേണ്ടതാകുന്നു. കണ്ണാടികൊണ്ടു ഗ്രഹങ്ങളു
ടെ വർണ്ണഭേദം ശീതോഷ്ണാദിഭേദം ചലനഭേദം ഇതുകളെ അറിയു
ന്നതു വിശേഷംതന്നെ. എന്നാൽ ഭൂഗോളതത്വം ഇന്നപ്രകാര
മെന്നു സർവ്വസമ്മതംവരാൻ തക്കവണ്ണമുള്ള മാർഗ്ഗത്തെ ഈശ്വരൻ
കാണിച്ചുതന്നിട്ടില്ലെങ്കിലും അറിഞ്ഞേടത്തോളം വളരെ സന്തോഷി
ക്കാവുന്നതാകുന്നു. ഭൂഗോളത്തിൻ്റെ അവാന്തരവിശേഷങ്ങളെ
വിചാരിക്കുമ്പോൾ ഭൂമി തൻ്റെ സ്ഥലജലാവയവങ്ങളെക്കൊണ്ട്
അനേകജീവജാലങ്ങളുടെ ഉല്പത്തിസ്ഥിതിലയങ്ങൾക്ക് ആധാരമ
കുന്നു. ഭൂമിയിങ്കലെ പ്രാണികളായിരിക്കുന്ന ഗജമനുഷ്യാദികളുടെ
ശരീരങ്ങളിൽ അന്തർഭാഗത്തിങ്കലും ബഹിർഭാഗത്തിങ്കലും അനേക
സൂക്ഷ്മപ്രാണികൾ ജനനസ്ഥിതിലയങ്ങളെ അനുഭവിക്കുന്നു. ഭൂമി
യിങ്കലെ വർഷാദികാര്യങ്ങൾ ഭൂമ്യാശ്രയപ്രാണികൾക്കു രക്ഷയാകു
ന്നതുപോലെ മനുഷ്യരുടെ സ്നാനാദിയും മനുഷ്യാശ്രയപ്രാണികൾ

അരുത്. ഭർത്തൃസമീപത്തുകൽ പോകുന്നതുവരെ പിതാവു രക്ഷിക്കുന്നു; അനന്തരം ഭർത്താവു രക്ഷിക്കുന്നു; വയസ്സ് അധികമാകുമ്പോൾ പുത്രൻ രക്ഷിക്കുന്നു. ഇങ്ങിനെയുള്ള നടപ്പുകൊണ്ടു സ്വാതന്ത്ര്യം യോഗ്യമല്ലാ.

പിതാ രക്ഷതി കൗമാരേ ഭർത്താ രക്ഷതി യൗവനേ പുത്രോ രക്ഷതി വാർദ്ധക്യേ ന സ്ത്രീ സ്വാതന്ത്ര്യമർഹതി. [illegible]

ഈ പറഞ്ഞ രക്ഷകന്മാരില്ലാതെ വന്നാൽ അവൾക്കടുത്തുള്ളവരുടെ രക്ഷയിൽ ഉൾപ്പെടണം. ഒരുവേളയത് ആരുമില്ലാതെയോ ഉള്ളവർ രക്ഷിക്കാതെയോ വന്നാൽ കുലസ്ത്രീയുടെ ശുശ്രൂഷകൊണ്ടു ദേഹവൃത്തിചെയ്തു ദൈവത്തെ ഭജിക്കണമെന്നു മനു ൯-ാം അദ്ധ്യായത്തിൽ ൧൫൧-ാം ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നു. പിതാവോ പിതാവിന്റെ അഭാവത്തിൽ തത്തുല്യന്മാരായ സഹോദരാദികളോ അനുവാദത്തോടുകൂടെ യാതൊരു സ്ത്രീയെ യാതൊരു പുരുഷനായിക്കൊണ്ടു കൊടുക്കുന്നു. ആ സ്ത്രീ ജീവപര്യന്തം ആ പുരുഷനെത്തന്നെ ശുശ്രൂഷിക്കണം. ഒരുസമയം ഭർത്താവു മൃതനായിപ്പോയാലും അന്യപുരുഷനെ സ്വീകരിക്കരുത് എന്നുള്ള നിയമത്തെ ലംഘിക്കരുതെന്നാക. മനു ൫-ാം അദ്ധ്യായത്തിൽ ൧൫൧-ാം ശ്ലോകത്തിൽ പറയുന്നു. സ്ത്രീ ഭർത്തൃവിരഹത്തുകൽ വ്രതാനുഷ്ഠാനങ്ങളെപ്പോലെ ശക്തിക്കുതക്കവണ്ണം ശുചിയായി ഓരോ നിയമം അനുഷ്ഠിച്ചിരിക്കണം. ഭർത്തൃസമീപത്തെങ്കിൽ അലംകൃതയായും ലജ്ജാപ്രധാനയായും നിന്ദിതങ്ങളായിരിക്കുന്ന അന്യപുരുഷസംഭാഷണാദികളോടുകൂടാതെ ഭർത്തൃസേവ ചെയ്യണം. ൯-ാം അദ്ധ്യായത്തിൽ ൩൯-ാം ശ്ലോകത്തിൽ മനോവാക്കായങ്ങളെക്കൊണ്ടു പതിയെ അർച്ചിക്കുന്നവൾ ഭർത്താവിനോടുകൂടി സ്വർഗ്ഗത്തെ പ്രാപിക്കുമെന്നും പറയുന്നു. ഇങ്ങിനെ ഗുണമുള്ള സ്ത്രീകൾ ശിശുക്കളെയും ഗൃഹത്തെയും പരിപാലിച്ചു സദാചാരത്തോടുകൂടിയിരിക്കുന്നേടത്തു ശ്രീഭഗവതി താനേ സ്ഥിരയായിരിക്കുന്നു. അവരെ കുറിച്ചു ഉതിയസ്സനതിൽ പ്രശംസിച്ചിരിക്കുന്നു.

ഗുണമുള്ള വധൂജനം ജനാനാം സ്വശരീരാത്സമാനമെന്നു

നിരം അവളിൽ സ്വകുടുംബഭാരമെല്ലാം സ്ഥിരമാക്കീട്ടു പുമാൻ
സ്വയം ചരിക്കും. ൬

പഞ്ചേന്ദ്രിയങ്ങളൊരുവന്നു വശപ്പെടാതെ സഞ്ചാരമുള്ളസമയത്തൊരുമുഗ്ദ്ധനാരീ അഞ്ചെണ്ണമെന്ന കയറിട്ടു പിടിച്ചു കെട്ടീട്ടു
ഞ്ചോരത്വമാമരി യറികിൽ കരുതുന്നു ചിത്രം ൭

നാരീസംസൎഗ്ഗമെന്നീടിൽ തരുണന്മാൎക്കെല്ലാം ചേരുന്ന ബ
ന്ധമാരങ്ങളും മറ്റൊന്നിങ്കലുമില്ലഹോ ൮

അതുകൊണ്ടു ഗുണങ്ങളുള്ള സ്ത്രീജനത്തോടു സംസൎഗ്ഗത്തിന്നു സംഗതിവന്നാൽ അനേകധൎമ്മപ്രവൃത്തിക്കു കാരണമാകും. അല്ലെങ്കിൽ അധൎമ്മത്തിന്നും ഹേതുവാകുമെന്നു സജ്ജനം പറയുന്നു.

കുമതി—എന്നാൽ ചിലർ സ്ത്രീകളെ വിദ്യാഭ്യാസം ചെയ്യിക്കാതെ വളൎത്തുന്നു. അവൎക്കു എങ്ങിനെ ഗുണമുണ്ടാകുന്നു?

സുമതി—അഭ്യസിപ്പിക്കേണമെന്നു യാതൊരു പ്രമാണവും ഇല്ല. എന്നാൽ അഭ്യസിപ്പിക്കാത്തതു് എന്തുകൊണ്ടെന്നു പറയാം. സ്ത്രീകൾക്കു അന്യാധീനത്വം ആവശ്യമാകകൊണ്ടു ബാല്യാദികാലങ്ങളിൽ മുൻപറഞ്ഞ മാതാപിതാക്കന്മാർ തുടങ്ങിയുള്ള രക്ഷകന്മാരിൽതന്നെ ഓരോസമയം വിധിനിഷേധം മുതലായ ഗുണദോഷങ്ങളെപ്പറഞ്ഞു് അനേകം അറിവുണ്ടാക്കി സൌശീല്യാദിഗുണങ്ങളെ വൎദ്ധിപ്പിക്കുന്നതു യുക്തമെന്നും പുസ്തകങ്ങളിൽ ആവൃത്തി ചെയ്യുന്നതിന്റെ ഫലമായുള്ള സഭാപ്രസംഗവും ആധിപത്യവും സ്ത്രീകൾക്കു അയോഗ്യമെന്നും ഉള്ള പക്ഷത്തെ ചിലർ സ്വീകരിച്ചിരിക്കുന്നു. അതിൽതന്നെ ചിലൎക്കു ബുദ്ധിവിശേഷമുണ്ടായാൽ ശാസ്ത്രാഭ്യാസം ചെയ്യിപ്പിക്കയും അവർ പ്രസിദ്ധമാരായിട്ടു തീരുകയും ഉണ്ടു്. അതുകൊണ്ടു ഉപദേശംകൊണ്ടോ ബുദ്ധിതാരതമ്യംപോലെ പാഠവിശേഷംകൊണ്ടോ സ്ത്രീകൾക്കു ഗുണം വൎദ്ധിക്കും. ഇപ്രകാരം ഗുണങ്ങളെ സമ്പാദിക്കാത്തവർ ചാപല്യംകൊണ്ടു നിന്ദിതമായിട്ടു ഭവിക്കും. മനു ൯-ാം അദ്ധ്യായത്തിൽ ൧൫-ാം ശ്ലോകത്തിനു ഭാഷാശ്ലോകം.

മോഹംകൊണ്ടുബാലാജനം വ്യഭിചരിച്ചീടുന്നഹോ സാദ

പുരുഷന്റെ ദുർവ്യാപാരംകൊണ്ടു പാപമെന്നല്ലാതെ സ്വകുലത്തുങ്കൽ അന്യസംബന്ധിസന്താനത്തെ വദ്ധിപ്പിക്കയില്ല. സ്ത്രീയുടെ ദുർവ്യാപാരംകൊണ്ടു പാപവും സ്വകുലത്തുങ്കൽ ധൂർത്തസംബന്ധിസന്താനത്തെ സ്ഥിരമായിട്ടു വദ്ധിപ്പിച്ചിട്ടുള്ള വംശമാലിന്യവും സംഭവിക്കും. അതുകൊണ്ടു സ്ത്രീകൾക്ക് അധികം നിബന്ധനം ചെയ്യുന്നു.

കുമതി—ചിലർ സ്ത്രീകളുടെ ശരീരം കാണാതെയും, ചിലർ അന്യദർശനം ചെയ്യാതെയും മറവും നിബന്ധനം ചെയ്തിട്ടും ആ നിബന്ധനം അവരുടെ ദുർന്നടപ്പിനു ബാധകമാകുന്നില്ലാ. ചിലർക്കു സ്തനാച്ഛാദനാദിനിബന്ധനംകൂടാതെ ആവശ്യങ്ങളിലെ സഞ്ചാരവും ദുർന്നടപ്പിനു സാധകമാകുന്നില്ല. അതുകൊണ്ടു സ്വഭാവനിബന്ധനമില്ലാതെ ആച്ഛാദനത്തെ കുറിച്ചുള്ള വ്യവസ്ഥ വ്യത്ഥമല്ലയോ?

സുമതി—അങ്ങിനെ വിചാരിക്കേണ്ട. ആച്ഛാദനവും ഉപയോഗംതന്നെ. അജ്ഞാനന്മാക്കു സ്ത്രീദർശനങ്ങൾ പ്രായേണ ചിത്തക്ഷോഭദോഷം സ്വഭാവമാകകൊണ്ട് അതുനിമിത്തമായിട്ട് അയോഗ്യതവരാതെ ഇരിപ്പാൻ ആച്ഛാദനനിയമവും വിജനങ്ങളിൽ സാമീപ്യനിഷേധവും ഉപയോഗമാകുന്നു. സപ്തമസ്കന്ധത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

യുവമാനസമാം ഘൃതം ദ്രവിപ്പാൻ യുവതീദേഹമൊരഗ്നിയായ്
ഭവിക്കും അതിനാൽ സ്വതനൂജയെങ്കിലും താൻ വിജനങ്ങളിലടു
ക്ക യോഗ്യമല്ലാ. ൩

ഇവിടെ ദേഹാച്ഛാദനാദികാൎയ്യങ്ങൾ അല്പം പറയാം: വാസ്തവമായിട്ടു വിചാരിച്ചാൽ സ്ത്രീപുരുഷന്മാരുടെ ശരീരങ്ങളിൽ എല്ലാം അവയവം ജുഗുപ്സിതമായും സ്വഭാവമലിനമായും ഇരിക്കുന്നു. അവിടെ ആച്ഛാദിക്കേണമെന്നു സൎവ്വദേശത്തും സൎവ്വജനങ്ങൾക്കും സമ്മതംതന്നെ. സ്തനം അങ്ങിനെയുള്ള അംഗമല്ലായ്കകൊണ്ടു ചിലർ ആച്ഛാദിക്കുന്നില്ലാ. എന്നാൽ, സ്തനം കാമക്രീഡയിങ്കൽ ഉപയോഗപ്പെടുന്നത് എന്നു വിചാരിച്ചു ലജ്ജാകരമെന്നു ശങ്കിക്കുന്നു എങ്കിൽ കാമരൂപന്മാരായുള്ള ദമ്പതിമാക്ക് ഉന്മാദവദ്ധനങ്ങളിൽ ഉപയോഗപ്പെടുന്ന അവയവങ്ങൾ ഒക്കെ ആച്ഛാദി

ക്കേണ്ടതാകകൊണ്ടു സൎവ്വാംഗവും ആവരിക്കണമെന്നുവരും. ചിലർ സ്ത്രീകളുടെ സൎവ്വാംഗവും മൂടിനടക്കുന്നുണ്ടു്. അതുകൊണ്ടു് ആച്ഛാദനഭേദത്തിങ്കലും വേഷഭേദത്തിലും പൂൎവ്വാചാരവിരോധമായിരിക്കുന്ന ദേശവിശേഷാചാരത്തെ കുറിച്ചു സജ്ജനങ്ങൾ നിന്ദിക്കുന്നില്ല. സ്വല്പാച്ഛാദനമോ സൎവ്വാംഗാച്ഛാദനമോ മനസ്സുപോലെ ചെയ്യാം. ലോകൎക്കുകൾ യാവചനാരതമെന്ന യാതൊന്നുകൾ ശ്രേഷ്ഠബുദ്ധികൊണ്ടു് അധികം താല്പൎയ്യം ഭവിക്കുന്നു അതിന്നു നിൎദ്ദോഷത്വമതിയിങ്കലും ശരിയല്ലെന്നു് എന്തോ ഒരു നിമിത്തംകൊണ്ടു് ആ പഥ്യകാരന്നു ബോധപ്പെട്ടാൽ അപ്പോൾ അതിനെ ഭക്ഷിക്കുന്നവൎക്കു ശങ്കയും ആ പഥ്യകാരന്നു കോപവും ഉണ്ടായി അധികനിബന്ധനം ചെയ്യുന്നു എന്നല്ലാതെ പൂൎവ്വാചാരശ്രേഷ്ഠ്യമല്ല എന്നുള്ള അഭിപ്രായംതന്നെ സാരം.

ദായക്രമം.

ശ്രുതി— ഇനി ഒരു സംശയം കൂടെ ചോദിക്കട്ടെ. പ്രായേണ മക്കൾവഴിയായിട്ടു സന്താനസ്വീകാരം നടക്കുന്നു. ചിലേടത്തു മരുമക്കൾവഴിയായിട്ടു കാണുന്നു. അതിന്നു കാരണമെന്താകുന്നു?

സ്മൃതി— ബോധപ്പെടുന്നതിന്നു് അല്പം ചുവട്ടുകൂടെ പറയട്ടെ. മാതാവിന്റെ രജസ്സും പിതാവിന്റെ രേതസ്സും കൂടി ഒരു ശരീരമുണ്ടാകുന്നു. അതിൽ അസ്ഥിമുതലായ ചില സാരാംശങ്ങൾ പൈതൃകങ്ങളായും രക്തമാംസാദി അനേകാംശങ്ങൾ മാതൃകങ്ങളായും ഭവിക്കുന്നു എന്നു സ്മൃതികൾ വൈദ്യശാസ്ത്രം മുതലായ അനേകപ്രമാണം ഭവിക്കുന്നു. അതുകൊണ്ടു പിതാവിനെക്കാൾ പുത്രപക്ഷഗുരുത്വം മാതാവിന്നുണ്ടെന്നു സൎവ്വസമ്മതാചാരം ഭവിക്കുന്നു. അതിൽ പൈതൃകാംശാധികൃതങ്ങൾ പുരുഷനും മാതൃകാംശാധികൃതങ്ങൾ സ്ത്രീയും സംഭവിക്കുന്നു. ഇങ്ങിനെയിരിക്കുമ്പോൾ കാരണഭൂതമാതാപിതാക്കന്മാർ രണ്ടുപേരും കൂടി ഒരു വഴി സന്താനം സ്വീകരിക്കുന്നതല്ലാതെ സ്വാംശപ്രാധാന്യം വിചാരിച്ചു രണ്ടുവഴിയിലും സ്വീകരിച്ചാൽ അവ്യവസ്ഥ വരുമെന്നുവെച്ചു പ്രായേണ ബീജസംബന്ധം പ്രമാണിച്ചു പുരുഷസന്താനത്തെ സ്വീകരിച്ചു സ്ത്രീയെ അന്യകുലത്തിൽ കൊടുത്തു മക്കൾ വഴിയായിരിക്കുന്നു. അ

വൎക്ക ബീജസംബന്ധം വേറിട്ടുകൂ ഇല്ല. അപ്പോൾ വംശഹേതുവായിരിക്കുന്ന മാതൃസംബന്ധം പൌത്രന്മാരിൽ ഇല്ലാതാകും. ചിലർ കുലപ്രാധാന്യം പുരുഷന്മാൎക്കതന്നെ നിയമിച്ചുകൊണ്ടു ശുക്ലസംബന്ധത്തെയും പ്രമാണിച്ചു സ്ത്രീസന്താനത്തെ സ്വീകരിച്ചു മക്കത്താഴിയെ സ്വീകരിക്കുന്നു. 'കന്യാമാതുലപൈതൃകാ ഗോത്രഭാഗിനോ മതഃ' എന്നും സ്മൃതിമൂലവചനങ്ങൾ പ്രമാണം. അവൎക്ക മാതൃകരക്തസംബന്ധം എന്നും വേറിടാതെ ഇരിക്കുന്നു. പിതൃസംബന്ധം വേറിടുന്നു. ഈ രണ്ടു വഴി സ്വീകരിച്ചാലും വംശഹേതുഭൂതന്മാരായിരിക്കുന്ന മാതാപിതാക്കന്മാരിൽ ഒരാളുടെ അംശം പ്രധാനമായിട്ടും അന്യാംശം അപ്രധാനമായിട്ടും സന്താനങ്ങളിൽ സംബന്ധിക്കുന്നതു സമമാകകൊണ്ടു രണ്ടുപക്ഷവും സപ്രമാണമായിട്ട് ആചരിക്കുന്നപ്രകാരം കേട്ടിരിക്കുന്നു. എന്നാൽ അസാധാരണമായിരിക്കുന്ന മരുമക്കവഴിയെ നിയമിച്ചവൎക്ക കാലാവസ്ഥയെ വിചാരിച്ച് ഒരഭിപ്രായവിശേഷം ഉള്ളതിനെകൂടി കേൾക്കണം. പാതിവ്രത്യനിയമം എല്ലാ സ്ത്രീകൾക്കും വലിയ ധൎമ്മം എങ്കിലും അതിന്റെ ലംഘനങ്ങൾ അനേകദേശങ്ങളിൽ അനേകജനങ്ങൾ നിരങ്കശന്മാരായിട്ടു തുടങ്ങിയത് അറികകൊണ്ടും നിയമഭംഗങ്ങൾ മക്കൾവഴിക്കാരന്റെ സന്താനമെന്നു ഭാവിക്കുന്ന ബാലൻ അന്യകുലസ്ത്രീയുടെയും അന്യകുലപുരുഷന്റെയും അംശജനാകകൊണ്ടു പൈതൃസംബന്ധലേശംപോലും ഇല്ലാതെ വംശോദ്ധരനായിട്ട് അസംബന്ധമായിട്ടു കൎമ്മങ്ങൾ ചെയ്യും. മരുമക്കവഴിക്കാൎക്ക പാതിവ്രത്യനിയമഭംഗം വന്നുപോയാലും വംശകൎത്രിയായിരിക്കുന്ന മാതാവിൽനിന്നു തുടങ്ങിയുള്ള രക്തസംബന്ധപാരമ്പൎയ്യം സന്താനങ്ങൾ ഒരുനാളും വ്യത്യാസം വരുത്താൻ പാടില്ലായ്കകൊണ്ടു കുലസംബന്ധം വേൎപ്പിടാതെയും അവർ ചെയ്യുന്ന കൎമ്മങ്ങൾക്ക് അസംബന്ധം കൂടാതെയും ഇരിക്കും. അതിനാൽ ഈ കാലത്ത് ഈ പക്ഷവും ഒരു വിധത്തിൽ ശ്രേഷ്ഠമെന്നു നിയാമകൻ അഭിപ്രായപ്പെട്ടു ആചരിപ്പിക്കുന്നു.

## പുനൎവ്വിവാഹശങ്കാപരിഹാരം.

കുമതി— ഇനി ഒരു സംശയംകൂടി ഉണ്ട്, പുരുഷൻ ഭാൎയ്യാനാശം വന്നാൽ സന്താനത്തെ ഇച്ഛിച്ചിട്ടോ കാമപീഡയെ സഹി

കാൻ പാടില്ലാഞ്ഞിട്ടോ പുനർവ്വിവാഹം ചെയ്യുന്നു. സ്ത്രീകൾക്കു ആവശ്യവും സമമായിരിക്കുമ്പോൾ യുവതികൾ ഭർത്തൃനാശം വന്നുപോയാൽ പുനർവിവാഹം ചെയ്യാതിരിക്കാൻ കാരണമെന്താകുന്നു?

സുമതി— വിചാരം യുക്തിയോടുകൂടിയോ പ്രമാണത്തോടുകൂടിയോ ഉത്തരം പറഞ്ഞെങ്കിലെ ശരിയായിട്ടു സമ്മതിക്കയുള്ളൂ. യുക്തി പ്രബലമാകുമെങ്കിൽ ഉള്ളേടത്തു പ്രമാണാപേക്ഷയില്ല. അല്ലാത്തേടത്തു പ്രമാണംതന്നെ ശരണം. അദൃഷ്ടഫലങ്ങളിൽ വിശ്വാസമില്ലാത്തവർക്കു പ്രമാണവും ബോധപ്പെടുന്നതല്ല. അതുകൊണ്ടു അദൃഷ്ടഫലോദ്ദിഷ്ടമായിരിക്കുന്ന ധർമ്മനിയമം ഇവർക്കു ദുർബ്ബോധമെന്നു എങ്കിലും കുറെ പറഞ്ഞുനോക്കാം. വാക്കു, അല്ലയോ കുമതി പുനർവ്വിവാഹത്തിന്നു രണ്ടുഫലം നീ പറഞ്ഞതിൽ മുമ്പിൽ പറഞ്ഞതു മുഖ്യഫലം തന്നെ. രണ്ടാമത്തേതു നിസ്സാരമാകുന്നു.

കുമതി— അതു നേരെ മറിച്ചുതന്നെ. ആഹാരാദിചതുഷ്ടയവേഗം ദുസ്സഹമാകകൊണ്ടു ദുസ്സഹോപദ്രവപ്രതിക്രിയ അത്യാവശ്യകമാകയാൽ മുഖ്യഫലമാകുന്നു. അതു ഭർത്താവില്ലാത്തവർക്കു എങ്ങിനെ സഹിക്കാം? സന്താനമില്ലാഞ്ഞിട്ടുള്ള ദുഃഖം ദേഹപീഡാകരമല്ലാ.

സുമതി— എന്നാൽ ഇതിനെ ഉദ്ദേശിച്ചു ഞാൻ കുറെ പറയാം. ദേഹത്തിൽ ൧൪ വേഗങ്ങൾ മുമ്പെ പറഞ്ഞിട്ടുണ്ടല്ലോ. അതിൽ ആഹാരനീഹാരനിദ്രാമൈഥുനങ്ങൾ ആകുന്ന നാലു വേഗങ്ങൾക്കു പ്രബലതയെ പറവാൻവേണ്ടി ജനങ്ങൾ നാലുംകൂടി പറയുന്നതു അല്ലാതെ നാലും ഒരുപോലെയെന്നു വിവക്ഷയില്ലാ. അതെന്തെന്നാൽ ഒന്നാമത്തെ ആഹാരാദി മൂന്നും ജനനദിവസം മുതൽ മരണാന്തം പ്രതിദിവസം ആവശ്യമായിരിക്കുന്നു. അതിനാൽ സഹജങ്ങൾ എന്നു പറയാം. നാലാമത്തേതു യൌവനാരംഭത്തുങ്കൽ തുടങ്ങി തൽക്ഷയംവരെ അനേകം വിനോദങ്ങളിൽ മനസ്സു വരുമ്പോൾ ചില ദുരന്തോപദ്രവംകൊണ്ടു വലരെ ആശ്രയിക്കുമെന്നു ഗ്രഹിച്ചു അതുകൾ മനസ്സു സങ്കല്പിച്ചു ദുഃഖമുണ്ടാക്കീട്ടു പിന്നെ സ്ത്രീയോടുകൂടി പ്രയത്നം ചെയ്തു ആ ദുഃഖത്തെ നിവൃത്തിപ്പിക്കുന്നതാകകൊ

ണ്ട് ആരോപിതമായിരിക്കുന്നു. ദേഹത്തിലെ രക്തം ദുഷിച്ചു കുളഞ്ഞാൽ പിന്നെയും ഉണ്ടാകുന്നതുപോലെ അതും കളഞ്ഞാൽ പിന്നെ ഉണ്ടാകുമെന്നല്ലാതെ കളഞ്ഞേ കഴിയൂവെന്നില്ലാ. എന്നാൽ ഇതു സന്താനാൎത്ഥമായിട്ടു വിധിപോലെ ചെയ്യുന്നതു സപ്രയോജനവും ധൎമ്മവും ആകുന്നു. ഇങ്ങിനെ സഹജങ്ങളെന്നും ആരോപിതമെന്നും വളരെ ഭേദമുണ്ട് ഈ ആരോപിതധൎമ്മംകൊണ്ടു ശരീരികളുടെ വൎദ്ധനത്തുങ്കൽ തൽപരനായിരിക്കുന്ന ഈശ്വരൻ ജന്തുക്കളെയും ഭ്രമിപ്പിക്കുന്നു. വിവേകധീരന്മാരെ ഭ്രമിപ്പിക്കുന്നില്ലാ. രണ്ടാമത്, യൌവനക്കാൎക്കും രോഗങ്ങളെക്കൊണ്ടോ അന്യകാൎയ്യങ്ങളെക്കൊണ്ടോ വ്യസനങ്ങളോടുകൂടിയിരിക്കുമ്പോൾ ആഹാരാദികളെന്നും വൎജ്ജിക്കപ്പെടുന്നില്ലാ. നാലാമത്തതിന്റെ കഥപോലും ഇല്ലാതെ കാണുന്നു. അതുകൊണ്ടു കാമമെന്നു പറയുന്നതു അനിഷ്ടത്തുങ്കൽ ഉണ്ടാകുന്ന കോപംപോലെ സ്വഭാവസ്മരണംകൊണ്ട് ഉണ്ടാകുന്ന ആഗ്രഹമാകുന്നു. അതുകൊണ്ടു ക്രോധാദിപോലെ കാമവും വിവേകധീരന്മാൎക്കു ബാധകമല്ലാ. മൂന്നാമത് ദേഹരക്ഷയോടുകൂടി സദാചാരങ്ങളെ നിയമിച്ചവർ വ്രതവിശേഷങ്ങൾ ബ്രഹ്മചൎയ്യസന്ന്യാസാശ്രമങ്ങൾ മുതലായിട്ടു വിധിച്ചിട്ടുള്ളതിൽ ആദ്യം മൂന്നും നിഷേധിച്ചിട്ടില്ലാ. അന്ത്യം നിഷേധിക്കയും അതിവൎണ്ണം ആചരിച്ചു ദീൎഘായുസ്സായിരിക്കയും കാണുന്നു. അതുകൊണ്ട് അന്ത്യം വൎജ്ജനശക്യമെന്നുള്ളതു സൎവ്വസമ്മതമെന്നറിയാം. നാലാമത് ദേഹാവയവങ്ങളിൽവെച്ചു പുരീഷമൂത്രാദികൾ ത്യാജ്യമലങ്ങളെന്നും രസരക്താദിസ്ഥൂലാന്തസപ്തധാതുക്കൾ ദേഹരക്ഷക്കുവേണ്ടി ധാൎയ്യങ്ങളെന്നും വളരെ ഭേദമുണ്ട്. ഇനിയും സൂക്ഷ്മവിചാരത്തുങ്കൽ അനേകയുക്ത്യനുഭവങ്ങളെക്കൊണ്ടു സന്താനലാഭമല്ലാതെ ഫലം ബഹുപ്രമാദജമെന്നു തോന്നും.

കുമതി— ഞാൻ യോഗ്യനായി വിരക്തനായിരിക്കുന്ന ഭൎത്തൃഹരിയുടെ ശ്ലോകത്തിനു ഭാഷകേട്ടിട്ടുണ്ട്.

വിശ്വാമിത്രപരാശരപ്രഭൃതിയും പത്രാംബുവായുക്കളെ ഭക്ഷിക്കുമ്പൊഴുമുൎവ്വശീമുഖപങ്കജം കണ്ടിട്ടു മോഹിച്ചുപോൽ ശാല്യന്നം ഘൃതവും പയസ്സു ദധിയും നിത്യം ഭുജിക്കുംജനം ചെയ്യുന്നിന്ദ്രിയശാന്തിയെങ്കിലധുനാ വിന്ധ്യൻ തരക്കും ഹി.

സുമതി—ഇതു ഞാനും കേട്ടിട്ടുണ്ട്. ഇതിന്റെ താല്പൎയ്യം ഇന്ദ്രിയജയം അസാദ്ധ്യമെന്നല്ല. ദുൎവ്വാസനക്കാൎക്കും വൃഷ്യഭക്ഷണക്കാൎക്കും പ്രയാസമുണ്ടാകുന്നു. വിശ്വാമിത്രൻ ഉൎവ്വശീസേവനാൽ പൂൎവ്വം അനേകകാലവും അനന്തരവും ജിതേന്ദ്രിയനെന്നു പ്രസിദ്ധനാണല്ലോ. രാജാവസ്ഥയിങ്കലെ ദുൎവ്വാസനാവശാൽ മനശ്ചലനം വന്നുപോയി. അതുകൊണ്ടു വാസനാക്ഷയംവരെ നന്നെ കരുതണമെന്നു താല്പൎയ്യം. നിത്യബ്രഹ്മചാരിയായിരിക്കുന്ന പരാശരന്റെ മനസ്സു ചലിച്ചില്ലെന്നും ഈശ്വരാജ്ഞഹേതുവായിട്ട് അനിച്ഛയാൽ പ്രവൃത്തിച്ചു എന്നും പ്രസിദ്ധമാണല്ലോ. അതുകൊണ്ട് ഇന്ദ്രിയജയേച്ഛ ഉള്ളവർ വൃഷ്യഭക്ഷണംകൂടാതെ ദേഹരക്ഷചെയ്യണം എന്നഭിപ്രായം. അവിവേകികൾ മദ്യപാനംകൊണ്ടു ചിത്തോന്മാദം വരുത്തി അഹങ്കരിക്കുന്നതുപോലെ ശാല്യന്നക്ഷീരാദികളെ ഭക്ഷിച്ചു കാമോന്മാദം വരുത്തി പിന്നെ അതിനെ പ്രയാസപ്പെട്ടു ശമിപ്പിച്ചു സന്തോഷിക്കുന്നതും രക്തക്ഷോഭംകൊണ്ടു ചൊറിയുണ്ടാക്കി വളരെനേരം ചൊറിഞ്ഞു സന്തോഷിച്ചു പിന്നെ അതിന്റെ വെള്ളം കളഞ്ഞു ശമിപ്പിക്കുന്നതും ഒരുപോലെ എന്നാകുന്നു ഭൎത്തൃഹരിപ്രഭൃതികളായിരിക്കുന്ന വിവേകികളുടെ പക്ഷം. 'കണ്ഡൂയതേന കരയോരിവ ദുഃഖദുഃഖം' എന്നു സപ്പുരസ്സന്ധത്തിലും പറഞ്ഞിട്ടുണ്ട്. ഇവിടെ ഈ യഥാൎത്ഥവിചാരം വിവേകികൾക്കു അസമ്മതമെങ്കിലും ധൂൎത്തന്മാൎക്കു പരിഹാസകാരണമാകും. കാമോന്മാദചാപല്യം പറയാം. പണ്ടു ദശമുഖന്റെ സോദരി കൎണ്ണനാസികാച്ഛേദനംകൊണ്ട്. വിരൂപയായി വിലപിച്ചപ്പോൾ ശത്രുവായിരിക്കുന്ന രാമന്റെ വൃത്താന്തത്തിങ്കൽ സീതാഗുണംകൂടി അല്പം പറഞ്ഞുപോയി. അപ്പോൾ ദശമുഖൻ സോദരീസങ്കടത്തെയും വൈരൂപ്യനിമിത്തമായുള്ള നിജാവമാനത്തെയും സോദരാദ്യനേകസ്വജനനാശത്തെയും അനാദരിച്ചു പ്രകൃതംവിട്ടു സീതാലാഭത്തിനു പ്രയത്നംതുടങ്ങി മാരീചന്റെ അനേകവിവേകവചനവും ഫലിച്ചില്ലെന്നുള്ള കഥ പ്രസിദ്ധമല്ലോ. അതുകൊണ്ടു സൎവ്വാനൎത്ഥകരമായിരിക്കുന്ന കാമോന്മാദത്തെ ഉണ്ടാക്കി നശിപ്പിക്കാൻ വിവാഹം വിധിച്ചിട്ടില്ലാ സന്താനലാഭമെന്ന ഫലമെന്നറിഞ്ഞാലും. എന്നാൽ സന്താനത്തി

നാടപണി സ്ത്രീകൾ പുനൎവ്വിവാഹവും യോഗ്യമല്ലാ. എന്തെന്നാൽ സന്ധ്യാവന്ദനാദി നിത്യകൎമ്മങ്ങളും വിവാഹാദ്യനൈമിത്തികകൎമ്മങ്ങളും പുണ്യത്തെ ഉദ്ദേശിച്ചുള്ള വൈദികങ്ങളാകുന്നു. കൎമ്മം ഇല്ലാഞ്ഞാൽ ക്ഷേമനാദി അശക്യമല്ലാ. സ്ത്രീകൾ പുനൎവ്വിവാഹം വേദത്തിൽ വിധിച്ചിട്ടില്ലെന്നു കേട്ടിരിക്കകൊണ്ട് അവിഹിതകൎമ്മാനുഷ്ഠാനത്തുങ്കൽ പുണ്യമില്ലെന്നു തന്നെയുമല്ലാ പാപവും അപവാദവുമുണ്ട്. ധൎമ്മാചാരങ്ങളെ ലംഘിച്ചു സന്താനം ലഭിച്ചാൽ മതിയെങ്കിൽ ധൂൎത്തന്മാരിൽനിന്നു സുലഭമാകുന്നു. വിവാഹപ്രസംഗം പോലും വേണ്ട. വൈദികംകൂടാതെ ലൌകികാചാരംകൊണ്ടു ജനബോധത്തിനു വേണ്ടിട്ടെങ്കിൽ വാദ്യഘോഷം വെടി വിളംബരം മുതലായിട്ടുള്ള വ്യാപാരങ്ങളെകൊണ്ട് ഉറപ്പായിട്ട് അന്യബോധം വരുത്തുന്നതുംകൊള്ളാം. ഏതുവിധം വിചാരിച്ചാലും വൈദികമായിരിക്കുന്ന വിവാഹം സ്ത്രീകൾ രണ്ടാമത് അത്യന്തം അയുക്തംതന്നെയെന്നറിക. മനു ൯-ാം അദ്ധ്യായത്തിൽ ൬൫-ാം ശ്ലോകത്തിൽ കന്യാപുനൎദ്ദാനം ചെയ്യരുതെന്നും ചെയ്താൽ വലിയപാപമെന്നും പറഞ്ഞിരിക്കുന്നു. അതു വാഗ്ദാനവിഷയമെന്നുള്ള പക്ഷത്തിങ്കലും സാക്ഷാൽദാനം അത്യന്തം അയുക്തമെന്നു സ്പഷ്ടം.

## ൨൦-ാം പ്രശ്നം.

### രാജധൎമ്മം.

കുമതി—ഈ പറഞ്ഞ സ്ത്രീപുരുഷധൎമ്മങ്ങൾ യഥാവിധി നടക്കേണ്ടതിന്ന് രാജധൎമ്മം മുഖ്യകാരണമാകുന്നു.

ബാലൻ—വിചാരം, ഇവർ നിൎഭയാചാരം രാജശാസനമില്ലാഞ്ഞിട്ടെന്നുമാവിക്കുന്നു. ദുൎജ്ജനം സ്വഭാവം അന്യന്മാരിൽ ആരോപിക്കും. വാക്, മാതാവേ! രാജധൎമ്മം കേട്ടാൽ കൊള്ളാം.

സുമതി—അതു ഭാരതത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. സകലജനധൎമ്മത്തിനും രാജധൎമ്മം കാരണംതന്നെ. ഭാരതത്തിൽ.

ശ്രേഷ്ഠനാനാചരിക്കുമ്പോൾ ശിഷ്ടരുള്ള ജനങ്ങളും ശ്രേഷ്ഠരനാചരിക്കും പെട്ടന്നപ്പോൾ പ്രമാണമാം.

ശ്രീ

ണ്ടും രാജാവിനു ഗുണം ചെയ്യുകയും മുഖ്യധൎമ്മമാകകൊണ്ടും ഭേദിച്ചാൽ ഉഭയവ്യസനവും സകലജനാനൎത്ഥവും ധൎമ്മവിരോധവും സംഭവിക്കുന്നതാകകൊണ്ടും ധൎമ്മത്തെ അനുവൎത്തിക്കുന്ന രാജാവിനു മന്ത്രിഭേദം അയുക്തമാകുന്നു. അപ്പോൾ ഒരു മന്ത്രി തന്നെയെങ്കിൽ ആ മന്ത്രിയുടെ അജ്ഞാതഭാഗങ്ങളിലുള്ള മാലിന്യത്തിന്റെ നിവൃത്തിക്ക് ഒരു വഴിയില്ലാതെ തീരും. അതു രാജ്യവിരോധത്തിനു നിമിത്തവുമാകും. പലവിധത്തിലും അറിവുള്ള മന്ത്രികൾ അധികമുണ്ടായാൽ അവൎക്കു സമാധികാരമാകകൊണ്ട് അവരവർ അറിഞ്ഞിരിക്കുന്ന ഗുണദോഷങ്ങളെ നിശ്ശങ്കമാകുംവണ്ണം പറകയും അതു സ്വീകരിക്കയും ചെയ്വാൻ ഇടവരും. അല്ലെങ്കിൽ അജ്ഞാതഭാഗങ്ങളിൽ വൈരൂപ്യം മനസ്സംഭാവമാകകൊണ്ടു താഴെയുള്ള അധികാരികളും അഹിതരീതികൊണ്ടു യുക്തമാകുമെന്നും പറയുകയില്ല. എന്നാൽ ബഹുനായകത്വമെന്നുള്ള ശങ്കയും വേണ്ട. മന്ത്രികൾക്കു ഭിന്നപക്ഷം വരുമ്പോൾ ഏറിയപക്ഷം സ്വീകരിക്കയും സമമായാൽ രാജാ ജ്ഞാനവൃദ്ധന്മാരോടും സബുദ്ധികൊണ്ടും ആലോചിച്ചു നിശ്ചയപാതമാകുംവണ്ണം ഉള്ള രാജാഭിപ്രായം നടത്തുമ്പോൾ ഏകനായകത്വമായിത്തന്നെ ഭവിക്കും.

ദുൎമ്മാൎഗ്ഗമന്ത്രിവചനം വെടിയാതിരുന്നാൽ ദുഷ്പഥനെന്നൊര
പവാദമട്ടതുകൂട്ടം സന്മാൎഗ്ഗമന്ത്രിവചനങ്ങളനാദരിച്ചാൽ ഭൂപന്നാ
നൎത്ഥമുളവാകുമതെത്രകഷ്ടം ൬

ന്യായസ്ഥരാജവചനം ശിരസാവഹിച്ചു രക്ഷചെയ്യില്ലതു മ
ന്ത്രിവരനു മാനം ഭൂദേവരഞ്ജുസചിവങ്കിലണച്ചു കാൎയ്യം നേരെ നട
ത്തുക മഹീപവരന്നു സൌഖ്യം ൭

ഇനി രാജ്യഭാരം വലിയ ദുഃഖമെന്നും ശങ്കിക്കേണ്ട. പലവിധത്തിലുള്ള അറിവു മനുഷ്യൎക്കു പൌരുഷസുഖത്തിനു കാരണമാകകൊണ്ടു വളരെ ദുഃഖിച്ചിട്ടെങ്കിലും ജ്ഞാനം സമ്പാദിക്കേണ്ടതാകുന്നു. എന്നാൽ രാജാവിനു സുഖത്തിനു വിരോധം കൂടാതെ ഹിതത്തെ അനുവൎത്തിച്ച് അതാതുസമയങ്ങളിൽ അതാതാളുകൾ വന്നു സേവിപ്പിക്കുന്നതാകകൊണ്ടു പാഠങ്ങൾ സന്തോഷകാലങ്ങൾക്കു പോരാത്ത അത്യാസക്തമില്ല. സ്ഥാനപ്രാപ്തിയായാൽ ഖാദ്രാദി

ക്കളിൽനിന്നു വിശേഷാന്നാദികളെ സമ്പാദിക്കുന്നതുപോലെ സത്യാദിഗുണങ്ങളുള്ള പുരുഷന്മാരെ എവിടെനിന്നെങ്കിലും അന്വേഷിച്ചു സമ്പാദിക്കേണമെന്നുമാത്രം ഒരു യത്നമുണ്ട്. ഗുണവാന്മാരെ സ്ഥാനങ്ങളിൽ സ്ഥാപിപ്പിച്ചാൽ അവർ ധർമ്മവിരോധികളുടെ ദുഷ്പ്രയത്നത്തെ അമർത്താൻ തക്കവണ്ണമുള്ള നിയമങ്ങൾ ഉറപ്പിച്ചു പ്രയാസംകൂടാതെ ജനരക്ഷയേയും രാജാവിനു സമൃദ്ധിയെയും ചെയ്യും. പിന്നെ അതിൽ ചിന്തയാവുന്നവരെമാത്രം കളഞ്ഞു പകരം വച്ചു നടത്തിക്കൊണ്ടിരുന്നാൽ രാജ്യഭാരം സുകരമാകും. അപ്പോൾ രാജാവിനു പ്രയാസംകൂടാതെ സുഖവും പുണ്യവും ലഭിക്കും. ഉദാഹരണം പതിനായിരം പുസ്തകം എഴുതിയുണ്ടാക്കുന്നതു വളരെ പ്രയാസംതന്നെ. നല്ല അച്ചുകൂടം ഉണ്ടാക്കി മറ്റുസാമഗ്രികളും കൊടുത്ത് അതിൽ പരിചയിച്ചവരെ നിയമിച്ചാൽ എഴുതുന്നതിന്റെ പ്രയാസത്തിൽ ശതാംശമില്ലാതെ പുസ്തകങ്ങൾ ഉണ്ടാക്കാം. അക്ഷരങ്ങളോ മറ്റോ ചിന്തയാവുന്നതു മാത്രം മാറിവെച്ചാൽ മതി. ഇതിന്മണ്ണം സകലകാര്യങ്ങളിലും ബുദ്ധിമാന്മാർ അല്പപ്രയത്നംകൊണ്ടു നിയമങ്ങളെ ചെയ്തു വളരെ ഗുണത്തെ ലഭിക്കുന്നു. അതുകൊണ്ടു മനു ൭-ാം അദ്ധ്യായത്തിൽ ൩൭-ാം ശ്ലോകത്തിൽ ജ്ഞാനവൃദ്ധന്മാരായി വേദശാസ്ത്രനിപുണന്മാരായി രാഗദ്വേഷാദിദോഷംകൂടാതെ വിശുദ്ധമനസ്സുകളായി ഭയാലുക്കളായിരിക്കുന്ന ബ്രാഹ്മണന്മാരോടു നിത്യപരിചയവും ആലോചനയും വേണമെന്നും, അതിൽതന്നെ ൫൪-ാം ശ്ലോകത്തിൽ കുലീനന്മാരായും സൂക്ഷ്മദൃഷ്ടികളായും ശ്രേഷ്ഠന്മാരായും ഏഴോ എട്ടോ മന്ത്രിമാരെ വയ്ക്കേണമെന്നും, ൬൧-ാം ശ്ലോകത്തിൽ ബ്രാഹ്മണരല്ലാതെ അന്യജാതിയിലും ചില മന്ത്രിമാർ വേണമെന്നും വിശേഷകാര്യങ്ങളിൽ പ്രത്യേകം അവരുടെ അഭിപ്രായം അറിഞ്ഞു രാജാവ് നിശ്ചയിക്കേണമെന്നും പറഞ്ഞിരിക്കുന്നു. ൭-ൽ ൩൫-ാം ശ്ലോകത്തിനു ഭാഷ.

വർണ്ണാശ്രമസ്വധർമ്മങ്ങൾ നിർണ്ണയിച്ചു മഹീതലെ വർണ്ണമാ
യതു രക്ഷിച്ചാൽ നിർണ്ണയം ഭൂപൻ ഗുണപുണ്യവാൻ ൧

തിപൂർവികളുമാത്മജകളും [illegible] സമ്പാദിക്കേണം

നരപാലകരന്ധവിപ്ലവം നരലോകത്തിന്നു ഭൂരിദുഃഖദം ൧൮

ദശമസ്കന്ധത്തിൽ ശ്ലോകം.

ജനകവൃത്തി ജനങ്ങളിലെപ്പോഴും ജനവരൻ കനിവോടിഹ ചെയ്യണം നിജകളേബര രക്ഷണവും സദാഗജകലാധിപനിങ്ങനെയല്ലയാ ൧൯

ദുർമ്മന്ത്രിയായാൽ ഉടനെ അവനെ കളയണം.

ദുർമ്മന്ത്രിശക്തി നരനായകനെക്കെടുക്കും ദുർമ്മോഹസംഗതി യതീശ്വരനേയുമേവം ദുഷ്പുത്രനെന്നവരികിൽ കുലവും നശിക്കുമന്യായവർത്തനമതർത്ഥഹതിക്കു മൂലം ൨൦

നല്ല ഭൃത്യനല്ലെങ്കിൽ അവൻനിമിത്തമായിട്ടും നൃപനു ദൂഷ്യം വരും.

ഭൃത്യന്റെ ദുർവൃത്തവിധങ്ങളെല്ലാം മർത്ത്യാധിപന്നതിനിലടുത്തു ചേരും ഹസ്തപ്രദേശത്തണയുന്ന രോഗം മസ്തകത്തല്ലന്നവരുന്നതല്ല.

ചിലപ്പോൾ സത്യം തെളിയാൻവേണ്ടീട്ടുള്ള അസത്യവും കാഠിന്യാദിവ്യാപാരവും ദോഷമല്ല.

വേണം സത്യമസത്യവും കഠിനവും വാക്കിന്നു മാധുര്യവും പീഡിപ്പിക്കയുമൊട്ടുവേണ്ടമാറിടത്തോറും ദയാഭാരവും ആദായത്തിനടുത്തപോലെ ചിലവും ഭൂപാലകന്നാകയും നേരിന്റെ പരിപാലനത്തിനിവയെന്നോർക്കേണമെല്ലാജ്ജനം ൨൧

ജനങ്ങളുടെ ഗുണദോഷങ്ങളെക്കൊണ്ടു രാജാവിനു സന്തോഷവും കോപവും മനസ്സിലുണ്ടായാലും അതുകളുടെ ഫലം ചെയ്യാനക്കവണ്ണമുള്ളതുമാത്രമെ ജനങ്ങളിൽ പ്രകാശിപ്പിക്കാവൂ. ഗുണത്തിനും ദോഷത്തിനും ഫലംചെയ്യും ഇല്ലന്നറിഞ്ഞെങ്കിൽ ജനങ്ങൾക്കു ബഹുമാനവും ഭയവും ഉണ്ടാകയില്ല. ഭാരതത്തിൽ വിദുരവാക്യം കേൾക്കുക.

ഒന്നാകൊലാ നധടിതി ഭൂപനു തോഷകോപമുണ്ടാകിലായതികൃതേ ഫലം വരേണം ഷണ്ഡന്റെ സന്നിധിയിലിങ്ങലണഞ്ഞിട്ടൊന്നുണ്ടാകയില്ല യുവതിക്കു വികാരമൊട്ടും ൨൨

സ്വപരരാജ്യവൃത്താന്തങ്ങളെ അറിഞ്ഞു യഥാർത്ഥമായിട്ടു രാ

ജാവികൾ വിജ്ഞാപനംചെയ്യുന്നവർ ചാരപുരുഷന്മാരാകുന്നു. അവർ രാജാവിനു വിശേഷമായിട്ടു് ഒരു കണ്ണാകുന്നു. മുഖത്തുള്ള കണ്ണുകൊണ്ടു മറവുകൂടാതെ അടുത്തുള്ളതുമാത്രമേ കാണ്മാനൊള്ളു; അതിദൂരവൃത്താന്തങ്ങളെ അറിവാൻ ചാരദൃഷ്ടിയും സൽബുദ്ധിയും ആവശ്യമാകുന്നു.

വിശ്വസ്തചാരനരനും നിജബുദ്ധിയും താൻ നിശ്ശേഷവൃത്തമറിവാനിഹരണ്ടുകണ്ണു് വിശ്വത്തിലിന്നു മുഖഭൂഷണമായകണ്ണുപശ്വാദികൾക്കുമിതിനല്പഫലംനിനക്കിൽ ൪൯

ഇനി രാജശബ്ദത്തിനു യഥാർത്ഥമായിട്ടുള്ള ഒരു ശ്ലോകം കേൾക്കുക.

ഞാനെന്നഭൂപാലകനേറെയിഷ്ടനെന്നേവരും ചേതസി ചിന്തചെയ്വാൻ വേണ്ടുംപ്രകാരം ഗുണശീലമുള്ള രാജാവുഭൂതന്നിൽ വിളങ്ങുമേറാം ൫൦

## ൨൧-ാം പുഷ്പം.

### ശീലഗുണം.

—:0:—

ബാലൻ—മാതാവെ! ആബാലവൃദ്ധം സാമാന്യേന ഹിതമായിട്ടുള്ള ഗുണങ്ങളെ പറഞ്ഞാൽ കൊള്ളാം.

സുമതി—ശീലഗുണംതന്നെ എല്ലാമനുഷ്യർക്കും സുഖകരമാകുന്നു.

വിദ്യാധനം കുലഗുണം നിജശക്തികീർത്തിയെന്നീഗുണങ്ങളിലു മാദരവുണ്ടുമേറും എന്നാലുമിപ്പാരിലിഹ ശീലഗുണപ്രധാനമേകം കുതൂഹലമനോഹരമായ മാനം ൧

സുശീലന്റെ ലക്ഷണവും പക്ഷവും കുറെ പറയാം.

മിത്രത്തിൽസ്നേഹമോരപ്രിയവിഘടനയംപുണ്യേനിൽദ്രവ്യദാനം കാര്യസന്താപം മഹീശേദ്വിജഗുരുസുജനൌഘത്തിൽ വെണ്ണംവണക്കം മൂർഖന്മാരിൽ കഥാഭംഗികൾ വിബുധജനേ ശാസ്ത്രയുക്തപ്ര

സംഗം സ്ത്രീയിൽ കേളീപടുത്വം ശിശുവിലുചിതമാം ലാളനാശീലചിഹ്നം ൨

സംസർഗ്ഗം സുജനങ്ങളിൽ പരഗുണേ മോദം സ്വഭർത്തൃദയായതാം വിദ്യകളിൽ പരാന്തമഹിമാവാപ്തിക്കു സന്തോഷവും ധർമ്മാദേഹേന്ദ്രിയനിഗ്രഹം നിജകുലാചാരത്തിൽ വിശ്വാസവും സത്യം ചിന്തവചപ്രവൃത്തികളിലെന്നേവം സുശീലോചിതം ൩

താഴന്നു മേൽഗമിപ്പാൻ നിജഗുണമിതരേഷ്ടംഘടനാൽ തെളിക്കും ചെയ്യും ലോകോപകാരം പരിചിനൊടതിനാൽ സ്വാർത്ഥവും പൂർണ്ണമാകും മൃദുമനമാൎക്കുള്ള വാക്കിൻകഠിനതയിൽ മൃദുത്വം വരുത്തും മുഗ്ദ്ധഭാഷാ ചിന്തിച്ചാൽ സജ്ജനത്തിൻമഹിമയിതു മഹാശ്രേഷ്ഠമാകുന്നു കേൾപ്പിൻ. ൪

സുശീലന്മാരാൽ ത്യജിക്കപ്പെടേണ്ടതും കേൾക്കുക:

പരനിന്ദ മുഖസ്തുതി പ്രസാദം പരനാരീജനദർശനാഭിലാഷം വെറുതെ ചിലയോഗ്യരോടു വൈരം പരിവാദത്തിനു ഹേതുവായിതെല്ലാം. ൫

കുമതി—മുഖസ്തുതിയിങ്കൽ പ്രസാദം വേണ്ടതല്ലയോ? അഭിമാനമില്ലാത്ത ഈശ്വരന്മാരെയും സ്തുതിക്കേണമെന്നും സ്തുതികൊണ്ട് അവൎക്കു സന്തോഷമുണ്ടെന്നും പറയുന്നു. അതിവണ്ണം വലിയ ആളുകളെ ജനങ്ങൾ സ്തുതിക്കുമ്പോൾ അവർ അതുകൊണ്ടു സന്തോഷിക്കാഞ്ഞാൽ വിരസസ്വഭാവമെന്നു വരികയില്ലയോ?

സുമതി—അതുകൊണ്ടുള്ള ദോഷത്തെ കേൾക്കുക. മുമ്പേതന്നെ ബഹുദോഷകാരണമായ അഹംകാരത്തെ വൎദ്ധിപ്പിക്കും; പിന്നെ സ്തുതിജ്ഞൻ എന്ന ജനബോധംവന്നാൽ ഇയാളെക്കൊണ്ടുവേണ്ടുന്ന കാൎയ്യം സ്തുതികൊണ്ടു സാധിച്ചുകൊള്ളാമെന്നു വിചാരിച്ചു സഹവാസികൾ ചതിക്കും. അത്രയുമല്ല, മുഖസ്തുതി ചെയ്യുകിലേ സാധിക്കൂ എന്നുവിചാരിച്ചു യഥാൎത്ഥവാദികളും മനസ്സില്ലാതെ സ്തുതിച്ചു വ്യസനപ്പെടും. അതുനിമിത്തം മുഖസ്തുതി അപവാദത്തിനു കാരണമാകുന്നു. അതിനാൽ സജ്ജനം മുഖസ്തുതികേട്ടാൽ ലജ്ജിക്കുന്നു. ഗുണങ്ങളുണ്ടെങ്കിൽ അന്യജനങ്ങളോടു പറയുന്നതു യോഗ്യലക്ഷണമാകുന്നു. ഈശ്വരന്നുസ്തുതികൊണ്ടു ജളതയില്ല. ആ സ്ഥാ

ത്താം ഭഗവൽഗുണസ്മരണംകൊണ്ടു മനശ്ശുദ്ധിയേയും ജ്ഞാനത്തെയും ഉണ്ടാക്കും. അതിരിക്കട്ടെ, പ്രകൃതംനടക്കട്ടെ.

കാൎയ്യത്തിനെപ്പറ്റുവതിന്നതിലെല്ലുപായം പൂൎവ്വം നിനയ്ക്കണമുപായമതിന്റെശേഷം കാൎയ്യന്ന സാഹസമതിൻ പരിണാമമോൎത്തു ധൈൎയ്യം കലൎന്നു തുനിയുന്നതു യോഗ്യപക്ഷം. ൯

മന്നിൽ ഗുണങ്ങൾ വരുവാനവനീന്ദ്രവീരനന്നന്ന നീതിവഴി വെച്ചതറിഞ്ഞുകൊൾക നിന്നീടണം വിവരമൊക്കയറിഞ്ഞിടേണം നിന്ദിക്കിലന്നവനു തോലിവരും സമായം. ൧

ചതുൎത്ഥസ്കന്ധത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

ലോകകാലപരിപാകവശത്താൽ ലോകനാഥനൊരു പാപിയെങ്കിലും ലോകരന്നവരിൽ നിന്നു ചെയ്യൊല്ലാ ലോകപാലഗണശക്തിയോൎക്കണം. ൨

സാമമെന്നൊരു മനോഹരപന്ഥാവാവതോളമതിലേ നടവേണം താമസിക്കിലുമൊരുത്തനുപോലും ബാധയില്ലിതിലതെത്ര വിശേഷം. ൩

നല്ലകാലമൊരുവന്നു വരുമ്പോളില്ലൊരേടവുമവന്നുമടക്കം ശല്യമൊന്നിലവനന്നു തുടൎന്നാൽ തെല്ലടങ്ങിമരുവുന്നതു കൊള്ളാം.

ബന്ധിക്കിലോ ദുരിതകാലമവന്നു സൎവ്വബന്ധുക്കളും സഹജനും സുജനങ്ങളും താനും എന്തിന്നഹോ സുജനനി തനയൻ പിതാവുമെന്നതിലും തുടരുമന്നു വൃഥൈവ വൈരം. ൪

നാനാജനങ്ങളിലിണങ്ങിനടക്കവേണം നാനാഗുണങ്ങളുമവരോടു ധരിക്കവേണം താനഗമിച്ചപവനത്തിലകം നടന്നാൽ സ്വജനങ്ങളൊട്ടു ലഭിയാതവനെന്തു സാദ്ധ്യം. ൫

ഇങ്ങിനെയുള്ള പ്രമാണങ്ങളെക്കൊണ്ടും ഓരോ അറിവുകളെക്കൊണ്ടും പലരിൽനിന്നും ശക്തിയും ജ്ഞാനവും വൎദ്ധിപ്പിച്ചാൽ സുഖമായിരിക്കാം. ഭാരതത്തിൽ വിദുരവാക്യത്തിൽ ഉള്ള ഒരു ശ്ലോകം കേൾക്കുക.

ഏകയാ ദ്വേ വിനിശ്ചിത്യ ത്രീംശ്ചതുൎഭിൎവ്വശേ കുരു പഞ്ച ജിത്വാ വിദിത്വാ ഷൾ സപ്ത ഹിത്വാ സുഖീ ഭവ. ൬

ബാലൻ—ഇതിന്റെ അൎത്ഥം പറഞ്ഞുകേട്ടാൽകൊള്ളാം.

സുമതി—ഇതിന്നു രണ്ടുവിധത്തിൽ അൎത്ഥമുണ്ട്. ഒന്നു നീതിയിങ്കൽ ഉപയോഗപ്പെട്ടും, മറ്റേതു ജ്ഞാനത്തിങ്കൽ ഉപയോഗപ്പെട്ടുമാകുന്നു. അതിൽ നീതിയിലെ അൎത്ഥം മുമ്പിൽപറയാം: ബുദ്ധി ഒന്നുകൊണ്ടു കാൎയ്യവും അകാൎയ്യവും ഇങ്ങിനെ രണ്ടിനേയും വിചാരിച്ചു നിശ്ചയിച്ചിട്ടുപിന്നെ ബന്ധു ശത്രു സാധാരണൻ ഇങ്ങിനെ മൂന്നുവിധത്തിലുള്ള ജനത്തെയും സാമം, ദാനം, ഭേദം, ദണ്ഡം ഇങ്ങിനെ നാലുപായങ്ങളെക്കൊണ്ട് ഉചിതംപോലെ പ്രയോഗിച്ചു സ്വാധീനമാക്കണം. അതില്പിന്നെ മനംകൊണ്ടു കാൎയ്യവിരോധഹേതുക്കളായ ചക്ഷുശ്ശ്രോത്രഘ്രാണജിഹ്വാത്വക്കുകളാകുന്ന അഞ്ച് ഇന്ദ്രിയങ്ങളെ ജയിച്ചിട്ടു സദ്വാരംപോലെ ഷാഡ്ഗുണ്യങ്ങളായ * സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം, സമാശ്രയം എന്ന പ്രസിദ്ധങ്ങളായ ആറിനെയും അറിഞ്ഞിട്ടു ക്രമംവിട്ടു സ്ത്രീഗമനം, ചൂതുകളി, അനാവശ്യങ്ങളിൽ നായാട്ട്, മദ്യപാനം, അൎത്ഥദൂഷണം, കഠിനവചനം, കഠിനദണ്ഡം ഇങ്ങിനെ ഏഴിനെയും ഉപേക്ഷിച്ചിട്ടു സുഖത്തോടുകൂടിയിരിക്കണം എന്നാകുന്നു. ഇനി ജ്ഞാനപക്ഷത്തിങ്കൽപറയാം: നിശ്ചയിച്ചിട്ടെന്നും വശത്തിലാക്കണമെന്നുംമറ്റുമുള്ള സംബന്ധം ഇതുപോലെതന്നെ. ശബ്ദാൎത്ഥങ്ങൾക്കു ഭേദമുള്ളതു പറയാം. ഏക എന്നു പറഞ്ഞതു ബുദ്ധിതന്നെ. രണ്ടെന്നുപറഞ്ഞതു നിത്യനായിരിക്കുന്ന ആത്മാവും അനിത്യമായ പ്രപഞ്ചവും ആകുന്നു. മൂന്ന് എന്നുപറഞ്ഞതു കാമക്രോധലോഭങ്ങളാം. നാലെന്നുപറഞ്ഞതു ചിത്തജയമാകുന്ന ശമവും, ബാഹ്യേന്ദ്രിയജയമാകുന്ന ദമവും, അഹങ്കാരനിമിത്തം അനാവശ്യകവ്യാപാരങ്ങളിൽനിന്ന് അടക്കമാകുന്ന ഉപശമ

* ശത്രുവിനോടു ചേൎന്നാൽ ഗുണമുള്ളസമയം ചേരുന്നതു സന്ധി. ഗുണമില്ലാതെവരികിൽ പിണങ്ങുന്നതു വിഗ്രഹം. ജയിപ്പാൻ പോകുന്നതു യാനം. സമയം നോക്കി സ്വസ്ഥമായിരിക്കുന്നത് ആസനം, ശത്രുസൈന്യത്തെ ഭിന്നിപ്പിക്കണം ദ്വൈധം. പിന്നത്തേത് ആശ്രയം.

